# കലാകൗമുദി

1066
ഫെബ്രുവരി 18, 1996
വില : 6 രൂപ






ഡിസൈൻ : ശ്രീ. ഭട്ടതിരി

# ഫാസിസ്റ്റ് റസ്സൽ

ജനങ്ങൾക്കുവേണ്ടി ഭരിക്കുന്ന ഒരു ഗവൺമെന്റിന്റെ പരമമായ ഉത്തരവാദിത്വം എന്ന നിലയ്ക്കാണല്ലോ തിരുവനന്തപുരത്ത് പ്രകടനം നിരോധിച്ചിരിക്കുന്നത്. ഇങ്ങനെയൊരു തീരുമാനമെടുക്കാൻ ഗവൺമെന്റിനെ പ്രേരിപ്പിച്ചത് ജനങ്ങളുടെ പരാതിയല്ല. പ്രത്യുത. മലയാള മനോരമ നടത്തിവന്നിരുന്ന ഒരു കാംപെയിന്റെ ഭാഗമാണത്. മന്ത്രിസഭ തീരുമാനമെടുക്കുന്നതിന്റെ തൊട്ടുമുമ്പുള്ള ദിവസങ്ങളിൽ മനോരമ ഒരു പൊതുജന അഭിപ്രായ വോട്ടെടുപ്പ് ഇതു സംബന്ധിച്ചു നടത്തുകയും പ്രമാണിമാരും പ്രമുഖരുമായ നിരവധി പേർ മനോരമയുടെ ആഗ്രഹത്തെ അനുകൂലിക്കുകയും ചെയ്തു. വയസ്സാകുമ്പോഴാണല്ലോ പലർക്കും സമൂഹത്തെപ്പറ്റി വേവലാതി തുടങ്ങുന്നത്.

(ഏതു വിധത്തിൽ വേണമെങ്കിലും അഭിപ്രായ വോട്ടെടുപ്പു നടത്താവുന്നതാണ്. (കു)പ്രസിദ്ധമായ ഗാലപ്പു പോളുകൾ അതിനു ദൃഷ്ടാന്തമാണ്. ദിനപത്രങ്ങൾ രാജവാഴ്ച നടത്തുന്ന കാലമാണല്ലോ ഇത്.)ലക്ഷക്കണക്കിന് ജനങ്ങൾ വായിക്കുന്ന ഒരു ദിനപത്രം ജനങ്ങളുടെ അഭിപ്രായം രേഖപ്പെടുത്തുമ്പോൾ, ആ ജനവികാരം മാനിക്കുകയാണു ചെയ്തതെന്ന നിലപാടായിരിക്കാം ഗവൺമെന്റ് സ്വീകരിക്കുക.

എന്നാൽ അടിസ്ഥാനപരമായ ചില അവകാശങ്ങളാണ്, സ്വേച്ഛാപരമായി ഈ ഗവൺമെന്റ് ലംഘിച്ചിരിക്കുന്നത്. നഗരവീഥികളിൽ ജാഥകളും പ്രകടനങ്ങളും നടക്കുമ്പോൾ. വഴിയാത്രക്കാർക്കും വാഹനയാത്രക്കാർക്കും ക്ലേശങ്ങൾ ഉണ്ടാകും. അങ്ങനെ തടസ്സങ്ങൾ സംഭവിക്കുമെന്ന് അറിഞ്ഞുകൊണ്ടുതന്നെയായിരിക്കും അതു നടത്തുന്നതും. വേതനവർദ്ധനവിനുവേണ്ടി ഗവൺമെന്റു ജീവനക്കാരോ തൊഴിലാളികളോ പ്രകടനം നടത്തുമ്പോൾ. അതുകൊണ്ടു വിഷമം അനുഭവിക്കുന്നവരിൽ ഗവൺമെന്റ് ജീവനക്കാരും തൊഴിലാളികളും അവരുടെ കുടുംബാംഗങ്ങളും ഉണ്ടാകുക സ്വാഭാവികമാണ്. അങ്ങനെ ഏതു ജാഥയും പ്രകടനവും അതുമായി ബന്ധപ്പെട്ടവരെയും അല്ലാത്തവരെയും അലോസരപ്പെടുത്തും. എന്നാൽ അങ്ങനെ കുറച്ചുനേരത്തേക്കു തടസ്സമുണ്ടാകും എന്നതുകൊണ്ട്. ജാഥയും പ്രകടനവും നടത്താൻ പാടില്ലായെന്നു തിരുമാനിച്ചത് ഫാസിസ്റ്റ് നടപടിയല്ലെങ്കിൽ മറ്റെന്താണ്? മൗലികമായ പൗരാവകാശത്തിന്റെ ധ്വംസനവും ഇതിൽ അടങ്ങിയിരിക്കുന്നു. വെയിലും മഴയുമേറ്റാൽ വാടിപ്പോകുന്ന ഒരു ന്യൂനപക്ഷമാണോ ഈ നാടിനെ നയിക്കുന്നത്?.

ജാഥ ജാഥയ്ക്കുവേണ്ടിയോ. പ്രകടനം പ്രകടനത്തിനുവേണ്ടിയോ ആരും നടത്തുകയില്ല. അവകാശങ്ങൾ നിരന്തരമായി നിരാകരിക്കപ്പെടുമ്പോഴും അവശതകൾകൊണ്ടു പൊറുതിമുട്ടുമ്പോഴും മാത്രമാണ് അതുമായി ബന്ധപ്പെട്ടവർ തെരുവിലിറങ്ങുന്നത്. അങ്ങനെയൊരു സാഹചര്യം ഉണ്ടാക്കാതിരിക്കാനുള്ള പ്രാഥമിക കർത്തവ്യം വിസ്മരിക്കുന്നത്. കുഷ്ഠരോഗംകൊണ്ടു വികൃതമായ മുഖത്ത് പൗഡർ പൂശുന്നതുപോലെയാണ്.

പ്രതിയോഗിയുടെ അഭിപ്രായം അറിയാനുള്ള സഹിഷ്ണുതയാണ് ജനാധിപത്യത്തിന്റെ ബലം. അധികാര ആഢ്യന്മാർക്കും പത്രമുതലാളിമാർക്കും പക്ഷേ, അതൊന്നും ഹിതകരമാകാറില്ല. ജാഥകളോടും പ്രകടനങ്ങളോടുമുള്ള ഈ നിലപാട്. കുറേപ്പേരുടെ അസഹിഷ്ണുതയിൽനിന്നും കിളിർത്തുവന്നതാണന്നത് ഒരു പച്ചപ്പരമാർത്ഥമാണ്.

നഗരവീഥിയിൽ പ്രകടനങ്ങൾ നിരോധിക്കുന്നതുപോലുള്ള പാഴ്ശ്രമങ്ങൾക്കു മുതിരാതെ എത്രയെത്ര പ്രധാന വിഷയങ്ങൾ ഭരണാധികാരികളുടെ ശ്രദ്ധയ്ക്കായി കാത്തുകിടക്കുന്നു. കേബിൾ ടി.വി പ്രചുരപ്രചാരമായതോടുകൂടി എല്ലാ ഗൃഹാങ്കണങ്ങളും നീലച്ചിത്രങ്ങളുടെ അരങ്ങായിത്തീർന്നിരിക്കയാണ്. സൺ ടി.വിയായാലും ഡിഡി ചാനലുകളായാലും ഫ്രണ്ടൽ ന്യൂഡിറ്റിപോലും പ്രദർശിപ്പിക്കുന്നതിൽ ഒട്ടും പിശുക്കു കാട്ടുന്നില്ല. തലമുറകളുടെ ആസ്വാദനത്തെയും അഭിരുചികളെയും വിഷലിപ്തമാക്കുന്ന ഇത്തരം ആഭാസങ്ങൾക്കെതിരെ, മലയാള മനോരമ എന്തേ അഭിപ്രായ വോട്ടെടുപ്പു നടത്താത്തത്? ഈ ഗവൺമെന്റ് എന്തുകൊണ്ട് അതൊന്നും ശ്രദ്ധിക്കാതിരിക്കുന്നു? സ്വതന്ത്ര ചാനലുകളിലൂടെ പൈങ്കിളിസ്വപ്നം വിടർത്താൻ കാത്തിരിക്കുന്നവർക്ക് അത്തരം കാര്യങ്ങൾ അയിത്തമായിരിക്കാം. എന്നാൽ പൊതുജന മനസ്സാക്ഷിയുടെ മൊത്തക്കച്ചവടം ഏറ്റെടുത്ത ഭരണാധികാരികൾക്ക് ഇതൊന്നും കാണാനുള്ള കണ്ണില്ലേ? അതോ. അവരും അതൊക്കെക്കണ്ടു രസിക്കുകയാണോ?

**–രാഷ്ട്രീയ ലേഖകൻ**

## മാന്യവരിക്കാരോട്

'കലാകൗമുദി'വാരികയുടെ വിലയിൽ ഒരു രൂപയുടെ വർദ്ധനവു വരുത്താൻ ഞങ്ങൾ നിർബ്ബന്ധിതരായിരിക്കുന്നു. പ്രൊഡക്ഷൻ ചെലവിൽ ഉണ്ടായ വർദ്ധനയും. കഴിഞ്ഞതവണ വില വർദ്ധിച്ചശേഷം ന്യൂസ് പ്രിന്റിന്റെ വിലയിൽ ഉണ്ടായ വർദ്ധനയും നേരിടുന്നതിന് ഇത് ആവശ്യമായി വന്നിരിക്കുന്നു. 1067-ാം ലക്കം മുതൽ (ഫെബ്രുവരി 25. 1996) പുതുക്കിയ ഈ നിരക്ക് ബാധകമായിരിക്കുന്നതാണ്. മാന്യ വരിക്കാർക്ക് ഞങ്ങളോടുള്ള സന്മനോഭാവം തുടർന്നും ഉണ്ടാകണമെന്നഭ്യർത്ഥിക്കുന്നു.

29.01.1996

കൗമുദി ബിൽഡിംഗ്സ്
പേട്ട. തിരുവനന്തപുരം

മാനേജിംഗ് ഡയറക്ടർ
കലാകൗമുദി പബ്ലിക്കേഷൻസ് (പ്രൈ.)ലിമിറ്റഡ്





മാർക്സിസ്റ്റുപാർട്ടിയും ഘടകകക്ഷികളും തിരഞ്ഞെടുപ്പിനാവശ്യമായ ഒരുക്കങ്ങളാരംഭിച്ചു

# ഏപ്രിൽ വരുന്നു പതിവിലും ക്രൂരമായി

## എൻ.ആർ.എസ്. ബാബു

ഫെബ്രുവരി. മാർച്ച്. ഏപ്രിലിൽ തിരഞ്ഞെടുപ്പുണ്ടാകുമെന്നു പത്രങ്ങളിലെല്ലാം കാണുന്നു. ഏറ്റവും ഒടുവിലായി വന്ന 'ഹവാല'വരെയുള്ള സകലവിധ കോലാഹലങ്ങളും നിറഞ്ഞ് ആകെ താറുമാറായിക്കിടക്കുന്ന രാഷ്ട്രീയ കാലാവസ്ഥയിലാണ് അടുത്ത അഞ്ചുവർഷത്തെ ഭരണക്കാരെ നിശ്ചയിക്കാനായി ലോക്സഭയിലേക്കും നിയമസഭയിലേക്കും ഈ തിരഞ്ഞെടുപ്പു വരാൻ പോകുന്നത്.

തയ്യാറെടുപ്പിലാണ് രാഷ്ട്രീയ കക്ഷികൾ. അല്ലെങ്കിൽ തയ്യാറെടുക്കുന്നതെങ്ങനെ എന്ന ആലോചനയിൽ. നരസിംഹറാവുവിന്റെ പാർട്ടിയും അദ്വാനിയുടെ പാർട്ടിയും ലാലുപ്രസാദിന്റെ പാർട്ടിയും ഹവാലയിൽത്തൊട്ടു നാറിനില്ക്കുകയാണ്. ഇടതുപക്ഷക്കാരാണ് ഇതിൽപ്പെടാതെ രക്ഷപ്പെട്ടു കഴിയുന്നതെന്നു തോന്നുന്നു. ദേശീയതലത്തിൽ എന്നപോലെ കേരളത്തിലും ഇതിന്റെ അഡ്വാന്റേജ് ഇടപതുപക്ഷക്കാർക്കുണ്ട്.

തയ്യാറെടുപ്പിന്റെ കാര്യത്തിൽ എന്നും ഇടതുപക്ഷക്കാർ, അതിൽത്തന്നെ മാർക്സിസ്റ്റ് പാർട്ടി മുന്നിലായിരിക്കും. ഇപ്പോഴും അങ്ങനെതന്നെ. തിരഞ്ഞെടുപ്പിനുവേണ്ടിയുള്ള ബൂത്തു കമ്മിറ്റികൾവരെ മാർക്സിസ്റ്റ് പാർട്ടി രൂപം നല്കിക്കഴിഞ്ഞു. ജില്ലാ കമ്മിറ്റികൾ കൂടി സ്ഥാനാർത്ഥികളുടെ പേരുകൾ പരിഗണിക്കുകയാണിപ്പോൾ. ഓരോ മണ്ഡലത്തിലേക്കും രണ്ടോ മൂന്നോ നാലോ പേരുവീതം ഈ കമ്മിറ്റികൾ നിർദ്ദേശിക്കണം. സംസ്ഥാന കമ്മിറ്റി അതിൽനിന്നു സ്ഥാനാർത്ഥികളെ നിശ്ചയിക്കും. ഒന്നോ രണ്ടോ ആഴ്ചയ്ക്കകം ഈ ജോലി അവർ ചെയ്തുതീർക്കുകയും ചെയ്യും.

മാർക്സിസ്റ്റ് പാർട്ടി ഇത്തവണ ഒരുപാടു പുതുമുഖങ്ങളെ നിരത്തുമെന്നു കേൾക്കുന്നു. ഈയിടെ നടന്ന പഞ്ചായത്ത്-മുനിസിപ്പൽ തിരഞ്ഞെടുപ്പിലെ നേട്ടങ്ങൾക്കു കാരണം പുതുമുഖങ്ങളിലൂടെ അവതരിപ്പിക്കാൻ കഴിഞ്ഞ 'ഛായ'യാണെന്ന് ഈ പാർട്ടിയുടെ നേതൃത്വം കാണുന്നുണ്ട്. അതുകൊണ്ട് യുവാക്കൾക്കു പതിവിലും കൂടുതൽ പ്രാതിനിധ്യം ഇത്തവണ നല്കണമെന്നാണ് ആലോചന. പുതിയ തലമുറയുടെ വഴി മുടക്കിക്കൊണ്ട് പാറപോലെ സ്ഥിരമായി നില്ക്കുന്നവരെയൊക്കെ നീക്കിക്കളയണം. നിയമസഭാപ്രവർത്തനത്തിനു പുതിയൊരു നിരയെക്കൂടി കൊണ്ടുവരണം: പാവങ്ങളുടെ നിരയിൽനിന്നു വിദ്യാഭ്യാസവും നേതൃത്വഗുണങ്ങളും ചേർന്നവരെ കിട്ടണം: മതന്യൂനപക്ഷക്കാർ എന്ന വലിയ പേരിട്ടു വിളിക്കുന്ന മുസ്‌ലിം. ക്രിസ്ത്യൻ വിഭാഗങ്ങളിൽനിന്ന് വോട്ടുകിട്ടാൻ പറ്റിയവരെ കണ്ടെത്തണം: തീരെത്താണ ജാതിക്കാരിൽനിന്നു മിടുക്കരെ നോക്കിയെടുക്കണം; സ്ത്രീകൾക്ക് കൂടുതൽ പ്രാതിനിധ്യം നല്കണം; ആരു നോക്കിയാലും വലിയ തെറ്റൊന്നും പറയാൻ ഇടനല്കാത്ത മറ്റു യുവനേതാക്കളെയും നിരത്തണം– ഏതാണ്ടിങ്ങനെയൊക്കെയാണ് മാർക്സിസ്റ്റ് ചിന്ത പോകുന്നതെന്നു മനസ്സിലാക്കുന്നു.

നല്ലതുതന്നെ. കണ്ണിനോ കാതിനോ തലയ്ക്കോ വെളിവില്ലാത്ത പാറക്കൂട്ടങ്ങളെ ജനങ്ങളുടെ തലയിൽ സ്ഥിരമായി അടിച്ചേല്പിക്കുന്ന രീതിക്കു മാറ്റം വരികതന്നെ വേണം. ഇരുപതും മുപ്പതും കൊല്ലമായി നിയോജകമണ്ഡലങ്ങൾ കുടുംബസ്വത്തുപോലെ സ്ഥിരമായി വച്ചനുഭവിക്കുന്നവരെ കുടിയിറക്കുകതന്നെ വേണം. ഇല്ലെങ്കിൽ ആ ജോലി ജനങ്ങൾ ഏറ്റെടുത്തെന്നു വരും. ദീർഘകാലപ്രവർത്തന പാരമ്പര്യമോ യാതനയുടെ ചരിത്രമോ ഉണ്ടെന്നു കരുതി നിയമസഭയിലും ലോക്സഭയിലും സ്ഥിരമായി പിടിച്ചിരുത്തുന്നത് എന്തു ജനാധിപത്യത്തിന്റെ പേരിലായാലും ശരിയല്ല. നിയമസഭയിലെ അംഗത്വമെന്നത് ആർക്കെങ്കിലുമുള്ള വിധവാപെൻഷനോ തൊഴിലില്ലായ്മ വേതനമോ താമ്രപത്രമോ നഷ്ടപരിഹാരമോ മറ്റോ ആണോ? വിശ്രമകേന്ദ്രമോ ചെന്നിരുന്നു കൂർക്കം വലിച്ചുറങ്ങാനുള്ള അറയോ ആണോ? നിയമസഭ കാര്യഗൗരവമാർന്ന ആലോചനകളുടെയും ചർച്ചകളുടെയും വാദപ്രതിവാദങ്ങളുടെയും സഭയാണ്. അതിനുള്ള അറിവും കഴിവുമൊക്കെ ഉള്ളവരെയാണ് അങ്ങോട്ടയയ്ക്കേണ്ടത്. അല്ലാതുള്ള യാതനാധേതനക്കാരെ കുറേ നല്ല പുസ്തകങ്ങൾ വാങ്ങിക്കൊടുത്ത് വീട്ടിൽ പറഞ്ഞയയ്ക്കണം. അവിടിരുന്നു വായിച്ച് ജനസേവനം നടത്തട്ടെ.

> **ക**ണ്ണിനോ കാതിനോ തലയ്ക്കോ വെളിവില്ലാത്ത പാറക്കൂട്ടങ്ങളെ ജനങ്ങളുടെ തലയിൽ സ്ഥിരമായി അടിച്ചേല്പിക്കുന്ന രീതിക്കു മാറ്റം വരികതന്നെ വേണം. ഇരുപതും മുപ്പതും കൊല്ലമായി നിയോജകമണ്ഡലങ്ങൾ കുടുംബസ്വത്തുപോലെ സ്ഥിരമായി വച്ചനുഭവിക്കുന്നവരെ കുടിയിറക്കുകതന്നെ വേണം. ഇല്ലെങ്കിൽ ആ ജോലി ജനങ്ങൾ ഏറ്റെടുത്തെന്നു വരും.

മാർക്സിസ്റ്റ് പാർട്ടിയെപ്പോലെതന്നെ എൽ.ഡി.എഫിലെ മറ്റു ഘടകക്കാരും തിരഞ്ഞെടുപ്പിനാവശ്യമായ ആലോചനകളാരംഭിച്ചിട്ടുണ്ട്. സി.പി.ഐ. ജനതാദൾ. ആർ.എസ്.പി. കടന്നപ്പള്ളി രാമചന്ദ്രന്റെ കോൺഗ്രസ്സ്. പി.ജെ. ജോസഫിന്റെ കേരള കോൺഗ്രസ്സ് എന്നിവയുടെ ആദ്യചുമതല സീറ്റുവിതം കുറയാതെ നോക്കലായിരിക്കും. എൽ.ഡി.എഫിന്റെ പേരിൽ സ്വതന്ത്രവേഷക്കാരുടെ എണ്ണം കൂടുകയാണെങ്കിൽ കുറയാവുന്നത് ചെറുപാർട്ടികൾക്കു സ്വന്തം ചിഹ്നത്തിൽ മത്സരിപ്പിക്കാവുന്നവരുടെ എണ്ണമാണ്. തർക്കം മുക്കാം. എങ്കിലും ഇപ്പോൾ 'അനുകൂലം' എന്നു വിളിക്കപ്പെടുന്ന കാലാവസ്ഥയുള്ളതിനാൽ തർക്കമൊക്കെ പതുക്കിവച്ചുകൊണ്ട് എൽ.ഡി.എഫ് ഒന്നിച്ചുതന്നെ നില്ക്കും. ഇവരുടെയൊക്കെ സീറ്റു പങ്കുവയ്ക്കലും സ്ഥാനാർത്ഥിനിർണ്ണയവും പാതാളംവരെ താണുകിടക്കുന്ന നമ്മുടെ രാഷ്ട്രീയപ്രക്രിയാനിലവാരത്തെ എങ്ങനെ സഹായിക്കുന്നു എന്നാണ് നോക്കാനുള്ളത്. ജാതി. മതം. ബന്ധുത്വം. അഴിമതി. അക്രമം. കൈക്കൂലി. ഉയർന്നുവരാവുന്ന മിടുക്കർക്കു പാരപണിയൽ. ജനങ്ങളെ മറന്ന് നാടുവാഴിചമയൽ. മുദ്രാവാക്യഘോഷംകൊണ്ടും പ്രസംഗധോരണികൊണ്ടും പത്രപ്രസ്താവനകളിലെയും ലേഖനങ്ങളിലെയും കള്ളത്തരങ്ങളും കുയുക്തികളുംകൊണ്ടും ഒരുവിധമുള്ളവരെയൊക്കെ മയക്കൽ. സ്വന്തമായി പറയത്തക്ക വരുമാനമൊന്നുമില്ലെങ്കിലും ഡ്രൈവറും കാറുമായി നഗരങ്ങളിലെ വലിയ വലിയ ഹോട്ടലുകളിൽച്ചെന്ന് കുശാലായി പാനീയഭക്ഷ്യങ്ങൾ അകത്താക്കി അന്തിയുറങ്ങുന്ന ആധുനികോത്തര ശൈലി ഇതൊക്കെയാണ് ഇപ്പോൾ രാഷ്ട്രീയത്തിന്റെ ഏറ്റവും പുതിയ അപ്പാച്ചിമുഖം. ഈ വൈകൃതം മാറ്റിയെടുക്കുന്നതിന് ഹവാലാബാധയൊന്നുമേശാത്ത ഇടതുപക്ഷക്കാർക്കെങ്കിലും കഴിയണമല്ലോ.

നേതാവാര് എന്നതാണ് എൽ.ഡി.എഫിലെ ഒരു വിഭാഗത്തെ മഥിക്കുന്ന പ്രശ്നമെന്നു തോന്നുന്നു. മാർക്സിസ്റ്റ് പാർട്ടിയാണ് അതു നിശ്ചയിക്കേണ്ടത്. അവരുടെ പോളിറ്റ് ബ്യൂറോയും കേന്ദ്ര കമ്മിറ്റിയുമായിരിക്കും ആ ജോലി ചെയ്യുക. അതാവട്ടെ. തിരഞ്ഞെടുപ്പു കഴിഞ്ഞ് ഭൂരിപക്ഷം കിട്ടിയെന്നു കാണുമ്പോഴേ നടക്കൂ. മുഖ്യമന്ത്രിപദത്തിൽ നോട്ടമുള്ള നേതാക്കൾ ഉൾപ്പെടെ ആർക്കും ഇപ്പോൾ തിട്ടമില്ല എന്നതാണു വാസ്തവം. ഊഹാപോഹങ്ങൾ പലതുണ്ട്.. വെറും പട്ടംപറത്താൽ.

ഇതേസമയം അപ്പുറത്ത് യു.ഡി.എഫ് എന്തുചെയ്യുകയാണ്?

അവരെപ്പോഴും ഇങ്ങനെയാണ്. പതിനൊന്നല്ല. പതിമൂന്നാം മണിക്കൂറിലും അന്യോന്യം അടികൂടും.

പാരവയ്ക്കും. ജയിക്കുന്നുവെങ്കിൽ അത് ജനങ്ങളുടെ അജ്ഞതയും സൗമനസ്യവുംകൊണ്ടു മാത്രം.

ഇപ്പോഴും സ്ഥിതി വ്യത്യസ്തമല്ല. പ്രധാന ലാത്തിച്ചാർജ്ജ് കോൺഗ്രസ്സുകാർ തമ്മിൽത്തന്നെ. കേന്ദ്രമന്ത്രിയായിരിക്കുന്ന കെ. കരുണാകരൻ രണ്ടുദിവസംമുൻപ് കേരളത്തിൽ വന്നതും അത്തരമൊരു ലാത്തിച്ചാർജ്ജിനുള്ള കോപ്പുകളുമായിട്ടാണ്. കെ.പി.സി.സി പ്രസിഡന്റ് വയലാർ രവിക്കും വൈസ് പ്രസിഡന്റ് മുസ്തഫയ്ക്കും ജനറൽ സെക്രട്ടറി മുരളീധരനുമെല്ലാം മുഖ്യമന്ത്രി ആന്റണിയെ പരസ്യമായി വിമർശിക്കാത്ത നാളില്ല. കേരളം കണ്ടതിൽവച്ച് ഏറ്റവും ഭീകരനും കാർക്കോടകനുമായ ഭരണാധികാരിയാണ് എ.കെ. ആന്റണിയെന്നു തോന്നും ഇവരുടെ പരസ്യഗർജ്ജനങ്ങൾ കേട്ടാൽ.

മുഖ്യമന്ത്രി ആന്റണി ഡെൽഹിയിൽ പോയിരിക്കുകയാണ്. ഭരണപരമായ കാര്യങ്ങളുണ്ട്. രാഷ്ട്രീയകാര്യങ്ങളുമുണ്ട്. രാഷ്ട്രീയം പ്രധാനമായും തന്റെ പാർട്ടിക്കാര്യംതന്നെ. അതൊക്കെ പ്രധാനമന്ത്രിയോട് അദ്ദേഹം സംസാരിച്ചേക്കും. റാവു വീഴും, അതുകഴിഞ്ഞാൽ ഞാൻതന്നെ എന്ന് രണ്ടാഴ്ചമുൻപ് ഉറ്റസഹപ്രവർത്തകരോട് അടക്കം പറഞ്ഞ കരുണാകരൻ കഴിഞ്ഞൊരു ദിവസം അതു പരസ്യമായും പറഞ്ഞുകളഞ്ഞു. കരുണാകർജ്ജീ, ഇനി താങ്കളാണ്, താങ്കൾ മാത്രമാണ് ദേശ് കീ നേതാ എന്ന് അദ്ദേഹത്തോട് പ്രതിപക്ഷത്തുള്ളവർകൂടി പറയുന്നുണ്ടുപോലും! കേരളത്തിൽനിന്ന് ഇങ്ങനെയൊരു പഞ്ചവർണ്ണക്കിളിയെ ഭാരത മഹാകാശത്തേക്കു പറത്തിവിടാൻ ഈ ദുർദ്ദശയിൽ കേരളത്തിനു ഭാഗ്യമുണ്ടായല്ലോ എന്ന കാര്യം ആന്റണി നരസിംഹറാവുവിന്റെ ശ്രദ്ധയിൽ കൊണ്ടുവരാനിടയില്ല. എങ്കിലും ഹവാലാവലയിൽപ്പെട്ട് ആകെ കുരുങ്ങിത്തുടങ്ങിയിരിക്കുന്ന റാവുവിന് ആന്റണിയെ എന്തുമാത്രം സഹായിക്കാനാവുമോ എന്തോ! റാവുവാണ് ആന്റണിയെ കേരളത്തിലേക്ക് അയച്ചത്. നാലുകൊല്ലത്തിൽ ചില്വാനം കാലമായി. കെ. കരുണാകരൻ ഭരിച്ചുഭരിച്ച് കോൺഗ്രസ്സിന്റെയും അതു നയിക്കുന്ന പാർട്ടിയുടെയും അടിക്കല്ലുവരെ ആട്ടിക്കളഞ്ഞുകൊണ്ടിരിക്കെയാണ് അടുത്ത തിരഞ്ഞെടുപ്പിൽ മേൽവിലാസമെങ്കിലും നഷ്ടപ്പെടാതിരിക്കാനുള്ള രക്ഷാമർഗ്ഗമായി ആന്റണിയെ കേരളത്തിലെ മുഖ്യമന്ത്രിയായി പ്രധാനമന്ത്രി നിയോഗിച്ചത്. അത്രത്തോളം ദയനീയമായിരുന്നു കരുണാകരഭരണത്തിന്റെ നാളുകൾ. അതൊക്കെ പലരും ഇപ്പോൾ മറന്നുകളഞ്ഞിരിക്കുകയാണ്. വെറുമൊരു ചാരക്കേസ് കാരണമല്ല കരുണാകരൻ മാറേണ്ടിവന്നത്. അദ്ദേഹത്തിന്റെ ഏറ്റവും ഉറ്റ ലഫ്റ്റനന്റുമാരുൾപ്പെടെയുള്ളവരൊക്കെ മടുത്തുപോയതുകൊണ്ടാണ്. കരുണാകരൻ പോയപ്പോൾ എന്തൊരാശ്വാസമായിരുന്നു പൊതുവേ യു.ഡി.എഫ് നിരകളിൽ. അടുത്ത തിരഞ്ഞെടുപ്പിൽ ജയിക്കാൻ പറ്റിയ തുറുപ്പുചീട്ട് കൈയിൽ കിട്ടിയ ആഹ്ളാദമായിരുന്നു ആന്റണിയെന്ന മുഖ്യമന്ത്രിയെ കണ്ട് കോൺഗ്രസ്സുകാരിലും ലീഗുകാരിലും കേരള കോൺഗ്രസ്സുകാരിലുമൊക്കെ ഉണ്ടായത്. പാവം ആന്റണി. കരുണാകരൻ അവശേഷിപ്പിച്ചിട്ടുപോയ ദുരിതഭാര ദുരന്തങ്ങളൊക്കെ ഏറ്റെടുക്കേണ്ടി വരുന്നുവല്ലോ എന്ന വ്യഥയാണ് അദ്ദേഹത്തിൽ കണ്ടത്.

ഏതായാലും തുടക്കം വളരെ നന്നായിരുന്നു. അപ്പോൾത്തന്നെ തുടങ്ങുകയും ചെയ്തു, ആന്റണിയെ വാരിക്കുഴിയിലിറക്കാനുള്ള കരുണാകരസൂത്രങ്ങൾ. തിരൂരങ്ങാടിയിലെ ഉപതിരഞ്ഞെടുപ്പിൽ ആന്റണി മത്സരിക്കാൻ നില്ക്കെ, തിരുവനന്തപുരത്തെ ഒരു ഇമാമിനെ ടെലഫോണിൽ വിളിച്ച് തിരൂരങ്ങാടിയിൽ പത്രിക നല്കിക്കൂടേ എന്നു രഹസ്യമായി ഉപദേശിച്ച സൃഗാലതന്ത്രം രാമായണകാലത്തെ കൈകേയിയുടേതും ഭാരതകാലത്തെ ശകുനിയുടേതും പോലുള്ള ഒന്നായിരുന്നുവെന്ന് കേരളത്തിന്റെ സമകാല കോൺഗ്രസ്സ് രാഷ്ട്രീയ ചരിത്രം വിധിയെഴുതും. ആന്റണിയെ തള്ളിമറിച്ചിടാനുള്ള അടവുകൾ അത്തരം അടവുകളുടെ കലവറയായ കരുണാകരൻ ഇപ്പോഴും തുടരുന്നു.

എങ്കിലും ഏവർക്കുമറിയാം വരുന്ന തിരഞ്ഞെടുപ്പിൽ യു.ഡി.എഫ് നിരയെ നയിക്കുന്നത് എ.കെ. ആന്റണിതന്നെ ആയിരിക്കുമെന്ന്. എൻ.ഡി.പി കുതറിമാറി നില്ക്കെ, യു.ഡി.എഫ്. കരുണാകരന്റെ കാലത്തെ യു.ഡി.എഫ്തന്നെയായിരിക്കുമോ എന്നത് മറ്റൊരു കാര്യം. ആർ. ബാലകൃഷ്ണപിള്ളയും റ്റി.എം. ജേക്കബും പുതിയ പുല്പരപ്പുകൾ തേടാൻ മോഹിച്ചുനില്ക്കെ, പഴയ യു.ഡി.എഫിന് എന്തു പ്രസക്തി എന്ന ചോദ്യവും മറ്റൊരു കാര്യം. യഥാർത്ഥ കാര്യം യു.ഡി.എഫിൽ യഥാർത്ഥത്തിലുള്ളവരെങ്കിലും ഒന്നിച്ചുനില്ക്കുമോ എന്നതാണ്.

യു.ഡി.എഫിനെ തകർക്കണമെന്ന വാശി ആർക്കുമില്ലെന്നു തോന്നുന്നു. സീറ്റുകൾക്കും അതുപോലുള്ള സ്ഥാനമാനങ്ങൾക്കുംവേണ്ടിയുള്ള വിലപേശലുകളും സമ്മർദ്ദതന്ത്രങ്ങളും അല്പം കടന്ന കൈയായി പുറത്തുവരുന്നുവെന്നേയുള്ളൂ എന്നും തോന്നുന്നുണ്ട്.

പക്ഷേ, യു.ഡി.എഫിന്റെ ജയമോഹങ്ങൾക്കു കുറുകേ പഴയകാല പരാതികളുടെ കനത്ത വാലുകൾ പലതും നീണ്ടുകിടക്കുന്നു. പലതരം ജാതി–മത വിഭാഗങ്ങളെ കൂട്ടിക്കെട്ടിവച്ച ഒരു മുന്നണിയായതുകൊണ്ട് വളരെ ശക്തമായി ആളിപ്പടരാവുന്ന വികാരങ്ങളാണ് ആ വാലുകൾക്കടിയിലുള്ളത്.

കരുണാകരന്റെ കോൺഗ്രസ്സ് ഭരണകാലത്ത് കത്തോലിക്കാതാത്പര്യങ്ങളെ അമുക്കിവച്ചുകളഞ്ഞു എന്ന പരാതിയാണ് ഇതിലൊന്ന്. യാക്കോബായക്കാരനായ റ്റി.എം. ജേക്കബിന് കത്തോലിക്കനായ കെ.എം. മാണിയെക്കാൾ കരുണാകരൻ കല്പിച്ച പ്രാധാന്യം ഈ പരാതി പാറിപ്പടരാൻ എണ്ണ പകർന്നിരുന്നു. കരുണാകരൻ മാറുകയും ആന്റണി വരികയും ചെയ്തപ്പോൾ മാണിക്ക് പ്രധാന്യമേറിയെങ്കിലും ജനനംകൊണ്ട് കത്തോലിക്കനായ ആന്റണിയിൽനിന്ന് അധികമൊന്നും പ്രതീക്ഷിക്കേണ്ടതില്ലെന്ന് ആ സമുദായത്തിന്റെ അധിപന്മാർ കരുതുന്നുണ്ടാവും. കഴിഞ്ഞ പഞ്ചായത്തു തിരഞ്ഞെടുപ്പിൽ ക്രൈസ്തവമേഖലകളിൽ കണ്ടത് മാണിയുടെ പാർട്ടിയും ജേക്കബിന്റെ പാർട്ടിയും പരസ്പരം കാലുവാരുന്നതാണ്. ഈ വരുന്ന തിരഞ്ഞെടുപ്പിലും ഇതാവർത്തിച്ചാൽ ആവർത്തിക്കുന്നത് ഇടതുപക്ഷവിജയംതന്നെയായിരിക്കും.

യു.ഡി.എഫിനു രഹസ്യമായി തുണചെയ്തിരുന്ന ഒരു പങ്ക് ബി.ജെ.പി വോട്ടുണ്ട്. കഴിഞ്ഞ നിയമസഭാതിരഞ്ഞെടുപ്പിൽ നാല്പതോളം മണ്ഡലങ്ങളിൽ ഇതിന്റെ ആനുകൂല്യം യു.ഡി.എഫിനുണ്ടായിരുന്നു. എന്നാൽ ഇപ്പോഴത്തെ മാറിയ സാഹചര്യങ്ങളിൽ ഈ ഒഴുക്ക് നേരേ തിരിച്ചാവാം. ക്രൈസ്തവർക്കും മുസ്ലിങ്ങൾക്കും മേൽക്കൈ ഉള്ളതായി ബി.ജെ.പി കാണുന്ന സർക്കാരാണ് ആന്റണിയുടേത്. നരസിംഹറാവുവിന്റെ പാർട്ടിയെ തോല്പിക്കുക എന്ന വലിയ ചുമതലയും ബി.ജെ.പിക്കുണ്ട്. അതിനാൽ യു.ഡി.എഫിനെ കൈവിട്ട് എൽ.ഡി.എഫിന്റെ ജയസാദ്ധ്യതയ്ക്കു തിളക്കം പകർന്നാൽ ക്രൈസ്തവ-മുസ്ലിം മേധാവിത്വം തകർക്കാം എന്നു ബി.ജെ.പിയുടെ ചിന്താമുശകൾ കണക്കുകൂട്ടുന്നുണ്ട്.

പിണങ്ങിക്കഴിയുന്ന എൻ.ഡി.പി നേതൃത്വവുമായി യു.ഡി.എഫ് ഒത്തുതീർപ്പുണ്ടാക്കിയാൽക്കൂടിയും നായർസമുദായത്തിലെ യുവാക്കളിൽ ഒരുപങ്ക് ഇപ്പോഴത്തെ ഭരണത്തോടു പ്രതിഷേധമുള്ളവരായി മാറിനില്ക്കും. തൊഴിലില്ലായ്മയാണ് ഇവരെ ഭരണത്തോടു പ്രതിഷേധമുള്ളവരാക്കുന്നത്. ഇന്ന് കോൺഗ്രസ്സിനെ എതിർക്കുന്നു. നാളെ മാർക്സിസ്റ്റുകാരാണ് ഭരണമെങ്കിൽ എതിർപ്പ് അവരോടാവും. വ്യവസ്ഥിതിയോടും ഭരണശീലങ്ങളോടുമുള്ള എതിർപ്പാണിത്. നായർസമുദായത്തിന് ഒരു സവിശേഷതയുണ്ട്. സർക്കാർ ജോലിയിലാണ് പ്രധാന നോട്ടം. കൃഷികൊണ്ടു നേട്ടമുണ്ടാകണമെങ്കിൽ മലങ്കൃഷി വല്ലതുമാവണം. അതിന്ന് അവടില്ല. കച്ചവടത്തിനും പോരാ പ്രാപ്തി. കള്ളുകച്ചവടമില്ല. പറയത്തക്ക കച്ചവടമൊന്നുമില്ല. കള്ളനോട്ടടിയില്ല. ഗൾഫിൽ പോകാനും മടി.. പഴയകാലം മിച്ചം നല്കിയ ചില ഹാംഗ് ഓവറുകളിലാണ് ആ സമുദായത്തിലെ ചെറുപ്പക്കാർകൂടിയും. ഇവരെ ഇക്കിളിപ്പെടുത്തത്തക്കവിധമുള്ള മുദ്രാവാക്യങ്ങൾ മറ്റെവിടെയെങ്കിലുംനിന്ന് ഉയർന്നുവന്നാൽ പാവങ്ങൾ അതുവഴി സഞ്ചരിച്ചുകളയും. അങ്ങനെയൊരു സഞ്ചാരലാഞ്ഛന ഇപ്പോൾ കാണുന്നുണ്ട്.

എൽ.ഡി.എഫിന് ഉത്സാഹവും യു.ഡി.എഫിനു ഗ്ളാനിയും ഉണ്ടാക്കുന്ന ഈ സാഹചര്യത്തിന് ഒരു മറുവശം ഇല്ലാതെയില്ല.

ഈ മറുവശത്തിന്റെ ഒരു പ്രധാന ഘടകം ഒരു വ്യക്തിയാണ്. എ.കെ. ആന്റണി അദ്ദേഹത്തിന്റെ മന്ത്രിസഭയിലും, കരുണാകരന്റെ മന്ത്രിസഭയിലെ അഴിമതിക്കാർ പഴയതുപോലെയൊക്കെ തുടരുന്നതും. അദ്ദേഹത്തിന്റെ പൊലീസ് കൂടക്കൂടെ വിവാദങ്ങൾ ഉയർത്തുന്നതും വച്ചുകൊണ്ടു മാത്രമല്ല ജനങ്ങൾ ആന്റണിയെ വിലയിരുത്തുന്നത്. അനാർഭാടഭരണശീലങ്ങളുള്ള ഈ കോൺഗ്രസ്സുകാരൻ മുഖ്യമന്ത്രിപദമുപയോഗിച്ച് സ്വന്തക്കാർക്കും ഇഷ്ടജനങ്ങൾക്കും പണമുണ്ടാക്കിക്കൊടുക്കുന്നില്ല. അധികാരത്തിന്റെ ഇടനിലക്കാരെയും ദല്ലാളുമാരെയും ഈ ഭരണാധികാരി നിർദ്ദയം പുറത്തുനിറുത്തിയിരിക്കുന്നു. കുറേക്കൊല്ലമായി ഇവിടെ വേരുറപ്പിച്ചു കഴിയുന്ന ദല്ലാൾ രാഷ്ട്രീയത്തിന് ഇങ്ങനെയൊരു അജ്ഞാതവാസം വിധിച്ചതുതന്നെ വലിയൊരു കാര്യമായി വലിയൊരു വിഭാഗം ജനങ്ങൾ കാണുന്നുണ്ട്. കേരളത്തിലിന്ന്

(ശേഷം 49-ാം പേജിൽ)





## എസ്.കെ. ജെയ്നിന്റെ ഡയറിക്കുറിപ്പിൽ റാവുവിന്റെ പേരുമുണ്ടെന്ന് സി.ബി.ഐ

# റാവുവിന്റെ മൗനം

### പി. ഫസിലുദ്ദീൻ

പ്രധാനമന്ത്രി നരസിംഹ റാവുവിന്റെ മനസ്സിനുള്ളിലെ ഒഴുക്കുകളും അടിയൊഴുക്കുകളും എന്തൊക്കെയാണ്. എങ്ങോട്ടൊക്കെയാണ് എന്ന് ഏറെക്കുറെ പൂർണ്ണമായി പ്രതിഫലിപ്പിക്കുന്നതാണ് ഹവാല കേസ്സ്.

പ്രധാനമന്ത്രി റാവു പരസ്യമായി നിരന്തരം പ്രകടിപ്പിക്കുന്ന ഒരു സവിശേഷത തന്നെ ചുറ്റിപ്പറ്റി എന്തു വിവാദം ഉണ്ടായാലും മൗനം പാലിക്കുക എന്നതാണ്. മൗനം എന്നാൽ നിരപരാധിത്വം എന്ന ഒരു പുതിയ സമവാക്യം ഇന്ത്യൻ ജനതയെക്കൊണ്ട് അംഗീകരിപ്പിക്കാനാണ് ഈ കൗശലക്കാരന്റെ ശ്രമം. ഹർഷദ് മേത്തയുടെ ആരോപണം വന്നു. റാവുവിന് മൗനം. എണ്ണായിരം കോടി രൂപ എങ്ങോട്ടോ ചോർന്നുപോയ ഓഹരികുംഭകോണം വന്നു. റാവുവിന് മൗനം. പുത്രന്റെ ഗോൾഡ്സ്റ്റാർ കമ്പനിയുടെ അനധികൃത പണമിടപാടുകളുടെ കഥ വന്നു. റാവുവിന് മൗനം. ബാബറിമസ്ജിദ് തകർക്കപ്പെട്ടു. റാവുവിന് മൗനം. പഞ്ചസാര കുംഭകോണവും, ടെലികോം കുംഭകോണവും വന്നു. റാവുവിന് മൗനം തന്നെ. ഈ നാറ്റമൊന്നും തന്നെ ബാധിക്കില്ല; ധാർമ്മികമായും ആദർശപരമായും അത്രയേറെ ഔന്നത്യമാണ് തനിക്കുള്ളത് എന്നു സ്വയം ഊതിപ്പെരുക്കിയ ഒരു വ്യക്തിപ്രഭാവമാണ്. റാവു അദ്ദേഹത്തിനു കല്പിക്കുന്നത്.

അഞ്ചുവർഷക്കാലത്തെ ഔദ്യോഗിക പദവിക്കിടയിൽ ഇത്രയേറെ കുംഭകോണങ്ങൾക്ക്(ഓരോന്നിലും ആയിരക്കണക്കിന് കോടിരൂപയുടെ വെട്ടിപ്പാണ് നടന്നിട്ടുള്ളത്) ആദ്ധ്യക്ഷ്യം വഹിക്കേണ്ടിവന്ന ഒരു പ്രധാനമന്ത്രി ലോകചരിത്രത്തിൽ വേറെ കാണുമോ എന്ന് നിശ്ചയമില്ല. ഇതെല്ലാം തന്നെ ഗവൺമെന്റിനെ ചുറ്റുപ്പറ്റിയാണെന്നത്. പ്രത്യേകം ശ്രദ്ധേയമാണ്.

റാവു ഗഹനങ്ങളായ രാഷ്ട്രീയ-സാമ്പത്തിക പ്രശ്നങ്ങളിൽ മുഴുകിനിന്നപ്പോൾ. അദ്ദേഹം അറിയാതെ ആയിരുന്നു കുംഭകോണങ്ങളുടെ ഈ കുത്തൊഴുക്കുകൾ ഉണ്ടായതെന്ന് വാദിക്കാൻ ആളുകളില്ലാതില്ല. എന്നാൽ, സൂക്ഷിച്ചുനോക്കിയവരെല്ലാം ആ ത്രിമൂർത്തികളെ കണ്ടുകാണും. പി.വി. നരസിംഹറാവു. ആഭ്യന്തരവകുപ്പ് സെക്രട്ടറി പത്മനാഭയ്യും സി.ബി. ഐ ഡയറക്ടർ വിജയരാമറാവും. ഭരണചക്രം യഥാർത്ഥത്തിൽ തിരിക്കുന്നത് ഈ മൂവർ സംഘമാണ്. സ്വന്തം പാർട്ടിക്കാരെ മാത്രമല്ല, പ്രതിപക്ഷ പാർട്ടികളിലെ എതിരാളികളെയും അടിച്ചുവീഴ്ത്താനും അസൗകര്യമുണ്ടാകുന്നതെല്ലാം മൂടിവയ്ക്കാനുമുള്ള ശക്തമായ ആയുധമാണ് സി.ബി. ഐ. എന്ന് ഇന്ത്യയിലെ മറ്റ് നേതാക്കൾക്കെല്ലാം കാണിച്ചുകൊടുത്തത് റാവു തന്നെയാണ്. സി.ബി. ഐ. കൂടെയുണ്ടെങ്കിൽ ആരോടും എന്തുമാകാം എന്ന നിലയിൽ റാവു ചിന്തിക്കുകയും പ്രവർത്തിക്കു ചെയ്യുന്നതിന്റെ രഹസ്യവും ന്നല്ല.

'റാവുവിന്റെ മൗനം പോലെ' എന്ന പ്രയോഗം ഒരു പഴമൊഴി

> **ബാ**ബറിമസ്ജിദ് ദുരന്തത്തിലെന്നപോലെ, ഓഹരികുംഭകോണം മുതൽ ഏറ്റവും പുതിയ ഹവാല വിവാദം വരെയുള്ള റാവുവിന്റെ, മൗനത്തിന്റെ അർത്ഥം പങ്കാളിത്തത്തിൽ നിന്ന് പിറന്ന കുറ്റബോധം തന്നെയാകണം.

പൊലിമ നേടിക്കഴിഞ്ഞു. എന്താണ് റാവുവിന്റെ മൗനത്തിന്റെ യഥാർത്ഥ അർത്ഥം. ബാബറി മസ്ജിദ് സംഭവമാണ് റാവുവിന്റെ മൗനത്തിന്റെ ശരിയായ ഇൻഡെക്സ്. ബാബറി മസ്ജിദ് തകർന്നശേഷം പി.വി. നരസിംഹറാവുവിനെ 'പള്ളിവിഴുങ്ങിയ' (പി.വി.) റാവു ആയിട്ടാണ് ഈ ലേഖകൻ പരിഗണിച്ചിരുന്നത്-- ഒരു തമാശയെന്നോണം. ഓഹരികുംഭകോണത്തിന് പിറകേ, പഞ്ചസാര കുംഭകോണം, ടെലികോം വിവാദം തുടങ്ങിയവയൊക്കെക്കൂടിയായപ്പോൾ റാവുവിനെ 'പണം വിഴുങ്ങുന്ന' റാവുവായി നോക്കിത്തുടങ്ങി. സ്കാമുകളുടെ എണ്ണം കൂടിക്കൂടി വന്നപ്പോൾ അദ്ദേഹത്തെ പി.വി. സ്കാംസിംഹറാവുവെന്ന് വിളിക്കണമെന്നും തോന്നി. ഈ പേരുകൾ വെറും തമാശയല്ല.

ബാബറി മസ്ജിദ് തകർക്കപ്പെട്ടിട്ട് മൂന്നുവർഷം കഴിഞ്ഞു. ഇതേവരെ റാവു 'ബാബറി മസ്ജിദ്' എന്ന പേര് പരസ്യമായി പറഞ്ഞിട്ടുണ്ടോ? ' ഏതാണോ തകർക്കപ്പെട്ടത്. അത് പുനർനിർമ്മിക്കപ്പെടും' എന്നേ റാവു പരസ്യമായി പറഞ്ഞിട്ടു 'ബാബറി മസ്ജിദ്' എന്ന പേര് ആ വായിൽ നിന്ന് ഇതേവരെ പുറത്തുവന്നിട്ടില്ല. അതായത് ബാബറി മസ്ജിദ് സംരക്ഷിക്കപ്പെടാത്തതിന്റെ അന്തിമമായ ധർമ്മിക ഉത്തരവാദിത്വം തനിക്കാണെന്ന് റാവുവിന് നന്നായി അറിയാം. അതായത്, തനിക്ക് ഉത്തരവാദിത്വമുള്ള, തന്റെ മനസ്സിൽ കുറ്റബോധം ജനിപ്പിക്കുന്ന ഒരു സംഭവത്തെക്കുറിച്ചും റാവു മിണ്ടില്ല എന്നതാണ് അദ്ദേഹത്തിന്റെ ഫോർമുല. അതാണുമൗനത്തിന്റെ അർത്ഥവും. ബാബറി മസ്ജിദ് ദുരന്തത്തിലെന്നപോലെ, ഓഹരികുംഭകോണം മുതൽ ഏറ്റവും പുതിയ ഹവാല വിവാദം വരെയുള്ള റാവുവിന്റെ, മൗനത്തിന്റെ അർത്ഥം പങ്കാളിത്തത്തിൽ നിന്ന് പിറന്ന കുറ്റബോധം തന്നെയാകണം.

ഹവാല വിവാദത്തിലെ എസ്.കെ. ജെയിനിന്റെ ഡയറിയിലെ റാവുവിനെക്കുറിച്ചുള്ള പരാമർശങ്ങളിൽ അദ്ദേഹത്തിന്റെ മൗനം സാധൂകരിക്കുന്നത് ആ നിഗമനമാണ്.

എസ്.കെ. ജെയിനിന്റെ ഡയറിക്കുറിപ്പുകളെക്കുറിച്ച് അന്വേഷിക്കാൻ ഉത്തരവിട്ടത് സുപ്രീം കോടതിയാണ്--രാജ്യത്തെ ഏറ്റവും ഉയർന്ന നിയമസംരക്ഷണ സംവിധാനം. ആ ഡയറിയിൽ നൂറിലേറെ പേരുകളും ആയിരക്കണക്കിന് കോടിരൂപയുടെ കൈമാറ്റങ്ങളും പരാമർശിക്കപ്പെടുന്നുണ്ടെന്ന് ഇപ്പോൾ എല്ലാവർക്കും അറിയാം അതിൽ റാവുവിന്റെ പേരും ഉണ്ടെന്ന് സി.ബി.ഐ. തന്നെ സമ്മതിച്ചിട്ടുണ്ട്. റാവുവിനേയും മറ്റ് തൊണ്ണൂറിലധികം

നരസിംഹറാവു

കെ. പദ്മനാഭയ്യ

പേരെയും മാറ്റിനിറുത്തി ബി.ജെ.പി. നേതാവ് എൽ.കെ. അദ്വാനിയും മൂന്നുമന്ത്രിമാരും ഉൾപ്പെടെ പത്തുപേരെക്കുറിച്ച് മാത്രം അന്വേഷിക്കാൻ ആര് തീരുമാനിച്ചു? എന്തുകൊണ്ട് തീരുമാനിച്ചു? സി.ബി. ഐ. ഡയറക്ടർ വിജയരാമറാവു പ്രധാനമന്ത്രി നരസിംഹറാവുവിനോട് ആലോചിക്കാതെ തീരുമാനമെടുക്കുമെന്ന് വിശ്വസിക്കാൻ ഈ നാട്ടിൽ ആരെങ്കിലും കാണുമോ?

സുപ്രീം കോടതിയുടെ ഉത്തരവ് ഭാഗികമായി ലംഘിച്ചുകൊണ്ട് പ്രധാനമന്ത്രിയും സി.ബി. ഐ.യും പുറപ്പെട്ടത് ചാണക്യ രാഷ്ട്രീയം കളിക്കാനായിരുന്നു. ഏറെ നാളുകളായി റാവു തന്റെ മനസ്സിലിട്ട് താലോലിക്കുകയായിരുന്ന അന്തിമ രാഷ്ട്രീയ മോഹം യാഥാർത്ഥ്യമാക്കാനുള്ള നല്ലൊരു അവസരമായിട്ടാണ് റാവു ഹവാലകേസ്സിനെ കണ്ടത്. ഇന്ത്യയിലെ എതിരില്ലാത്ത അതുല്യനായ ഏക നേതാവ് എന്ന സ്വപ്നവുമാണ് റാവു തന്നെപ്പറ്റി താലോലിക്കുന്നതെന്ന് തോന്നുന്നു. കോൺഗ്രസ്സിനുള്ളിൽ റാവു തന്റെ നില ഏറെക്കുറെ ഭദ്രമാക്കിയിരുന്നു. യു.പി.യിൽ നിന്നും എതിരായി വരാമായിരുന്ന തിവാരിയേയും മദ്ധ്യപ്രദേശിൽ നിന്ന് വെല്ലുവിളിയായി മാറാമായിരുന്ന അർജ്ജുൻ സിംഗിനേയും നേരത്തേ തന്നെ റാവു പുകച്ചുപുറത്തുചാടിച്ചു. ഹിന്ദി മേഖലയിലെ മറ്റ് നേതാക്കന്മാരാകട്ടെ സ്വന്തം കാലിൽ നില്ക്കാൻ കെല്പില്ലാത്തവരും. പശ്ചിമേന്ത്യയിൽ നിന്ന് ഒരു ഭീഷണിയാകുമെന്ന് കേട്ടിരുന്ന പവാറിനെയാകട്ടെ റാവു ചിറക് വെട്ടികിടത്തിയിരിക്കുകയാണ്. അവശേഷിച്ചത്. ജാട്ടുകളുടെ പേരിൽ അല്പം പിൻബലം കിട്ടാനിടയുള്ള ബൽറാം ജാക്കറും മദ്ധ്യപ്രദേശിൽ സ്വന്തം ഗ്രൂപ്പുകളുള്ള വി.സി. ശുക്ലയും മാധവറാവു സിന്ധ്യയുമായിരുന്നു. ഹവാലവാൾ ഉപയോഗിച്ച് റാവു ആദ്യം വെട്ടിയിട്ടത് അവരെയായിരുന്നു.

ആദ്യത്തെ വെട്ടേറ്റ് വീഴുന്നവരിൽ ബി.ജെ.പി.യും വേണമെന്ന് റാവു ആലോചിച്ച് ഉറച്ചിരുന്നു. അതുകൊണ്ടാണ് ബി.ജെ.പി. പ്രസിഡന്റ് എൽ.കെ. അദ്വാനി കടുങ്ങിയത്. രഥയാത്രപോലെ വികാരവേലിയേറ്റം സൃഷ്ടിക്കുന്ന പ്രചാരണ തന്ത്രങ്ങൾ ആവിഷ്കരിക്കാൻ അദ്വാനിക്കുള്ള കഴിവ് റാവു ശരിക്കും ഭയപ്പെടുന്നുണ്ടായിരിക്കണം. അദ്വാനിയുടെ വ്യവസായിയായ മകൻ ഫാക്ടറി തുടങ്ങുന്നതും വീടുവയ്ക്കുന്നതും ഹവാല പണം കൊണ്ടാകണമെന്നുണ്ടോ? അങ്ങനെയാണെങ്കിൽ ടെലിഫോണിലൂടെ മാത്രം അപേക്ഷ നല്കി. ബാങ്കിൽ നിന്നുംസ്വന്തം സ്ഥാപനത്തിന് 'ഗോൾഡ്സ്റ്റാർ' രണ്ടുകോടി രൂപ വാങ്ങിയെടുത്ത (അതോ തട്ടിയെടുത്തതോ) റാവുവിന്റെ മകൻ എത്ര കേസ്സുകളിലാണ് കുടുങ്ങേണ്ടത്? അദ്വാനിയോടൊപ്പം സുന്ദർലാൽ പട്വ. യശ്വന്ത് സിൻഹ എന്നീ നേതാക്കൾ കൂടിയായപ്പോൾ ബി.ജെ.പി. ശരിക്കും വിഷമത്തിലാകുക തന്നെ ചെയ്തു.

**സ്ത്രീധന പീഡനത്തിനും സ്ത്രീപീഡനത്തിനും ഹരിജനപീഡനത്തിനും മറ്റും കേസ്സുകളുണ്ടാകാറുണ്ട്. എന്നാൽ രാഷ്ട്രീയ പീഡനത്തിനെതിരായോ? സോണിയ എന്ന വിധവയേയും അവരുടെ രണ്ട് യുവസന്തതികളേയും ഇങ്ങനെ പീഡിപ്പിക്കുന്നത് ഇന്നലെ വരെ അവരുടെ പിറകിൽ കൈയുംകെട്ടി പഞ്ചപുച്ഛമടക്കി നിന്നിരുന്ന കോൺഗ്രസ്സുകാർ നാവനക്കാതെ നോക്കിനില്ക്കുന്നത് എത്ര അതിശയകരമാണ്.**

'മിസ്റ്റർ ക്ളീൻ' 'മിസ്റ്റർ ഫെയർ' എന്നിങ്ങനെ ചില ബഹുമതികൾ റാവുവിന്റെ മേൽ കെട്ടിവയ്ക്കാൻ ഇപ്പോൾ ചിലർ ശ്രമിക്കുന്നുണ്ടെന്നതാണ് ഇപ്പോൾ നടക്കുന്ന രാഷ്ട്രീയകളിയുടെ മറ്റൊരു വശം. ബി.ജെ.പി.യുടെ മുദ്രാവാക്യങ്ങളോട് എത്ര എതിർപ്പുണ്ടെങ്കിലും ഒരു കാര്യം അംഗീകരിക്കാതിരിക്കാൻ കഴിയില്ല. ബി.ജെ.പി. ഇന്ന് ഇന്ത്യയിലെ ഏറ്റവും വലിയ പ്രതിപക്ഷ കക്ഷിയാണ്. അതിന്റെ പ്രസിഡന്റാണ് എൽ.കെ. അദ്വാനി. അദ്വാനിക്കെതിരായ കുറ്റാരോപണം തന്നെ റാവുവിന് എതിരായും ഉണ്ട്--ഹവാലാ പണം വാങ്ങി എന്ന കുറ്റാരോപണം. അദ്വാനിയുടെ പേരിൽ കുറിച്ചിട്ടുള്ള തുകയുടെ മൂന്നിരട്ടിയിൽ കൂടുതലാണ്. റാവുവിന്റെ പേരിനെതിരെ കുറിച്ചിട്ടുള്ള തുക. ജനാധിപത്യനീതി ലവലേശമെങ്കിലും തീണ്ടിയിട്ടുണ്ടെങ്കിൽ. പ്രധാന പ്രതിപക്ഷ കക്ഷിയുടെ നേതാവിനോടൊപ്പം ഭരണകക്ഷിയുടെ നേതാവായ റാവുവും സ്വയം അന്വേഷണത്തിന് വിധേയനാകേണ്ടതായിരുന്നു. പക്ഷേ. അതിന് റാവു മുതിരുമോ? മറ്റൊരു ചക്രവർത്തി ആകുക എന്ന മോഹം പിന്നെങ്ങനെ നടപ്പിലാക്കാനൊക്കും?

റാവുവിനെതിരെ എന്തുകൊണ്ട് കേസ്സെടുത്തില്ല എന്ന ചോദ്യത്തിന് സി.ബി.ഐ. നല്കിയ മറുപടി വളരെ രസകരമാണ്. റാവുവിനെതിരായ ആരോപണം 'സ്ഥിരീകരിക്കപ്പെട്ടിട്ടില്ല' എന്നാണ്. അന്വേഷണം നടത്താതെ കുറ്റാരോപണം സ്ഥിരീകരിക്കപ്പെടുമോ? അന്വേഷണം നടത്തേണ്ടതും സി.ബി.ഐ അല്ലേ? ആരോപണം സ്ഥിരീകരിക്കുന്നതിനായി അന്വേഷണം നടത്തേണ്ടവർ അത് ചെയ്യാതെ 'സ്ഥിരീകരിക്കപ്പെട്ടിട്ടില്ല.' എന്നുപറയുന്നത് പ്രഹസനമല്ലാതെന്താണ്?

ഇതെല്ലാം നടക്കുമ്പോൾ കോൺഗ്രസ്സിനുള്ളിൽ റാവുവിനെതിരെ നേരിയൊരു ഭീഷണി ഉരുണ്ടുകൂടുകയായിരുന്നു. പ്രവർത്തക സമിതിയോഗം വിളിക്കണം. സോണിയാഗാന്ധിയെ വിളിക്കണം-- എന്നിവയായിരുന്നു ഒരു വിഭാഗം നേതാക്കളുടെ ആവശ്യങ്ങൾ. അതിനെതിരായും റാവു ഉപയോഗിച്ചത് ഹവാല ആയുധം തന്നെ ആയിരുന്നു. പൊടുന്നനെ ചില ദേശീയ ഇംഗ്ളീഷ് ദിനപ്പത്രങ്ങളിൽ മുട്ടൻ വാർത്തകൾ-- ഹവാല പണം രാജീവ് ഗാന്ധിയും കൈപ്പറ്റി. കൂടാതെ സോണിയാ ഗാന്ധിയുടെ ബന്ധുവായ ക്വൊട്ടറോച്ചി മുഖേന കോടിക്കണക്കിന് കമ്മിഷനും മറ്റും അതോടൊപ്പം ബോഫോഴ്സ് ഇടപാടിൽ കോഴ കൈപ്പറ്റിയവരുടെ പട്ടിക ഉടൻ പ്രസിദ്ധീകരിക്കപ്പെടും എന്ന് മറ്റൊരു വാർത്തയും.

സോണിയാ ഗാന്ധി രാഷ്ട്രീയത്തിലിറങ്ങാൻ പോകുന്നു എന്ന് എപ്പോഴൊക്കെ വാർത്തവന്നിട്ടുണ്ടോ, അപ്പോഴെല്ലാം രണ്ട് ഇംഗ്ളീഷ് ദിനപ്പത്രങ്ങളിൽ വാർത്തവരും-'ബോഫോഴ്സ് കോഴ കൈപ്പറ്റിയവരുടെ പേരുകൾ അടുത്ത ആഴ്ച പുറത്തുവരും.' കഴിഞ്ഞ നാലരവർഷമായി ഇത് നിരന്തരം ആവർത്തിക്കുന്നു. ഒരേ ലേഖകർ തന്നെ വീണ്ടും വീണ്ടും എഴുതുന്ന റിപ്പോർട്ടുകൾ. ബോഫോഴ്സ് കോഴ പൊക്കിക്കാട്ടി സോണിയയേയും കുടുംബത്തേയും വിരട്ടുന്ന കളി.

സ്ത്രീധന പീഡനത്തിനും സ്ത്രീ പീഡനത്തിനും ഹരിജനപീഡനത്തിനും മറ്റും കേസ്സുകളുണ്ടാകാറുണ്ട്. എന്നാൽ രാഷ്ട്രീയ പീഡനത്തിനെതിരായോ? സോണിയ എന്ന വിധവയേയും അവരുടെ രണ്ട് യുവസന്തതികളേയും ഇങ്ങനെ പീഡിപ്പിക്കുന്നത് ഇന്നലെ വരെ അവരുടെ പിറകിൽ കൈയുംകെട്ടി പഞ്ചപുച്ഛമടക്കി നിന്നിരുന്ന കോൺഗ്രസ്സുകാർ നാവനക്കാതെ നോക്കിനില്ക്കുന്നത് എത്ര അതിശയകരമാണ്.

രാജീവ് ഗാന്ധിക്കെതിരായ ബോഫോഴ്സ് കോഴ ആരോപണം ഏല്പിച്ച ശ്വാസംമുട്ടുമായി രണ്ട് ലോക് സഭാ തിരഞ്ഞെടുപ്പുകളിൽ പോരാടിയവരാണ് ഇന്നത്തെ കോൺഗ്രസ്സുകാർ. ആ രണ്ടുതവണയും ആരോപണം ഉയർത്തിയത് പ്രതിപക്ഷ കക്ഷികളായിരുന്നു. ഇന്നത് എടുത്തുയർത്തുന്നതോ? ഒരൊറ്റ പ്രതിപക്ഷകക്ഷിയും ഇന്നത് മിണ്ടുന്നില്ല. ബോഫോഴ്സ് കോഴ ആരോപണം രണ്ട് തവണ പൊതുജനങ്ങളുടെ മുമ്പിൽ വച്ച് നേരിട്ട കോൺഗ്രസ്സുകാർക്കും ഇപ്പോൾ എന്തേ നാവനങ്ങാത്തത്?

നന്ദികേടിനും. അതിരുവേണം. രാജീവ് ഗാന്ധിയുടെ ശിരസ്സറ്റ ശരീരത്തിന്റേയും ശ്രീപെരുംപുതൂരിലെ ചോരപ്പാടുകളുടേയും പടങ്ങൾ കാണിച്ച് തെരുവുകൾ നീളെ നിലവിളക്കുകളുടെ ചുറ്റും വട്ടമിരുന്ന് കൂട്ടപ്രാർത്ഥനകൾ നടത്തിയായിരുന്നു കഴിഞ്ഞ തവണ കോൺഗ്രസ് ജയിച്ചത്. നാടിനെ നടുക്കിയ അരുംകൊല നടത്തിയതാരാണെന്ന് ഇന്നത്തെ ജനങ്ങൾ ചോദിക്കും. ആ അന്വേഷണത്തിന് തടസ്സമിടുന്നതാര്? അന്വേഷണ രേഖകൾ കാണാതായത് എവിടെ നിന്ന്? ആരുടെ ജീവത്യാഗം അധികാരം കിട്ടാൻ സഹായിച്ചോ ആ പരേതാത്മാവിനെതിരെ എതിരാളികൾ പോലും ഉപേക്ഷിച്ച പഴകിയ ആരോപണങ്ങൾ എടുത്തെറിയുന്നത് ആരാണ് എന്ന ചോദ്യത്തിന് ഉത്തരം കണ്ടെത്തേണ്ടത് കോൺഗ്രസുകാർ തന്നെയാണ്.





ഒരു നൂറ്റാണ്ടിന്റെ രോഷം മുഴുവൻ ഏറ്റുവാങ്ങിയ ശബ്ദം

# ചോംസ്കിയെ അറിയുക അമേരിക്കയെയും

മുരളി



**നോം** ചോംസ്കി ഏതാണ്ടൊരു പത്തുദിവസം ഇന്ത്യയിലുണ്ടായിരുന്നു. പുതിയ ലോക ക്രമത്തെക്കുറിച്ച് ഡൽഹിയിലും തിരുവനന്തപുരത്തും സംസാരിച്ചു. അറുപത്തിയേഴുകാരനായ ഈ അമേരിക്കക്കാരൻ ജൂതനെ ഒരുപാട് വിശേഷണങ്ങൾ ഉപയോഗിച്ച് ഇന്ത്യൻ മീഡിയ അവതരിപ്പിച്ചു. ചോംസ്കിയുടെ ഭാഷാ ശാസ്ത്രത്തെയും രാഷ്ട്രീയ ചിന്തകളെയും ഗാഢമായി പിന്തുടരുന്ന ഒരു സുഹൃത്ത് അടുത്തിടെ പറയുകയുണ്ടായി. ചോംസ്കിക്ക് പലരും കരുതുന്നപോലെ രണ്ടുമുഖങ്ങളില്ല, ഭാഷയും രാഷ്ട്രീയവും ഒരേ ചിന്തയുടെ രണ്ടു തലങ്ങൾ മാത്രം. ചോംസ്കി കഴിഞ്ഞയാഴ്ചയിലാണ് തിരുവനന്തപുരത്തെ സെന്റർ ഫോർ ഡവലപ്പ്മെൻറ് സ്റ്റഡീസിൽ വന്നത്. സി.ഡി. എസിന്റെ ഡയറക്ടർ ചന്ദൻ മുഖർജി പറഞ്ഞു. ഇതൊരു ചരിത്ര സംഭവമാണ്. നമ്മുടെ കാലത്തെ ഏറ്റവും വലിയ ചിന്തകൻ ഇതാ നമ്മുടെ മുന്നിലിരിക്കുന്നു. ഡോ: രാജ് വിയറ്റ്നാമിൽ താൻ നടത്തിയ സന്ദർശനം ഓർത്തുകൊണ്ട് ചോംസ്കിയെ സംസാരിക്കാൻ ക്ഷണിച്ചു. ഈ നൂറ്റാണ്ട് കണ്ട ഏറ്റവും വലിയ അമേരിക്കൻ വിമതൻ സംസാരിക്കുകയാണ്. എഴുപതുകളുടെ ആരംഭത്തിൽ വിയറ്റ്നാമിന്റെ പശ്ചാത്തലത്തിൽ ചോംസ്കി എഴുതിയ "ദ ബാക്ക് റൂം ബോയ്സ്" തൊണ്ണൂറുകളുടെ ആരംഭത്തിൽ പുറത്തുവന്ന അമേരിക്കൻ ജനാധിപത്യത്തിന്റെ മുഖംമൂടികൾ പൊളിച്ചെറിയുന്ന "ഡിറ്ററിംഗ് ഡെമോക്രസി" ഇക്കാലത്തിനിടയിലും ഇതിന് മുൻപും ഇതിനുശേഷവും, എത്രയേറെ പുസ്തകങ്ങൾ. ലേഖനങ്ങൾ, വാക്കുകൾ, എത്രയെത്ര ചിന്തകൾ, ലാറ്റിൻ അമേരിക്കയിൽ, ആഫ്രിക്കയിൽ, മിഡിൽ ഈസ്റ്റിൽ പിന്നെ മൂന്നാം ലോകത്തിലെ ഗതികെട്ടവനെ ദ്രോഹിക്കുന്ന മൾട്ടിനാഷണലുകളെപ്പറ്റി ഒടുങ്ങാത്ത മുന്നറിയിപ്പുകൾ. ഈ വിമതനെ അമേരിക്ക സഹിക്കുന്നു. മൾട്ടി നാഷണലുകൾക്കിടയിൽ ജീവിച്ചുകൊണ്ട് ചോംസ്കി അസഹ്യങ്ങളായ സത്യങ്ങൾ വിളിച്ചുപറയുന്നു. മുഖവുരകളൊന്നുമില്ലാതെ ചോംസ്കി സംസാരിച്ചുതുടങ്ങി. ഉയർന്നുവരുന്ന പുതിയ ലോകക്രമത്തെപ്പറ്റി "നമ്മുടെ കാലത്തെ ജനാധിപത്യങ്ങളിൽ ജനങ്ങൾ വെറും കാഴ്ചക്കാർ മാത്രമാണ്. ഒരു വിശ്വാസം പരക്കെ ഇപ്പോഴും നിലനില്ക്കുന്നു. ലോകത്തിലെ ഏറ്റവും ഉറച്ച ജനാധിപത്യം അമേരിക്കയാണെന്ന്, മാതൃകാജനാധിപത്യം അമേരിക്കയാണെന്ന്. അമേരിക്കയിൽ പക്ഷേ, ഏറ്റവും കുറഞ്ഞത് എൺപത് ശതമാനം ആളുകളെങ്കിലും വിശ്വസിക്കുന്നത്, അനുഭവിക്കുന്നത് അതൊരു പ്രവർത്തനക്ഷമമായ ജനാധിപത്യം അല്ലെന്നാണ്. യു.എസ്. ജനാധിപത്യം ഒരു ക്ളാസിക്കൽ ഉദാഹരണമാണ്, മുതലാളിത്ത ജനാധിപത്യത്തിന്റെ. മൊത്തം ജനസംഖ്യയിൽ അമ്പത്തഞ്ചു ശതമാനം അമേരിക്കക്കാർ വോട്ട് ചെയ്യുന്നില്ലെന്നതാണ് സത്യം."



ഫോട്ടോ: അനിൽ ഭാസ്കർ

നോം ചോംസ്കി



ചർച്ചിലിന്റെ വാക്കുകൾ ചോംസ്കി ഓർത്തു, ഇത്തരം ജനാധിപത്യങ്ങൾ നിലനിന്നുപോകുന്നത് "ലോകസമ്പത്തിന്റെ അസന്തുലിത ഓഹരികൊണ്ടാണ്". ചോംസ്കി ഇന്ത്യയുടെ ഉദാഹരണം ചൂണ്ടിക്കാണിച്ചു. ഏതാണ്ട് 150 വർഷക്കാലത്തെ ബ്രിട്ടീഷ് മേൽക്കോയ്മയും അക്രമങ്ങളും കൊണ്ട് ബ്രിട്ടന്റെ ആളോഹരി വരുമാനം ഇരട്ടിച്ചു. ഈ ജനാധിപത്യ കാലത്തും ചൂഷണ സംവിധാനങ്ങൾ അതേ രീതികളിൽ തുർടന്നുപോരുന്നു.

അമേരിക്കൻ ജനാധിപത്യത്തെപ്പറ്റി നിരവധി ചോദ്യങ്ങൾ ഉയർന്നുവരുന്നു. ലോകത്തെ ഏറ്റവും തുറന്ന സംവിധാനം, സ്വതന്ത്ര സമൂഹം. "ശരിയാണ്. ലോകത്തെ ഏറ്റവും സ്വതന്ത്രമായ സമൂഹം തന്നെയാണ്. പല രീതികളിൽ ഭിന്നമായ മാനദണ്ഡങ്ങൾ ഉപയോഗിച്ച് ഇതിനെ വിലയിരുത്തണം. ലോകത്തിലെ ഏറ്റവും സ്വതന്ത്രമായ ഈ സമൂഹത്തിൽ "Thought Police" സദാ ഉണർന്നിരിക്കുന്നു. ജനങ്ങൾ ചിന്തിക്കുന്നത് തടയാൻ വേണ്ടി. സ്റ്റേറ്റ് ജനങ്ങൾക്കിടയിൽ ശക്തനായി നില്ക്കുന്നു. പൊതുജന സമ്പർക്ക വ്യവസായം ഈ നൂറ്റാണ്ടിന് അമേരിക്ക നൽകിയ ഏറ്റവും വലിയ കണ്ടുപിടിത്തമായതിൽ അത്ഭുതപ്പെടേണ്ടതില്ല. "ചിന്താ നിയന്ത്രണം" [Thought Control] അമേരിക്കൻ ജനാധിപത്യത്തിന്റെ കേന്ദ്ര ബിന്ദുവാണ്. എങ്ങും കോലാഹലങ്ങളാണ്. "Propagandas". താല്പര്യങ്ങളും മൂല്യനിർണ്ണയങ്ങളും പ്രൊപ്പഗാൻഡകൾ വഴി അതിശക്തമായ സ്വകാര്യ സ്ഥാപനങ്ങൾ നടത്തിപ്പോരുന്നു. അമേരിക്കൻ ജനാധിപത്യത്തിന്റെ അടിസ്ഥാന വൈരുദ്ധ്യമാണിത്. ഏത് സമൂഹത്തെയും ജനാധി

പത്യ സമൂഹം എന്ന് വിശേഷിപ്പിക്കാൻ കഴിയണമെങ്കിൽ ജനങ്ങൾക്ക് അർത്ഥവത്തായ പങ്കാളിത്തം പൊതുക്കാര്യങ്ങളിൽ ഉണ്ടാകണം. ചിന്തകൾ നിയന്ത്രിക്കപ്പെടുമ്പോൾ അവർക്ക് പങ്കാളിത്തം കിട്ടുന്നില്ല. സ്വയം നിർണ്ണയാവകാശം പരിമിതപ്പെടുത്തുമ്പോൾ ജനാധിപത്യത്തിന്റെ അർത്ഥം നഷ്ടമാകുന്നു. ഇത്തരമൊരു അർത്ഥമില്ലാത്ത ജനാധിപത്യത്തിൽ സ്വാഭാവികമായും കൺട്രോളർമാർ അതിശക്തരാകുന്നു. അവർ എല്ലാം നിയന്ത്രിക്കുന്നു, ജനങ്ങളുടെ പേരിൽ ശേഷിപ്പുകളൊക്കെ അർത്ഥമില്ലാത്ത ഔപചാരിക ചടങ്ങുകൾ മാത്രം. വളരെ ധൈഷണികമായി ഒരു ചിന്തയും ഇതിന് അനുബന്ധമായി ചേർക്കേണ്ടതുണ്ട്. അമേരിക്ക പോലുള്ള ജനാധിപത്യങ്ങളിലെ നല്ലൊരു ശതമാനം ബുദ്ധിജീവികൾ വിശ്വസിക്കുന്നത് ഒരു ജനാധിപത്യ സ്വതന്ത്ര സമൂഹത്തിന്റെ നിലനില്പിന് ചിന്താനിയന്ത്രണങ്ങൾ ഒഴിച്ചുകൂടാൻ പാടില്ലാത്തതാണെന്ന്. അമേരിക്ക ഉൾപ്പെടെയുള്ള മിക്കവാറും ജനാധിപത്യങ്ങൾ ഈ വിശ്വാസത്തെ ബലപ്പെടുത്താനുള്ള പ്രോപ്പഗാൻഡകൾ ശക്തിപ്പെടുത്തിയിരിക്കുന്നു.



> **അ**മേരിക്ക പോലുള്ള ജനാധിപത്യങ്ങളിലെ നല്ലൊരു ശതമാനം ബുദ്ധിജീവികൾ വിശ്വസിക്കുന്നത് ഒരു ജനാധിപത്യ സ്വതന്ത്ര സമൂഹത്തിന്റെ നിലനില്പിന് ചിന്താനിയന്ത്രണങ്ങൾ ഒഴിച്ചുകൂടാൻ പാടില്ലാത്തതാണെന്ന്. അമേരിക്ക ഉൾപ്പെടെയുള്ള മിക്കവാറും ജനാധിപത്യങ്ങൾ ഈ വിശ്വാസത്തെ ബലപ്പെടുത്താനുള്ള പ്രോപ്പഗാൻഡകൾ ശക്തിപ്പെടുത്തിയിരിക്കുന്നു.

ഈ വാക്കുകൾക്ക് അനുബന്ധമായി നിങ്ങൾ "ഡിറ്ററിങ്ങ് ഡെമോക്രസി വായിക്കുക. അമേരിക്കൻ പ്രോപ്പഗാൻഡാ സംവിധാനത്തിന്റെ പരിഹാസ്യതയും ഭീകരതയും ചോംസ്കിയുടെ വാക്കുകളിൽ നിറഞ്ഞുനില്ക്കുന്നു. "റീഗന്റെ ചുമതല ചിരിക്കുകയെന്നതാണ്. പ്രസന്നമായ ശബ്ദത്തിൽ ടെലിപ്രോംപ്റ്റർ വായിക്കുക, ഏതാനും തമാശകൾ പൊട്ടിക്കുക. കേഴ്വിക്കാരെ അന്ധാളിപ്പിച്ചിരുത്തുക. സമ്പന്നവർഗ്ഗം എഴുതിക്കൊടുക്കുന്ന വരികൾ എങ്ങനെ വായിക്കണമെന്ന അറിവുണ്ടായിരുന്നുവെന്നത് മാത്രമാണ് പ്രസിഡന്റ് സ്ഥാനത്തിരിക്കാൻ റീഗനുണ്ടായിരുന്ന ഏക യോഗ്യത. ആ ചുമതല നിർവ്വഹിച്ചതിന് റീഗന് കനത്ത പ്രതിഫലം അവർ നൽകി. തനിക്ക് പണം തരുന്നവരോടുള്ള ബാധ്യത റീഗൻ നിർവ്വഹിച്ചു ആ ജോലി ആസ്വദിക്കുകയും ചെയ്തു..."

അധികാരം ഒരുക്കിയ പ്രൗഢിയിൽ റീഗൻ സന്തോഷത്തോടെ അങ്ങ് ജീവിച്ചു. തന്റെ അഭ്യുദയകാംക്ഷികൾ ഒരുക്കിയ സർവ്വസന്നാഹങ്ങളും അദ്ദേഹത്തെ കോൾമയിൽ കൊള്ളിച്ചു. തലയറ്റ് കൈയറ്റ് കുന്നുകളായി പെരുകിയ ശവകൂട്ടങ്ങൾ റീഗനെ സ്പർശിച്ചില്ല. "റീഗൻ അഡ്മിനിസ്ട്രേഷന്റെ" വീരകൃത്യങ്ങൾ സി.ഐ.എ നൽകിയ കണക്കുകളിലൂടെ അദ്ദേഹം കേൾവിക്കാരെ വായിച്ചുരസിപ്പിച്ചു. വിയറ്റ്നാമിൽ, എൽസാൽവഡോറിൽ കൊളംബിയയിൽ, നിക്കാരാഗ്വയിൽ മനുഷ്യാവകാശ സംരക്ഷണത്തിന് കൊത്തിയറഞ്ഞ ജീവിതങ്ങൾ പ്രൊപ്പഗാൻഡാ ഡെമോക്രസിയിൽ മുങ്ങിപ്പോയി.

പബ്ലിക് റിലേഷൻസ് ഇൻഡസ്ട്രി നൽകുന്ന കണക്കുകൾ കേട്ട് അന്ധാളിച്ചുനില്ക്കുന്ന ജനങ്ങൾ. ഔപചാരിക ജാടകളും അധികാരകേന്ദ്രീകരണങ്ങളും ഒന്നിച്ചു നില്ക്കുന്ന എല്ലാ ജനാധിപത്യ സമൂഹങ്ങളുടെയും സ്വഭാവമാണിത്. തിയറി, ഭരണഘടന എല്ലാ അധികാരങ്ങളും ജനങ്ങൾക്ക് നൽകിയിരിക്കുന്നു. തങ്ങളുടെ കാര്യങ്ങൾ നേരിട്ട് നടത്തിക്കൊണ്ട് വിശേഷാധികാരങ്ങൾക്ക് തടയിടാനുള്ള അവസരവും, അവകാശവും. പക്ഷേ ജനങ്ങൾ വിഡ്ഢികളാക്കപ്പെടുന്നു. അവരുടെ മുന്നിലേക്ക് അമാനുഷരും അസാധാരണക്കാരും അവതരിപ്പിക്കപ്പെടുന്നു. നേതാക്കന്മാരെ സാധാരണ ജനങ്ങളിൽ നിന്ന് അകറ്റി അസാധാരണക്കാരാക്കുന്ന തന്ത്രം ["He was a being of a different order from mere men"] ഒരുപാട് പകിട്ടും പളപ്പും പൊങ്ങച്ചങ്ങളും നിറഞ്ഞ മായാലോകം സൃഷ്ടിക്കപ്പെടുന്നു. ഗവൺമെന്റ് കാര്യങ്ങൾ രഹസ്യങ്ങളായിമാറുന്നു. ഗവൺമെന്റ് കാര്യങ്ങൾ സാധാരണ തെരുവ് കൂട്ടങ്ങൾ അറിയേണ്ടവയല്ലെന്ന നിലവരുത്തുന്നു. ജോർജ്ജ് വാഷിംഗ്ടണ് ചുറ്റും ഒരു മായാപ്രപഞ്ചം സൃഷ്ടിക്കപ്പെട്ടു. പാവപ്പെട്ടവരുടെ കൂറിനുവേണ്ടി വാഷിംഗ്ടന്റെ അപദാനങ്ങൾ കേട്ട് പാവം ജനങ്ങൾ വണങ്ങിനിന്നു. ഇതാ കേൾക്കൂ തന്ത്രങ്ങളുടെ മാതൃക. ചരിത്രകാരനായ ലോറൻസ് ഫ്രെഡ്മാൻ വാഷിംഗ്ടനെക്കുറിച്ച്, "Perfect man of" unparalleld perfection" "who was raised above the level of mankind" അങ്ങനെ പലതും. ധൈഷണിക മേഖലയാകെ ഇത്തരമൊരു പ്രചാരണ മാഫിയയുടെ കുഴലൂത്തുകാരായിരിക്കുന്നു. വിശേഷണങ്ങൾ ഓർത്തുനോക്കൂ "A promethean figure", "Colossal powers" അമേരിക്കൻ ജനാധിപത്യ സമൂഹത്തിന്റെ എല്ലാ മേഖലകളിലും ഇത് അടക്കിവാഴുന്നു. ഇതിന്റെ പ്രധാന ലക്ഷ്യം സാധാരണ ജനത്തെ പൊതുക്കാര്യങ്ങളിൽ നിന്ന്, ഭരണത്തിൽ നിന്ന്, ഒഴിച്ചുനിർത്തുകയെന്നതാണ്.ഗവൺമെന്റ് അതീവ ദുർഘടമായ ഒരു സംവിധാനമാണെന്ന ഭാവത്തിൽ സാധാരണ മനുഷ്യൻ അകന്നുനില്ക്കുന്നു. നയരൂപീകരണം അസാധാരണ പ്രതിഭാശാലികൾക്കേ കഴിയൂവെന്നുകരുതി സാധാരണ മനുഷ്യൻ അവന്റെ അധികാരം ഉപയോഗിക്കാതെ മാറിനില്ക്കുന്നു. അമേരിക്ക ഇങ്ങനെയൊക്കെയാണ്. രാഷ്ട്രീയ സംഘടനകൾ എന്ന നിലയിൽ അവിടെയൊന്നുമില്ല. പ്രവർത്തനക്ഷമങ്ങളായ യൂണിയനുകളില്ല. സ്വതന്ത്രമെന്ന് കൊട്ടിഗ്ഘോഷിക്കപ്പെടുന്ന മീഡിയയാകട്ടെ കോർപ്പറേറ്റ് കുത്തകകളുടെ നീരാളിപ്പിടുത്തത്തിലും, സാധാരണ മനുഷ്യന്റെ മുന്നിൽ വാർത്താമാദ്ധ്യമങ്ങൾ സത്യം നിരത്തിവയ്ക്കുന്നില്ല. അവൻ സത്യങ്ങൾ അറിയുന്നില്ല. യാഥാർത്ഥ്യങ്ങൾ മനസ്സിലാക്കുന്നില്ല. ചോംസ്കി ഇത്രയും കൂടെ പറയുന്നു, "As long as each individual is facing the television tube alone, formal freedom poses no threat to privilege" അതേ ഇതൊരു മുന്നറിയിപ്പാണ്. പക്ഷേ ടെലിവിഷൻ ട്യൂബിനു മുന്നിൽ എത്രനാൾ നമുക്കിരിക്കാൻ കഴിയുമെന്നതാണ് പ്രശ്നം.

അമേരിക്കൻ കോർപ്പറേറ്റ് മീഡിയ ശ്രദ്ധിക്കാത്ത ഒരാളാണ് ചോംസ്കി. വളരെ അപകടകരമായി ശാന്തജീവിതം നയിക്കുന്ന ചോംസ്കിയെന്ന ഈ പ്രൊഫസർ അമേരിക്കൻ ടി.വിയിൽ പ്രത്യക്ഷപ്പെടാറില്ല. അമേരിക്കയിലെ പൊതുധാരാ മാദ്ധ്യമങ്ങളും ചോംസ്കിയെ ഇഷ്ടപ്പെടുന്നില്ല. പ്രൊപ്പഗാൻഡാ ഡെമോക്രസിയുടെ ഒരു മുഖമാണ് ഈ കോർപ്പറേറ്റ് മീഡിയ. ഉദാഹരണം കേൾക്കൂ, അമേരിക്കയിൽ പ്രസിഡന്റ് തിരഞ്ഞെടുപ്പുകളിലെ ഏറ്റവും ജനസമ്മതി കുറഞ്ഞ സ്ഥാനാർത്ഥിയായിരുന്നു. ബുഷ്. മീഡിയ ബുഷിനെ അങ്ങനെ വിലയിരുത്തി. പ്രചാരണ പ്രവർത്തനങ്ങളുടെ ഓരോ ഘട്ടങ്ങളിലും നില മാറിവന്നു. ബുഷ് പ്രസിഡന്റായി മൂന്നാഴ്ച കഴിഞ്ഞതേയുള്ളൂ. പ്രസിദ്ധി വാണം പോലെ കുതിച്ചുയർന്നിരിക്കുന്നു, റീഗന് കൈവരിക്കാൻ കഴിയാത്ത റേറ്റിങ്ങ്–76 ശതമാനം. 18 മാസങ്ങൾ അധികാരത്തിലിരുന്നപ്പോൾ , റീഗന് സ്വപ്നം കാണാത്ത പൊതുജന സമ്മതിയിലേക്ക്, മീഡിയ ബുഷിനെ ഉയർത്തിക്കഴിഞ്ഞിരുന്നു. അമേരിക്കയിൽ അഭിപ്രായങ്ങൾ ജനിക്കുകയോ രൂപപ്പെടുകയേ അല്ല; സൃഷ്ടിക്കപ്പെടുകയാണ്.

ഒരു പുതിയ ലോകക്രമം രൂപപ്പെട്ടുവരികയാണ്. പ്രത്യേകിച്ച് സോവിയറ്റ് യൂണിയന്റെ പതനത്തിനു ശേഷം. സൈനിക ശക്തികൊണ്ട് അമേരിക്ക തന്റെ അധീശത്വം ഉറപ്പിച്ചുനിർത്തിയേക്കും. അന്താരാഷ്ട്ര കാര്യങ്ങളിൽ സജീവമായിനില്ക്കുന്ന രാഷ്ട്രങ്ങളും വ്യക്തികളും എപ്പോഴും ആഗ്രഹിക്കുന്നത് അക്രമത്തിനും ശക്തിക്കും പകരം ചർച്ചകളും സമാധാനവുമാണ്. ഹിറ്റ്ലർ പോലും ഇതിന് അപവാദമല്ല. പക്ഷേ ചർച്ചകളുടെ മറനീക്കുമ്പോൾ ഡിപ്ളമസിയുടെ മുഖംമൂടികൾ പൊഴിയുമ്പോൾ ശക്തിയുടെ പ്രകടനമാണ് വീണ്ടും ആവർത്തിക്കുക. ഇന്നത്തെ അമേരിക്കൻ സൈനിക ശക്തി സംഘർഷ മേഖലകളെ തണുപ്പിക്കാൻ ഉപകരിക്കുന്നതല്ല. സാമ്പത്തിക ശക്തിയെന്ന സ്ഥാനം നഷ്ടമായതോടെ സൈനിക ശക്തിമാത്രമാണ് അമേരിക്കൻ മേധാവിത്വം നിലനിറുത്താനുള്ള ഏക പോംവഴിയെന്നുവന്നിരിക്കുന്നു. അമേരിക്ക ഇനി കൈയൂക്ക് പ്രകടിപ്പിക്കുക തന്നെ ചെയ്യും. എതിർക്കാൻ മറുഭാഗത്ത്

(ശേഷം 43-ാം പേജിൽ)





# ഹവാലയും റാവുവും

നരേന്ദ്രൻ



**ഹ**വാലക്കേസിൽ നിന്നും കോൺഗ്രസ്സിനെയും ഗവൺമെന്റിനെയും രക്ഷിച്ചെടുക്കാൻ പ്രധാനമന്ത്രി നരസിംഹറാവു അടവുകൾ പലതും പയറ്റുന്നതോടെതന്നെ ദേശീയ രാഷ്ട്രീയരംഗം കുഴഞ്ഞുമറിയുകയാണ്. അധികാരത്തിലിരിക്കുന്നവർ എത്രതന്നെ ഉന്നതരായാലും, ആരോപണവിധേയരായവരെപ്പറ്റി പൂർണ്ണമായി അന്വേഷിക്കണമെന്ന് സി.ബി.ഐയോടു സുപ്രീം കോടതി ആവശ്യപ്പെട്ട സാഹചര്യത്തിൽ കോൺഗ്രസ്സിനെ മാത്രമല്ല, മിക്കവാറും എല്ലാ പാർട്ടികളെയും അടിമുടി കുലുക്കുന്ന രാഷ്ട്രീയ ഭൂകമ്പം അനിവാര്യമായിത്തീർന്നിട്ടുണ്ട്.

ജയിൻ സഹോദരന്മാരിൽനിന്നും പിടിച്ചെടുത്ത ഹവാലക്കേസ് സംബന്ധിച്ച ഡയറികളിലും, അതിലെ രേഖകളിലും, ജയിനിന്റെ മൊഴിയിലും അടങ്ങിയിട്ടുള്ള ഗുരുതരാവസ്ഥയെ നരസിംഹറാവു കണക്കിലെടുത്തിരുന്നില്ലെന്നാണ് പുതിയ സംഭവവികാസങ്ങൾ സൂചിപ്പിക്കുന്നത്. വെളിപ്പെടുത്തലുകളൊന്നും ഉണ്ടാകാതെ സംഭവത്തെ മൂടിവയ്ക്കുന്നതിന് സി.ബി.ഐക്കു കഴിയുമെന്ന വിശ്വാസത്തിലായിരുന്നു റാവു. സി.ബി.ഐയ്ക്ക് അതിനു സാധിക്കുകയും ചെയ്യും. ചാരക്കേസുപോലുള്ള സംഭവങ്ങളിൽ സി.ബി.ഐ ചെയ്തതും അതാണല്ലോ. ഇക്കാര്യത്തിൽ എല്ലാം കീഴ്മേൽ മറിഞ്ഞു. സുപ്രീംകോടതിയിൽ പ്രശ്നം എത്തിയതോടെ സി.ബി.ഐയ്ക്കും പഴയ കളിയിൽ വ്യാപൃതമാകാൻ കഴിയാതെ വന്നിരിക്കുകയാണ്.

അന്വേഷണവുമായി മുന്നോട്ടു പോകാൻ സി.ബി.ഐയോടു സുപ്രീം കോടതി ആവശ്യപ്പെടുന്നതിനു മുൻപായി, ഹവാലക്കേസിൽനിന്നും ജനശ്രദ്ധ തിരിക്കാൻ ചില അടിയന്തര നടപടികളെടുക്കാൻ പ്രധാനമന്ത്രിക്ക് ഉദ്ദേശ്യമുണ്ടായിരുന്നതാണ്. അതിലൊന്ന് പൊഖ്റാനിൽ വീണ്ടുമൊരു ന്യൂക്ളിയർ സ്ഫോടനം നടത്താനുള്ള പദ്ധതിയായിരുന്നു. സ്ഫോടനത്തിനുള്ള എല്ലാ ഏർപ്പാടുകളും പൂർത്തിയാക്കിയതാണ്. പക്ഷേ, അമേരിക്കക്കാർ ആ പദ്ധതി ചോർത്തിയെടുത്തു പരസ്യമാക്കി. അങ്ങനെയാണ് അതു വേണ്ടെന്നുവയ്ക്കാൻ റാവു നിർബന്ധിതനായത്. ന്യൂക്ളിയർ സ്ഫോടനം നടത്തിയാൽ തന്റെ ജനസമ്മതി വർദ്ധിക്കുമെന്നും, അതിന്റെ അടിസ്ഥാനത്തിൽ അടുത്ത തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സിനെ വിജയത്തിലേക്കു നയിക്കാനാകുമെന്നുമായിരുന്നു റാവു കരുതിയത്.



പാകിസ്ഥാനുമായി പരിമിതതോതിൽ ഒരു സംഘട്ടനമായിരുന്നു രണ്ടാമത്തെ പദ്ധതി. അതിർത്തിയിലെ സംഭവവികാസങ്ങൾ അതിന് അനുകൂലവുമായിരുന്നു. ഇത്തവണയും അമേരിക്ക ഇടപെട്ടു. ഇന്ത്യാ ഉപഭൂഖണ്ഡത്തിൽ ഒരു സംഘട്ടനമുണ്ടാകുന്നതിനോട് തങ്ങൾക്കു യോജിപ്പില്ലെന്ന് അവർ അറിയിച്ചു. കഴിഞ്ഞ ഏതാനും ദിവസംമുമ്പാണ് പൃഥ്വി മിസൈലിന്റെ പരീക്ഷണപ്പറക്കൽ നടന്നത്. മിസൈൽ നിർമ്മാണവുമായി മുന്നോട്ടു പോകുന്നതിൽനിന്നും അമേരിക്കൻ ഗവൺമെന്റ് വിലക്കിയിരിക്കയാണ്. ഇതിനെല്ലാം പുറമേയാണ് സെന്റ് കിറ്റ്സ് കേസിന്റെ വിശദാംശങ്ങൾ പുറത്തുവന്നത്. രാജീവ്ഗാന്ധിയുടെ നിർദ്ദേശമനുസരിച്ച് നരസിംഹറാവുവാണത്രേ സെന്റ് കിറ്റ്സ് സംഭവം ഉണ്ടാക്കിയെടുത്തത്. മുൻ പ്രധാനമന്ത്രി വി.പി. സിംഗിന്റെ മകൻ അജയ്സിംഗിനെ പ്രധാന കഥാപാത്രമാക്കി മെനഞ്ഞെടുത്ത സെന്റ് കിറ്റ്സ് ഇടപാടിന്റെ സൂത്രധാരൻ നരസിംഹറാവു ആയിരുന്നെന്നാണ് സി.ബി.ഐ രേഖകൾ വെളിപ്പെടുത്തുന്നത്. ചന്ദ്രസ്വാമിയും ആയുധക്കച്ചവടക്കാരനായ അദ്നാൻ ഖഷോഗും ഇതിനു റാവുവിനെ തുണച്ചിരുന്നതായും സി.ബി.ഐ വെളിപ്പെടുത്തിയിട്ടുണ്ട്.

നരസിംഹറാവുവിനെ ഉപദ്രവിക്കാൻതന്നെയാണ് രഹസ്യരേഖകൾ സി.ബി.ഐ പുറത്തുവിടുന്നത്. സി.ബി.ഐ യിലെ ഉദ്യോഗസ്ഥന്മാർ അന്യോന്യം മത്സരിച്ചാണ് പ്രവർത്തിക്കുന്നത്. ഇതിനൊരു വിരാമമിടാനും സാധിക്കാത്ത അവസ്ഥയാണ്. സെന്റ് കിറ്റ്സ് അപവാദത്തിന്റെ ചുരുൾ വീണ്ടും നിവർന്നതോടുകൂടി, നരസിംഹറാവുവിന്റെ രാജിക്കുള്ള പ്രതിപക്ഷത്തിന്റെ ആവശ്യവും ശക്തമായിട്ടുണ്ട്. ഇതിനെ അദ്ദേഹം എങ്ങനെ നേരിടും? തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സിനെ നയിക്കുന്നത് നരസിംഹറാവുതന്നെയാണെന്ന് കോൺഗ്രസ്സ് വക്താവ് ആണയിട്ടു പറയുന്നുണ്ടെങ്കിലും അത് അത്ര എളുപ്പമുള്ള പണിയല്ലെന്ന് ഏവർക്കും അറിയാം. ഒരു കാര്യം തീർച്ചയാണ്. പ്രതിയോഗികളെ നേരിടാൻ തക്ക മനോബലം അദ്ദേഹത്തിനുണ്ട്.

സുപ്രീം കോടതിയുടെ പുതിയ ഉത്തരവ് സി.ബി.ഐയെ വെട്ടിലാക്കിയിരിക്കയാണ്. ഭാവിയിൽ സ്വീകരിക്കേണ്ട നടപടികളെപ്പറ്റി പ്രമുഖ അഭിഭാഷകരുമായി സി.ബി.ഐയിലെ ഉന്നത ഉദ്യോഗസ്ഥന്മാർ ചർച്ച നടത്തിവരികയാണ്. ആരോപണവിധേയരായ ആരെയും വിടാൻ പാടില്ലെന്ന കോടതി നിർദ്ദേശം നടപ്പാക്കാൻ ശ്രമിച്ചാൽ നരസിംഹറാവുവും കുടുങ്ങും. എസ്.കെ. ജയിന്റെ ഡയറിയിൽ റാവുവിന്റെ പേരില്ലെന്ന വാദം നിലനില്ക്കുമോ എന്നു കണ്ടുതന്നെ അറിയണം. ഏതായാലും റാവുവിന്റെ കൈകൾ ശുദ്ധമല്ലെന്ന വിശ്വാസം ബലപ്പെട്ടുവരികയാണ്. ഇതിനൊരു മാറ്റം വരുത്താൻ എന്തുചെയ്യാനാകുമെന്ന ചിന്താക്കുഴപ്പത്തിലാണ് കോൺഗ്രസ്സുകാർ. ബി.ജെ.പിയും ജനതാദളുമെല്ലാം കോൺഗ്രസ്സിനെപ്പോലെ ഹവാല സംഭവത്തിൽ പരിക്കേറ്റു എന്നത് ഒരു യാഥാർത്ഥ്യമാണെങ്കിലും, മാരകമായ പരിക്കേറ്റിരിക്കുന്നത് കോൺഗ്രസ്സിനാണെന്നത് ഒരു സത്യം മാത്രമാണ്.



ഉന്നംതെറ്റിയ അസ്ത്രം

പ്രതിസന്ധി കൂടുതൽ ആഴത്തിലായതോടൊപ്പം ഗവൺമെന്റിന്റെ പ്രവർത്തനവും നിശ്ചലമായിരിക്കുന്നു. അടുത്തൊന്നും ഈ സ്ഥിതിവിശേഷം മെച്ചപ്പെടാനും പോകുന്നില്ല. വരുംദിവസങ്ങളിൽ പുതിയ, പുതിയ ആരോപണങ്ങളും രേഖകളും പുറത്തുവരും. അതോടൊപ്പം നരസിംഹറാവുവിന്റെ പ്രതിച്ഛായ കൂടുതൽ കൂടുതൽ കളങ്കമാവുകയും ചെയ്യും.



ഡൽഹിയിലെ എസ്.കെ. ജയ്നിന്റെ മന്ദിരം

# നേതാക്കളെ വിലയ്ക്കെടുക്കാൻ ഒരുവീട്

ജെയിൻ സഹോദരന്മാർ തികച്ചും സാധാരണക്കാരായ മനുഷ്യരായിരുന്നു. ലോകമെമ്പാടും ബന്ധങ്ങളുള്ള, ദൽഹിയിൽ വീടുകളുള്ള, മദ്ധ്യപ്രദേശിൽ ഫാക്ടറികളുള്ള ബി.ആർ. ജെയിൻ, എൻ.കെ. ജെയിൻ, എസ്.കെ. ജെയിൻ എന്നിവർ തലസ്ഥാനത്തുള്ള മറ്റു വ്യവസായികളിൽനിന്നും ഒട്ടും വ്യത്യസ്തരായിരുന്നില്ല. അവരുടെ വ്യവസായങ്ങളിലോ അവയുടെ നടത്തിപ്പുരീതികളിലോ അസാധാരണമോ അസ്വാഭാവികമോ ആയി ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. ചുവന്ന ഡയറികളിൽ തന്റെ ഏറ്റവും പ്രിയപ്പെട്ട രഹസ്യങ്ങൾ കുറിച്ചുവയ്ക്കുക എന്ന എസ്.കെ. ജെയിനിന്റെ താത്പര്യം മാത്രമായിരിക്കാം ഒരുപക്ഷേ, മുൻ പ്രസ്താവത്തിന് ഒരപവാദം.

ദൽഹിക്കടുത്തുള്ള മഹ്റൂളിയിലെ ഗദൈപൂർ ഗ്രാമത്തിലെ ജെയിൻ കുടുംബത്തിന്റെ മനോഹരമായ ഫാം ഹൗസിൽനിന്നാണ് ഡയറികൾ കണ്ടെടുത്തത്. ഉയർന്ന കോമ്പൗണ്ട് ഭിത്തികൾക്കുള്ളിലെ. ഇറ്റാലിയൻ മാർബിളിൽത്തീർത്ത നീന്തൽക്കുളംവരെയുള്ള ഈ വീട്ടിൽ സുഖകരമായി ജെയിൻസഹോദരന്മാർ ജീവിച്ചുപോന്നിരുന്നു. സി.ബി.ഐയുടെ നിഗമനപ്രകാരം 1990 വരെ ഏകദേശം നാലുകോടിയോളം രൂപയാണ് ഈ വീടു നിർമ്മിക്കുന്നതിനും നിലനിർത്തുന്നതിനുമായി ജെയിൻ സഹോദരന്മാർ ചെലവഴിച്ചിട്ടുള്ളത്. ഈ വീടിന്റെ സംരക്ഷണത്തിനായി സെക്യൂരിറ്റി സ്റ്റാഫുകളെക്കൂടാതെ കുറേ പട്ടികളേയും അവർ വളർത്തിയിരുന്നു. അവയുടെ ഭക്ഷണച്ചെലവിലേക്കു മാത്രം ഏകദേശം 30,000 രൂപയാണ് പ്രതിവർഷം അവർ ചെലവഴിച്ചിരുന്നത്.

ആഴ്ചയറുതികളിൽ വലിയ പാർട്ടികൾ നടത്താൻവേണ്ടി മാത്രമായിരുന്നു ജെയിൻകുടുംബം ഈ വീട് ഉപയോഗിച്ചിരുന്നത്. സ്ഥിരമായി അവർ താമസിച്ചിരുന്നത് ന്യൂദൽഹിയിലെ ഫ്രണ്ട്സ് കോളണിയിലെ 'ഗീതികാവില്ല'യിലായിരുന്നു.

താമസിച്ചിരുന്നത് ദൽഹിയിലായിരുന്നെങ്കിലും ജെയിൻകുടുംബത്തിന്റെ വ്യവസായ ആസ്ഥാനം മദ്ധ്യപ്രദേശായിരുന്നു. ഭിലായ് ഇൻഡസ്ട്രിയൽ ഏരിയയിൽ സ്ഥിതിചെയ്യുന്ന ഭിലായ് എൻജിനീയറിംഗ് കോർപ്പറേഷൻ (BECO) എന്ന സ്ഥാപനമാണ് അവർ നടത്തിയിയിരുന്നത്. ഒരു ടെലക്സും ഒരു ഫാക്സ് മെഷീനും മൂന്നു ടെലഫോണുകളുമുണ്ടായിരുന്നു എന്നതൊഴിച്ചാൽ ആ കമ്പനിയെക്കുറിച്ച് നമുക്കു മറ്റൊന്നും അറിയില്ല. ദൽഹി, കൽക്കത്ത, ബോംബെ എന്നിവിടങ്ങളിൽ കമ്പനിക്കു റീജിയണൽ ആഫീസുകളും, വിശാഖപട്ടണം, റൂർക്കല, ദുർഗാപൂർ, റാഞ്ചി, ബൊക്കാറോ, ജംഷഡ്പൂർ, ഭോപ്പാൽ എന്നിവിടങ്ങളിൽ ശാഖകളുമുണ്ടായിരുന്നു. ബി.ഇ.സി.ഒ ഒരു സ്റ്റീൽ കമ്പനിയാണ്. ഭിലായ് ഇൻഡസ്ട്രിയൽ വർക്സ് എന്ന സ്ഥാപനവുമായിച്ചേർന്ന് സ്റ്റീൽ, സിമന്റ് എന്നിവ നിർമ്മിക്കുന്നതിനാവശ്യമായ ഉപകരണങ്ങൾ അവർ നിർമ്മിച്ചിരുന്നതായി പറയപ്പെടുന്നു.

സിൻഡിക്കേറ്റ് എൻജിനീയറിംഗ് കോർപ്പറേഷൻ എന്ന സ്വന്തം സ്ഥാപനത്തിന്റെ പേരിലായിരുന്നു ഗവൺമെന്റ് ഡിപ്പാർട്ട്മെന്റുകളുമായും പൊതുമേഖലാ കമ്പനികളുമായും ജെയിൻകുടുംബം ഔദ്യോഗികവും അനൗദ്യോഗികവുമായ ഇടപാടുകൾ നടത്തിയിരുന്നത്. 122 ഉടമ്പടികളെ 67,706 പേജുകളുള്ള 265 ഫയലുകൾ സി.ബി.ഐ അന്വേഷിച്ചു കണ്ടെത്തിയിട്ടുണ്ട്. അവിഹിതമായ മാർഗ്ഗങ്ങളിലൂടെയാണ് ഈ ഉടമ്പടികൾ ജെയിൻകുടുംബം നേടിയെടുത്തതെന്ന് സി.ബി.ഐ സംശയിക്കുന്നു. 1989-നും 91-നും മദ്ധ്യേ പവർ-സ്റ്റീൽ-കൽക്കരി മന്ത്രാലയങ്ങളിൽനിന്നും 243 ഉടമ്പടികൾ ജെയിൻകുടുംബം നേടിയെടുത്തിട്ടുണ്ട് എന്നാണ് സി.ബി.ഐ സോളിസിറ്റർ-ജനറൽ ദീപാങ്കുർ ഗുപ്ത വെളിപ്പെടുത്തിയിട്ടുള്ളത്.



എസ്.കെ. ജയ്ൻ

ഭക്ഷ്യ സംസ്കരണ നിർമ്മാണരംഗത്തും ജെയിൻ സഹോദരന്മാർക്കു താത്പര്യമുണ്ടായിരുന്നു. മാമ്പഴം, ഉരുളക്കിഴങ്ങ്, പപ്പായ എന്നീ ഫലങ്ങളിൽനിന്നും സംസ്കൃത ഭക്ഷ്യം നിർമ്മിക്കുവാനുള്ള ഏതാനും വ്യവസായ പദ്ധതികളും അവർ ആവിഷ്കരിച്ചിരുന്നു. സുരേന്ദ്രകുമാർ ജെയിനിന്റെ വിവിധ വ്യവസായങ്ങളിൽ ഒന്ന്, മദ്ധ്യപ്രദേശിൽ തന്നെ സ്ഥിതിചെയ്യുന്ന ഒരു രാസവള നിർമ്മാണ യൂണിറ്റാണ്- ബി.ഇ.സി ഫെർട്ടിലൈസർ. 'ആനന്ദ് ബ്രാൻഡ് സിങ്കിൾ സൂപ്പർ ഫോസ്ഫേറ്റ്' എന്ന വളം കൃഷിക്കാർക്കിടയിൽ വലിയ പ്രചാരം നേടിയെടുത്തില്ലെങ്കിൽക്കൂടിയും സി.ബി.ഐയുടെ ചോദ്യംചെയ്യലിൽ എസ്.കെ. ജെയിൻ വെളിപ്പെടുത്തിയിട്ടുള്ളത് തനിക്ക് ഇരുന്നൂറു കോടിയോളം ടേണോവർ ഈ വ്യവസായത്തിൽ ലഭിച്ചിരുന്നു എന്നാണ്.

1992-ൽ മദ്ധ്യപ്രദേശിലെ ട്രേഡ് യൂണിയൻ നേതാവായിരുന്ന ശങ്കർ ഗുഹാ നിയോഗിയുടെ കൊലപാതകവുമായി ബന്ധപ്പെട്ട് ഗൂഢാലോചന നടത്തി എന്ന പേരിലാണ് ജെയിൻ സഹോദരന്മാർ കുപ്രസിദ്ധിയിലേക്കുയർന്നത്. എന്നാൽ ഒരു പ്രാദേശിക കോടതി ഈ കുറ്റാരോപണം നിരസിച്ചു. 1980 മുതലാണ് ജെയിൻകുടംബം ഉയർച്ചകൾ നേടിത്തുടങ്ങുന്നത്. വിപുലമായ ബന്ധങ്ങൾവഴി അരിയുടെ മൊത്തക്കച്ചവടത്തിനുള്ള ലൈസൻസ് അവർ ആദ്യം നേടിയെടുത്തു. 'മദ്ധ്യപ്രദേശി

## എസ്.കെ. ജെയിനിന്റെ ഡയറിയിൽ രേഖപ്പെടുത്തിയ പേരുകൾ

### കോൺഗ്രസ്സുകാർ

| | | |
|---|---|---|
| രാജീവ്ഗാന്ധി | മാർച്ച് 1991 | രണ്ടുകോടി |
| ഭജൻലാൽ | ഫെബ്രു. 88 ജൂൺ 90 | ഒരുകോടി |
| ബൽറാം ജാക്കർ | മാർച്ച് 88 ഏപ്രിൽ 91 | 61 ലക്ഷം |
| എൻ.ഡി. തിവാരി | ഏപ്രിൽ 88 ഏപ്രിൽ91 | 25.8 ലക്ഷം |
| കല്പനാഥ് റായി | ജൂലൈ 88 ഏപ്രിൽ 91 | 54.7 ലക്ഷം |
| വി.സി. ശുക്ള | ജൂലൈ 89 ഏപ്രിൽ 91 | 65.8 ലക്ഷം |
| ആർ.കെ. ധവാൻ | സെപ്റ്റംബർ 89 | 50 ലക്ഷം |
| മാധവറാവു സിന്ധ്യ | ജനു 90 ഏപ്രിൽ 91 | 75 ലക്ഷം |
| കെ.കെ. തിവാരി | ഏപ്രിൽ 91 | 30 ലക്ഷം |
| പി. ശിവശങ്കർ | ജൂലൈ 88 ഡിസംബർ 90 | 16.94ലക്ഷം |
| ജാഫർ ഷെരീഫ് | നവംബർ 88 ആഗസ്റ്റ് 89 | 10 ലക്ഷം |
| എൽ.പി. സാഹി | ജൂലൈ89 ആഗസ്റ്റ് 89 | 3.5 ലക്ഷം |
| ഫോട്ടേദാർ | സെപ്റ്റംബർ 89 | 10 ലക്ഷം |
| കമൽനാഥ് | ഫെബ്രു 90 ഏപ്രിൽ 91. | 17 ലക്ഷം |
| അർജ്ജുൻസിംഗ് | ഏപ്രിൽ 89-90 | 10.5ലക്ഷം |
| മോട്ടിലാൽ വോറ | ഏപ്രിൽ 88 മാർച്ച് 90 | 10 ലക്ഷം |
| കൃഷ്ണസാഹി | ഏപ്രിൽ 88 മാർച്ച് 90 | 2 ലക്ഷം |
| തജ്ദർ ബബർ | ഏപ്രിൽ 88 മാർച്ച് 90 | 1 ലക്ഷം |
| ഗ്യാനി സെയിൽസിംഗ് | ഏപ്രിൽ 89 ഡിസം. 89 | 5 ലക്ഷം |
| പ്രണാബ് മുക്കർജ്ജി | ഏപ്രിൽ 91 | 10 ലക്ഷം |
| ദിഗ്വിജയ്സിംഗ് | ഏപ്രിൽ 91 | 5 ലക്ഷം |
| ജഗന്നാഥ് പഹാഡിയ | ഏപ്രിൽ 91 | 5 ലക്ഷം |
| ചന്ദുലാൽ ചന്ദ്രാർക്കർ | ഏപ്രിൽ 91 | 5 ലക്ഷം |
| എം.ജെ. അക്ബർ | ഏപ്രിൽ 91 | 5 ലക്ഷം |
| ഭൂട്ടാസിംഗ് | മേയ് 89 സെപ്റ്റംബർ 89 | 7.5 ലക്ഷം |

### പ്രതിപക്ഷാംഗങ്ങൾ

| | | |
|---|---|---|
| അദ്വാനി | ഏപ്രിൽ 88 ഏപ്രിൽ 91 | 60 ലക്ഷം |
| എസ്.ആർ.ബൊമ്മെ | സെപ്റ്റംബർ 90 ഏപ്രിൽ 91 | 52 ലക്ഷം |
| അരിഫ്ഖാൻ | മേയ് 88 ഏപ്രിൽ 91 | 7.5കോടി |
| ചിമൻഭായ് പട്ടേൽ | ഡിസംബർ 89 ജനുവരി 91 | 1.9 കോടി |
| യശ്വന്ത് സിൻഹ | മാർച്ച് 90 ഏപ്രിൽ 91 | 21 ലക്ഷം |
| ദേവിലാൽ | ഏപ്രിൽ 89 മാർച്ച് 90 | 50 ലക്ഷം |
| കല്യാൺസിംഗ്കൽവി | ഡിസംബർ 90 ഏപ്രിൽ91 | 95 ലക്ഷം |
| അശോക് സെൻ | ഡിസംബർ 90 ജനുവരി 91 | 20 ലക്ഷം |
| രഞ്ജിത്സിംഗ് (ദേവിലാലിന്റെ മകൻ) | നവംബർ 90 | 15 ലക്ഷം |
| ശരദ്യാദവ് | ഏപ്രിൽ 88 മാർച്ച് 90 | 5 ലക്ഷം |
| എം.എൽ. ഖുരാന | ഏപ്രിൽ 86 മാർച്ച് 90 | 3 ലക്ഷം |
| വി.കെ. മൽഹോത്ര | ഏപ്രിൽ 88 മാർച്ച് 90 | 1 ലക്ഷം |
| ഹർമോഹൻ ധവാൻ | ഏപ്രിൽ 91 | 10 ലക്ഷം |

### വ്യവസായി

| | | |
|---|---|---|
| ലളിത് സൂരി | 1988-91 | 10.5കോടി |

### ഉദ്യോഗസ്ഥന്മാർ

| | | |
|---|---|---|
| പി.എസ്. ഭാമി (എൻ.ടി.പി.സി) | മാർച്ച് 88 ഏപ്രിൽ 91 | 34.5 ലക്ഷം |
| ബി.എസ്. ഓജ (കൃഷിവകുപ്പ്) | ഏപ്രിൽ 88 മാർച്ച് 90 | 50 ലക്ഷം |
| എം.പി. നാരായൺ (കോൾ ഇന്ത്യ) | ഫെബ്രു. 90 ഒക്ടോബർ 90 | 25 ലക്ഷം |
| വി.കെ | ഏപ്രിൽ 89 ഡിസംബർ 89 | 90 ലക്ഷം |
| കെ. പത്മനാഭയ്യ (പവർ) | മാർച്ച് 90 ഒക്ടോബർ 90 | 58 ലക്ഷം |
| ജെ.എസ്.ബേഡി (ആർ.എ.ഡബ്ളിയു) | ജൂൺ 91 | 20 ലക്ഷം |
| വി.കെ. ഖന്ന(പവർ) | സെപ്റ്റംബർ 89 | 5 ലക്ഷം |
| എം.എൽ. മാലിക്ക് | മേയ് 90 | 1 ലക്ഷം |
| വി. സുന്ദർരാജൻ (എൻ.ടി.പി.സി) | മേയ് 90 | 1 ലക്ഷം |
| സി.എൻ. സ്വാമി (എൻ.ടി.പി.സി) | മേയ് 90 | 3 ലക്ഷം |
| അനിൽ ബയ്ജാൽ (എൻ.ടി.പി.സി) | സെപ്റ്റംബർ 88 | 1 ലക്ഷം |

**V.C.SHUKLA:**

Amout of Rs.80 Lakh. Following amount was paid when he was a public servant:

| | |
|---|---|
| Feb.90 | : 20.00 Lakhs. |
| March 90 | : 10.00 Lakhs. |
| Oct. 90 | : 2.67 Lakhs. |
| Dec. 90 | : 5.30 Lakhs. |
| Jan. 91 | : .88 Lakhs. |
| | 38.85 Lakhs. |

Sufficient evidence of Association.S.K.Jain,B.R.Jain regularly visiting Shri V.C.Shukla. BEC Impex Pvt.Ltd. of S.K.Jain gave a donation of Rs.10 Lakhs to Ravishankar Shukla Hospital. It also proves Association.

B.R.Jain stood guarantor worth Rs.90 Lakhs of Mahima Hospital,Raipur. One of the daughters of Shri VCS is a Director of this Hospital.

**BAL RAM JHAKHAR:**

He was paid Rs.51.24 Lakhs as public servant. Association with Jains. Jains used to visit frequently his office and residence. He attended various functions at Jains' residence. Also attended the Inauguration of Jains fertilizer factory at Bilaspur. Jain also paid money for purchasing ticket for foreign visit of a family member of Jhakhar.Some money was paid to Mr.Jhakhar in foreign exchange also:

Timing of Payments

| | |
|---|---|
| March 88 | : 17.00 Lakh |
| April 88 | : .88 Lakh |
| July 88 | : .86 Lakh |
| Aug 88 | : 5.00 Lakh |
| Sept 88 | : 5.00 Lakh |
| Nov. 88 | : 0.90500 |
| June 89 | : 0.60300 |
| Aug 89 | : 5000 pounds |
| Nov. 89 | : 20.00 Lakh |

**M.R.Scindia:**

Payment as public servant:

| | |
|---|---|
| Nov.89 | : 25.00 Lakhs. |
| Jan.90 | : 20.00 Lakhs. |
| Aug.90 | : 10.00 Lakhs. |
| Dec.90 | : 10.00 Lakhs. |
| Feb.91 | : 10.00 Lakhs. |

He was Member of Parliament during 31.12.84 to 27.11.89, Minister of Railways from 1986 to 1989. Also Member of Parliament from 2.12.89 to 13.3.91.

At 11 places 'MRS' entry is there in the diary. There is evidence of Association. Jains were frequent visitors to his residence and exempted from security check. Jains also had official dealings with Ministry of Railways when MRS was MOS(Railways).

*ചർജ് ഷീറ്റിന്റെ ഫോട്ടോസ്റ്റാറ്റ്*

ന്റെ അരിപ്പാത്രം' എന്നറിയപ്പെടുന്ന ഛട്ടിസ്ഗർ ആയിരുന്നു ജെയിൻകുടുംബത്തിന്റെ സ്വന്തം ഭൂമി. കിഴക്കൻ യൂറോപ്പിലെ സോഷ്യലിസ്റ്റ് രാജ്യങ്ങളിലേക്കാണ് പ്രധാനമായും അവർ അരി കയറ്റി അയച്ചിരുന്നത്. സി.ബി.ഐയുടെ അഭിപ്രായത്തിൽ ഉപഭോക്താക്കളെ വഞ്ചിക്കുന്ന പരിപാടി ജെയിൻകുടുംബം ആരംഭിക്കുന്നത് ഇക്കാലത്താണ്. ബസുമതി അരി കയറ്റി അയയ്ക്കുന്നു എന്ന പേരിൽ റഷ്യയിലേക്കും റുമാനിയയിലേക്കും ചെക്കോസ്ലോവാക്യയിലേക്കും മറ്റും താണതരം അരിയാണ് അവർ കയറ്റി അയച്ചിരുന്നത്. 1980-നും 85-നും മദ്ധേയായിരുന്നു ഇത്.

1985-ൽ പ്രധാനമന്ത്രി രാജീവ്ഗാന്ധിയുടെ സുഹൃദ്‌വലയത്തിൽ ജെയിൻകുടുംബം അംഗത്വം നേടിയെടുത്തു. 'ഇന്ത്യൻ രാഷ്ട്രീയ-നിയമ വ്യവസ്ഥയെ' സംബന്ധിച്ച് ആഴമുള്ള അറിവു പുലർത്തുന്ന ആളെന്ന നിലയ്ക്കും പണം ചെലവഴിക്കാൻ വിമുഖതയില്ലാത്തവൻ എന്ന നിലയ്ക്കും സുരേന്ദ്ര ജെയിൻ വളരെപ്പെട്ടെന്ന് സുഹൃത്തുക്കളെ നേടിയെടുത്തു. ഈ ഘട്ടത്തിലാണ് ഇറ്റാലിയൻ കോർപ്പറേറ്റ് കമ്പനിയായ സ്നാംപ്രോഗെറ്റിയുടെ ഇന്ത്യൻ പ്രതിനിധി ഒട്ടാവിയോ ക്വാട്രോച്ചിയേയും ഹവാല ഇടപാടിലെ പ്രധാന കണ്ണിയായ അമീർ ഭായിയേയും സുരേന്ദ്ര ജെയിൻ പരിചയപ്പെട്ടത്. സി.ബി.ഐ ഉദ്യോഗസ്ഥർ പറയുമ്പോലെ "ഹവാല ഇടപാടിന്റെ ആഴവും പരപ്പുംവച്ചു നോക്കുമ്പോൾ ജെയിൻകുടുംബം ഒരിടത്തരം പോസ്റ്റോഫീസ് മാത്രമായിരുന്നു." രാഷ്ട്രീയക്കാർക്ക് ജെയിൻ സഹോദരന്മാർ കൊടുത്തതായി പറയപ്പെടുന്ന 65 കോടി രൂപ ഈ ഹവാല ഇടപാടുവഴി വന്നതാണ്.

ദൽഹിയിൽ ജെയിൻ സഹോദരർ അറിയപ്പെടുന്നത് 'ലെയ്സൺ മെൻ' എന്നാണ്. വ്യവസായ തത്പരരെ ഒന്നിച്ചു ചേർക്കുന്ന ഒരു പുതിയ വിഭാഗമാണ് ഇവർ. 'ഇന്ത്യൻ വ്യവസ്ഥ'യെക്കുറിച്ചു നല്ല ജ്ഞാനമുണ്ടായിരുന്നതിനാൽ സുരേന്ദ്ര ജെയിനിന്റെ കക്ഷികൾക്കുതന്നെ എല്ലാ ഉടമ്പടികളും ലഭിച്ചുപോന്നു. ഉദാഹരണത്തിന് ഉറിയിൽ ഒരു ഹൈഡ്രോ പ്രോജക്ടിനായി കോടികളുടെ ടെൻഡർ വിളിച്ചപ്പോൾ എസ്.കെ. ജെയിൻ തന്റെ സ്വീഡൻ സുഹൃത്ത് സ്കാൻസ്കയെ ആ ഉടമ്പടി നേടിയെടുക്കുന്നതിനു സഹായിച്ചു. സി.ബി.ഐയുടെ ചോദ്യംചെയ്യലിൽ പതിനെട്ടു ദശലക്ഷം ഡോളറിന്റെ ഉടമ്പടി നേടിക്കൊടുത്തതിന് താൻ മൂന്നു ശതമാനം കമ്മിഷൻ കൈപ്പറ്റിയതായും ആ പണം അമീർസായ് വഴിയാണ് തനിക്കു ലഭിച്ചതെന്നും സുരേന്ദ്ര ജെയിൻ സമ്മതിച്ചതായി റിപ്പോർട്ടുണ്ട്. മദ്ധ്യപ്രദേശിലെ കാവാസ്, കാഷ്മീരിലെ ധുൽഹസ്തി എന്നീ പദ്ധതികളുടെ ഇടനിലക്കാരായും ജെയിൻകുടുംബം പ്രവർത്തിച്ചതായി പറയപ്പെടുന്നു. ഇത്തരം ഇടനിലകളിലൂടെ ഏകദേശം 1,000 കോടിരൂപയോളം ജെയിൻകുടുംബം സമാഹരിച്ചതായി സി.ബി.ഐ കണക്കുകൂട്ടുന്നു.

സാധാരണക്കാരായ വ്യവസായികളുടെ അസാധാരണവും അസ്വാഭാവികവുമായ വിജയഗാഥയാണിത്. ഈ സങ്കീർണ്ണഗാഥയുടെ കൗതുകകരമായ അകംപുറങ്ങളിലൂടെ എസ്.കെ. ജെയിൻ ആൻഡ്



*ജസ്റ്റിസ് ജെ.എസ്. വർമ്മ*

കമ്പനി എന്നും നമ്മുടെ രാജ്യത്തിന്റെ പൊതു ഓർമ്മയിൽ നിലനില്ക്കും.

## സുപ്രീം കോടതി രംഗത്ത്

"നമ്മുടെ ഇന്റലിജൻസ് ഏജൻസികളിലുള്ളവർ മികച്ച പ്രാപ്തിയുള്ളവരാണ്. നിർഭാഗ്യവശാൽ, അധികാരത്തിലിരിക്കുന്നവരുമായി ചേർന്നാണ് അവർ പ്രവർത്തിക്കുന്നത്.... അധികാരത്തിലുള്ളവരാകട്ടെ, അവരെ (അന്വേഷണ ഏജൻസി) പൂർണ്ണമായും ഒടിച്ചുവളച്ചിരിക്കുന്നു എന്നു പറയാൻ ഞങ്ങൾ നിർബന്ധിതരായിരിക്കുന്നു...." ഹവാല റാക്കറ്റ് സംബന്ധിച്ച ഒരു പൊതുതാത്പര്യ പരാതിയിന്മേൽ ജസ്റ്റിസ് ജെ.എസ്. വർമ്മ നടത്തിയ നിരീക്ഷണമാണ് മുകളിൽ കുറിച്ചത്. അതുകൊണ്ടുതന്നെ ആറു രാഷ്ട്രീയക്കാർക്കും മൂന്ന് (മുൻ) കേന്ദ്രമന്ത്രിമാർക്കുമെതിരേ ചാർജ്ജ്ഷീറ്റ് തയ്യാറാക്കിയതിന്റെ ക്രെഡിറ്റ് സി.ബി.ഐയ്ക്ക് അവകാശപ്പെട്ടതല്ല. സുപ്രീം കോടതിയിലെ ജസ്റ്റിസ് വർമ്മയും ജസ്റ്റിസ് എസ്. ബറുവാച്ചയും, ജസ്റ്റിസ് എസ്.സി. സെന്നും ഇക്കാര്യത്തിൽ ദൃഢമായൊരു നിലപാടെടുത്തില്ലായിരുന്നെങ്കിൽ സി.ബി.ഐ അനങ്ങുകയില്ലായിരുന്നു എന്നതാണ് സത്യം. ഈ കേസ് കോടതിയുടെ പരിഗണനയ്ക്കു വന്നിട്ട് കൊല്ലം ഒന്നുകഴിഞ്ഞു എന്നായിരുന്നു ജസ്റ്റിസ് ബറുവാച്ചയുടെ നിരീക്ഷണം. കേസിന്റെ മർമ്മത്തിൽ സ്പർശിച്ചുകൊണ്ടുള്ളതായിരുന്നു ജസ്റ്റിസ് വർമ്മയുടെ പരാമർശം. "സി.ബി.ഐ അതിന്റെ വിശ്വാസ്യത വീണ്ടെടുക്കാൻ ഉന്നതരായ രാഷ്ട്രീയക്കാരുടെമേലും കൈവയ്ക്കണം." അങ്ങനെ കോടതിയുടെ ഏകമനസ്സായുള്ള നിലയാണ്, സി.ബി.ഐക്കു മുന്നോട്ടു നീങ്ങാൻ പ്രേരകമായത്.

അഴിമതിയിൽ മുങ്ങിനില്ക്കുന്ന പൊതുജീവിതത്തിലെ കളങ്കം മാത്രമല്ല, ദേശീയ സുരക്ഷയേയും സ്പർശിക്കുന്നതാണ് ഹവാല റാക്കറ്റ് എന്ന വസ്തുത പല കേന്ദ്രങ്ങളും വിസ്മരിച്ചിരിക്കുകയാണ്.

## ഭീകരപ്രവർത്തകരിൽ തുടക്കം

ഹിസ്ബുൾ മുജാഹിദിന്റെ രഹസ്യവിഭാഗത്തിന്റെ ഡെപ്യൂട്ടി മേധാവിയായ അഷ്ഫാക്ക് ഹുസൈൻ

(ശേഷം 39-ാം പേജിൽ)





കമ്മ്യൂണിസ്റ്റുകാർക്ക് ദൈവം ചെയ്തുകൊടുത്ത സഹായമാണ് ഹവാലാകുംഭകോണവും മറ്റഴിമതിക്കഥകളും

# ദൈവം ഇടത്തോട്ട് തിരിയുന്നു

എം.പി. നാരായണപിള്ള



ദൈവവിശ്വാസികളെ മാത്രമല്ല, ദൈവം സഹായിക്കുന്നത്. ഒട്ടും വിശ്വാസമില്ലാത്തവരെയും ഇടയ്ക്കിടയ്ക്കു സഹായിക്കുന്നതായിട്ടാണ് അനുഭവം.

അത്തരമൊരു സഹായമാണ് തിരഞ്ഞെടുപ്പിനു മുമ്പ് കമ്മ്യൂണിസ്റ്റുകാർക്ക് ദൈവം ചെയ്തുകൊടുത്തിരിക്കുന്നത്-ഹവാലാകുംഭകോണവും മറ്റഴിമതിക്കഥകളുടെ പ്രചാരവും.

അഴിമതി-പ്രത്യേകിച്ചും ഉന്നത സ്ഥാനങ്ങളിലെ അഴിമതി-വരുന്ന തിരഞ്ഞെടുപ്പിന്റെ 'മുഖ്യ പ്ളാറ്റ് ഫോം' ആയാൽ അതുകൊണ്ട് ഏറ്റവും പ്രയോജനം കിട്ടുന്നത് ഇന്ത്യയിലെ നാനാവിധ കമ്മ്യൂണിസ്റ്റ് പാർട്ടികൾക്കായിരിക്കില്ലേ?

സി.പി.ഐയ്ക്കും സി.പി.എമ്മിനും മാത്രമല്ല; അവർ അക്രഡിറ്റേഷൻ കൊടുക്കാത്ത നക്സൽ പാർട്ടികൾക്കും ഗൗരിയമ്മയുടെ പാർട്ടിക്കും രാഘവന്റെ പാർട്ടിക്കുമൊക്കെ കിട്ടും. അതായത്, എന്തെങ്കിലും ചുവന്ന കാർഡ് കൊണ്ടു നടന്നിട്ടുള്ള എല്ലാവരുടേയും പാർട്ടികൾക്ക്.

ഇവർ വൻ വ്യവസായികളുടെ കൈയിൽനിന്നും തിരഞ്ഞെടുപ്പ് പിരിവു നടത്താത്ത മാലാഖമാരായതുകൊണ്ടല്ല. കോൺഗ്രസ്സുകാരെപ്പോലെതന്നെ ഇവരും പിരിക്കുന്നുണ്ട്. പക്ഷേ, ഇവർക്കു കിട്ടുന്നത് 500 മുതൽ 5,000 വരെയാണ്. അമ്പതിനായിരത്തിനപ്പുറം അബ്കാരിക്കാർപോലും ഇവർക്കു കൊടുക്കില്ല. വ്യവസായികൾക്ക് തുച്ഛമാണ് ഈ തുക. അതുകൊണ്ട് ഡയറിയിലെഴുതിവയ്ക്കാൻ പോന്ന പ്രാധാന്യം കമ്മ്യൂണിസ്റ്റുകാർക്കു കൊടുക്കുന്ന തിരഞ്ഞെടുപ്പു സംഭാവനയ്ക്കുണ്ടാകാറില്ല.

(അപ്പോൾ എങ്ങനെയാണ് കമ്മ്യൂണിസ്റ്റുകൾ ഭാരിച്ച തിരഞ്ഞെടുപ്പു ചെലവുകൾ നടത്തുന്നതെന്ന ന്യായമായ സംശയം വായനക്കാർക്കുണ്ടാകും. ലക്ഷങ്ങൾ ചെലവഴിച്ച് മൂന്നുദിവസത്തെ സംസ്ഥാന സമ്മേളനങ്ങളും പാർട്ടി കോൺഗ്രസ്സുമൊക്കെ നടത്തുന്നത്? യൂണിയനുകളിൽനിന്ന് ഒരു കരംപിരിവു പരിപാടിയുണ്ട്. ഒരുദിവസത്തെ ശമ്പളം, രണ്ടുദിവസത്തെ ശമ്പളമെന്നൊക്കെ പറഞ്ഞു പിരിക്കും. വൻ തുകകളാണ് പതിനായിരക്കണക്കിനു തൊഴിലാളികളെ ഇങ്ങനെ വിരട്ടി കിട്ടുന്നത്. പലപ്പോഴും ഇതു കാശായിട്ടല്ല കൈയിൽ വരിക. പന്തലിന്റെ ചെലവ് ഒരു പിരിവുകാരന്. ഭക്ഷണത്തിന്റെ ചെലവ് വേറൊരു യൂണിയന്. പോസ്റ്ററടിക്കുന്ന ചെലവ് വേറൊരു പോഷക സംഘടനയ്ക്ക്. നമുക്കു കാര്യം നടന്നാൽപ്പോരേ? കാശെന്തിനാണ്? ഇതിൽ അഴിമതിയില്ല. ഉദാഹരണത്തിന്, തുടക്കം മുതൽ ഇംഗ്ളണ്ടിലെ ലേബർ പാർട്ടി ചെലവിനു കാശുണ്ടാക്കുന്നത് ഈ ലൈനിലാണ്. പകരം കുറേ എം.പിമാരെ യൂണിയനുകൾക്ക് അവർ കച്ചവടം ചെയ്യും. അത്രയുംദൂരം പോകാറില്ല നമ്മുടെ പാർട്ടിക്കാർ.)

വൻ വ്യവസായികളോടു കാശുപിരിക്കേണ്ട ലൈനും തൊഴിലാളി വർഗ്ഗ സർവ്വാധിപത്യക്കാർക്ക് അറിയില്ല.

മുതലാളിമാർക്ക് ഒരു ഭാഷ മാത്രമേ തലയിൽ കയറൂ. വിരട്ടൽ. യാചനയുടെ സ്വരം അവർ എന്നും കേൾക്കുന്നതാണ്. ശരിക്കു വിരട്ടിയാൽ വിരളാത്ത ഒരു മുതലാളി ഈ ഭൂമിപാതാളത്തിലില്ല.

പത്താളെക്കൂട്ടി മുദ്രാവാക്യം മുഴക്കിയും വഴിതടഞ്ഞും വിരട്ടാനേ കമ്മ്യൂണിസ്റ്റുകാർക്ക് അറിയൂ. യഥാർത്ഥ വിരട്ട് അതല്ല.



സംഭാവനയ്ക്കു പോകുന്നതിനുമുമ്പ് കഥാപാത്രത്തിന്റെ ബിസിനസ്സ് മുഴുവൻ പഠിക്കുക. പതിവായി ലംഘിക്കുന്ന നിയമങ്ങൾ അറിഞ്ഞിരിക്കുക. ഒട്ടുമുക്കാലും ബിസിനസ്സുകാർ കറക്കുകമ്പനികളാണെന്ന ആത്മജ്ഞാനത്തിൽനിന്നു മാത്രമേ അത്തരം ഹോംവർക്ക് നടത്താൻ പറ്റൂ.

സംഭാവനയുടെ കാര്യം പറയുന്നതിനുമുമ്പുതന്നെ അത്തരം കാര്യങ്ങൾ സംസാരത്തിനിടയിൽ 'യദൃച്ഛയാ' പരാമർശിക്കുക. "സിവിൽ സപ്ളൈസ് കോർപ്പറേഷനു മല്ലി വിറ്റ വിവരം അസംബ്ളിയിൽ ഉന്നയിക്കണമെന്നു പറഞ്ഞ് കൊച്ചിയിൽനിന്നൊരു സഖാവ് വന്നപ്പോൾ താങ്കളെ ഫോൺ ചെയ്യണമെന്നു കരുതിയതാണ്. വന്ന സഖാവിന്റെ മുമ്പിൽവച്ചുതന്നെ ഞാനൊരു ചോദ്യമെഴുതിയതാണ്. ആളു പോയപ്പോൾ അതു കീറിക്കളഞ്ഞു. വേറെന്തെല്ലാം അന്വേഷിക്കാൻ കിടക്കുന്നു ഈ നാട്ടിൽ! പിന്നെ, മുതലാളിയുടെ ബൈപാസ്സ് സർജറി നടന്നിട്ട് രണ്ടുവർഷമായല്ലോ. അമേരിക്കയിൽ പോയി ചെയ്യാൻ തോന്നിയതു ഭാഗ്യമായി. പിന്നെ കോയമ്പത്തൂരെ ഫാക്ടറിയിൽ സെൻട്രൽ എക്സൈസുകാരുടെ ശല്യം ഇപ്പോഴുമുണ്ടോ? ആരു റെയ്ഡിനു വന്നാലും ഇക്കാലത്ത് ഡയറിയാണു തപ്പുക."

ഇങ്ങനെ വേഗം വേഗം വിഷയം മാറ്റണം.

അതു കഴിഞ്ഞുവേണം സംഭാവനയുടെ കാര്യം പറയാൻ. തരുന്ന കാശ് അയാളുടെ മുന്നിൽവച്ച് എണ്ണണം. അമ്പതിനായിരം പ്രതീക്ഷിച്ചിടത്ത് അയ്യായിരമാണ് കിട്ടുന്നതെങ്കിൽ തുറന്നു പറയണം. "ഈ തുകകൊണ്ട് മുതലാളി തൽക്കാലം ഭാര്യയ്ക്ക് ഒരു നല്ല സാരി വാങ്ങിക്കൊടുക്കുക. നമുക്കു സൗകര്യംപോലെ ഇനിയും കാണാം."

തിരഞ്ഞെടുപ്പ് അടുക്കുമ്പോൾ മുതലാളിമാർക്ക് ഇന്ത്യയ്ക്കു പുറത്തു വിനോദയാത്ര പോകുന്ന ഒരു ശീലമുണ്ട്.

അതിനുള്ള ചികിത്സ പാർട്ടിയിലെ ഏതെങ്കിലുമൊരു എം.പി ആ രാജ്യത്തെ ഇന്ത്യൻ അംബാസഡർക്ക് ഒരു ഫാക്സ് അയയ്ക്കലാണ്. അത്യാവശ്യമായി മുതലാളിയെ കണ്ടുപിടിച്ച് തിരിച്ചു ഫോൺ ചെയ്യാൻ പറയാൻ ആവശ്യപ്പെട്ടുകൊണ്ട്. ഒരുമാതിരി അംബാസഡർമാർക്കൊക്കെ എം.പിമാരെ പേടിയാണ്. പാർലമെന്റിൽ തലവേദനയുണ്ടാക്കുന്ന ഒരു ചോദ്യം വന്നാൽ എംബസിക്കു സൊല്ലയാണ്. ഒരു പാർലമെന്റ് മെംബറിന് ഇത്തരമൊരാവശ്യം വച്ചാൽ സഹായിക്കാൻ സിദ്ധാർത്ഥ ശങ്കർറേപോലും തയ്യാറാകും.

ഇതിലൊക്കെയാണ് കോൺഗ്രസ്സുകാരുടെ സാമർത്ഥ്യം. വിരട്ടി കാശുവാങ്ങാൻ അവരിൽ പലർക്കുമറിയാം. തുക വലുതായിപ്പോകുന്നതുകൊണ്ട് ഡയറിയിൽ കയറുമെന്ന ഒരാപത്തു മാത്രമേയുള്ളൂ.

ഇതുവരെയുള്ള ചുറ്റുപാടുവച്ച് ഈ ഹവാലാകുംഭകോണത്തെ ഒരു തിരഞ്ഞെടുപ്പ് പ്ളാറ്റ് ഫോം ആക്കാനുള്ള കഴിവ് കമ്മ്യൂണിസ്റ്റുകാർക്കുണ്ട്.

പിരിച്ച കാശ് പാർട്ടിക്ക് എത്തിക്കാത്ത കേസ് അവർക്കിടയിൽ വിരളമാണ്. എത്തിച്ചില്ലെങ്കിൽ അവർ പേടിക്കേണ്ടത് സി.ബി.ഐയുടെ കുറ്റപത്രമല്ല: പാർട്ടിക്കകത്തെ ഊരുവിലക്കം മുതൽ കൈയേറ്റംവരെയുള്ള ശിക്ഷണ നടപടികളാണ്. പാർട്ടിക്കാരെ ഒളിച്ച് കാറു പോയിട്ട് വീട്ടിലൊരു ഫാൻപോലും വാങ്ങാൻ ഇവർക്കു പറ്റില്ല. സ്വന്തം പാർട്ടിയെ പേടിച്ചു കഴിയുന്നവരാണ് എല്ലാ നേതാക്കളും.

പക്ഷേ, തിരഞ്ഞെടുപ്പിന് ഇഷ്യു അഴിമതിയാകുമ്പോൾ അനവധാനത പറ്റില്ല. തോന്നുന്നവരൊക്കെ തോന്നുന്ന ആരോപണം വിളിച്ചുപറഞ്ഞാൽ എല്ലാത്തിന്റെയും വില പോകും. പറ്റിയതൊന്നു തിരഞ്ഞെടുത്ത് അതിന്റെ മാത്രം പിന്നാലെ പോണം. ഇതായിരുന്നില്ലേ ബോഫോഴ്സ് ടെക്നോളജി.

അടിയന്തരാവസ്ഥയ്ക്കുശേഷം കരുണാകരന്റെ ഗവൺമെന്റ് താഴെ കൊണ്ടുവന്നത് എങ്ങനെയായിരുന്നു? ചുമരായ ചുമരിലും ബസ്സായ ബസ്സിലുമൊക്കെ എഴുതിവച്ചു-രാജനെവിടെ? സത്യത്തിൽ രാജൻ എവിടെയായിരുന്നെന്ന് കരുണാകരനും തിരക്കുകയായിരുന്നു. പറഞ്ഞിട്ടെന്തു കാര്യം. ഗവൺമെന്റ് താഴെപ്പോയി.

മറുപടി പറയാൻ കരുണാകരന് അവസരംപോലും കിട്ടിയില്ല. ഒരു നല്ല സിനിമയുണ്ടാക്കാനുള്ള അവസരം കിട്ടിയത് ഷാജിയ്ക്കാണ്.മുരളിയ്ക്കല്ല.

ഈ ഒരു സിനേറിയോ ഒന്നു മനസ്സിൽ കാണുക.

## എട്ടാം ശാസ്ത്ര കോൺഗ്രസ്സിന്റെ നീക്കിയിരിപ്പുകൾ



# ശാസ്ത്രകേരളത്തിന്റെ വാഗ്ദാനങ്ങൾ

### പി. സുജാതൻ

ശാസ്ത്ര സങ്കേതിക രംഗത്തെ മൗനവിപ്ളവങ്ങൾ കൈനീട്ടി സ്വീകരിക്കാൻ മുമ്പെന്നത്തേക്കാളും കേരളം ഔത്സുക്യത്തോടെ കാത്തിരിക്കുന്ന കാലമാണിത്. സാമാന്യജനങ്ങളിൽപ്പോലും ശാസ്ത്രീയബോധം വളർന്നിട്ടുണ്ട് എന്നതിനൊപ്പം നിത്യജീവിതത്തിൽ ശാസ്ത്രീയ ഗവേഷണ നേട്ടങ്ങളുടെ അടിയന്തരഫലങ്ങൾ ആവശ്യപ്പെടുന്ന പ്രതിസന്ധികളും അടിക്കടി ഉണ്ടാകുന്നു. കൊടിയ ഊർജ്ജപ്രതിസന്ധിയിൽ കേരളം വീർപ്പുമുട്ടുകയാണ്. വേനലെത്തുംമുമ്പേ ജലസ്രോതസ്സുകൾ വറ്റുന്നു. കുടിജലമില്ലാതെ വിഷമിക്കുന്നവർ വർഷംതോറുംപെരുകുന്നു. പരിസ്ഥിതി പ്രശ്നങ്ങളിൽ കുരുങ്ങിക്കിടക്കുന്ന വൈദ്യുതപദ്ധതികളുടെ ഭാവി അറിയാതെ ആസൂത്രണ വിദഗ്ദ്ധർ വിഷമിക്കുന്നു. തുടങ്ങുന്ന പദ്ധതികൾ രാഷ്ട്രീയ നേതാക്കളുടെ ധനമോഹവും അഴിമതിയുംമൂലം അനിശ്ചിതാവസ്ഥയിലാകുന്നു. വിദ്യുച്ഛക്തിക്കുവേണ്ടി കാത്തിരിക്കുന്ന ജനങ്ങൾക്കു പകരം പദ്ധതികളിൽ നിന്നുവിവാദങ്ങൾ മാത്രം ലഭിക്കുന്നു.

ദുഃഖകരമായ ഈ സ്ഥിതിയിലാണ് പ്രത്യാശപോലെ വർഷംതോറും സംസ്ഥാന ശാസ്ത്ര സാങ്കേതിക പരിസ്ഥിതി കമ്മിറ്റി സയൻസ് കോൺഗ്രസ്സ് സംഘടിപ്പിക്കുന്നത്. ജനുവരി അവസാനവാരം കൊച്ചി സർവകലാശാലയിൽ നടന്ന എട്ടാം ശാസ്ത്ര കോൺഗ്രസ്സിൽനിന്നു കേരളത്തിന്റെ ഭാവിയെ പ്രകാശമാനമാക്കുന്ന വല്ല ഗവേഷണ ആശയങ്ങളും ഉയർന്നു കേട്ടോ?



ഒമ്പത് ശാസ്ത്ര സാങ്കേതിക വിഷയങ്ങളിലായി മുന്നൂറു ഗവേഷണപ്രബന്ധങ്ങൾ ചർച്ചചെയ്ത എട്ടാം ശാസ്ത്ര കോൺഗ്രസ്സ് ഉദ്ഘാടനം ചെയ്തുകൊണ്ട് മുഖ്യമന്ത്രി എ.കെ. ആന്റണി. സംസ്ഥാ

മനുഷ്യക്ഷേമത്തിന് എങ്ങനെ ശാസ്ത്ര സാങ്കേതികവിദ്യ ഉപയോഗപ്പെടുത്താമെന്ന ലക്ഷ്യത്താടെ 1972-ൽ സംസ്ഥാന സർക്കാർ രൂപം നല്കിയതാണ് എസ്.ടി.ഇ.സി. സംസ്ഥാനത്തിന്റെ വികസന പ്രക്രിയയിൽ ഒരു രാസ ത്വരകമായി ഈ കമ്മിറ്റിയെ കരുതണമെന്ന് ഇതിനു വിഭാവന ചെയ്തവർ കുറിച്ചുവച്ചിട്ടുണ്ട്. പക്ഷേ, 1989 മുതൽ വാർഷികച്ചടങ്ങുപോലെ സയൻസ് കോൺഗ്രസ്സുകൾ നടന്നുവരുന്നു. ഉപചാരങ്ങൾ നടത്തി തൊഴുതു പിൻവാങ്ങുവാൻ വേണ്ടി മാത്രം എന്തിനാണിങ്ങനെ ശാസ്ത്ര കമ്മിറ്റി?

നത്തെ ഊർജ്ജക്ഷാമത്തിനുള്ള പ്രായോഗികമായ പരിഹാര നിർദ്ദേശങ്ങളിലേക്ക് ശാസ്ത്രജ്ഞന്മാരുടെ ശ്രദ്ധ ക്ഷണിച്ചു. പക്ഷേ, ആ വിഷയത്തിൽ ഒരു ദീർഘ മൗനം മറുപടിയായി നല്കിക്കൊണ്ട് സയൻസ് കോൺഗ്രസ്സ് പതിവു വഴിപാടുകളുമായി അവസാനിച്ചു. എട്ട് യുവശാസ്ത്ര പ്രതിഭകൾക്കു ക്യാഷ് അവാർഡ്: വാസുദേവ് സമ്മാനം, സമാപന പ്രസംഗം, ഉദ്ബോധനം. നന്ദി. നമസ്കാരം.... അടുത്ത 'കോൺഗ്രസ്സ്' തിരുവനന്തപുരത്തു ചേരുമെന്ന പ്രഖ്യാപനവും കേട്ട് സംസ്ഥാനത്തെ ശാസ്ത്ര പ്രതിഭകൾ കൊച്ചിയിൽനിന്നു തിരിച്ചുപോയി. ഒരു തൊഴിലാളി സംഘടനയുടെ വാർഷിക സമ്മേളനത്തിനുപോലും സമയബന്ധിത പരിപാടികളും പ്രവർത്തനശൈലിയുമുണ്ട്. മനുഷ്യക്ഷേമത്തിന് എങ്ങനെ ശാസ്ത്ര സാങ്കേതികവിദ്യ ഉപയോഗപ്പെടുത്താമെന്ന ലക്ഷ്യത്താടെ 1972-ൽ സംസ്ഥാന സർക്കാർ രൂപം നല്കിയതാണ് എസ്.ടി.ഇ.സി. സംസ്ഥാനത്തിന്റെ വികസനപ്രക്രിയയിൽ ഒരു രാസ ത്വരകമായി ഈ കമ്മിറ്റിയെ കരുതണമെന്ന് ഇതിനു വിഭാവന ചെയ്തവർ കുറിച്ചുവച്ചിട്ടുണ്ട്. പക്ഷേ, 1989 മുതൽ വാർഷികച്ചടങ്ങുപോലെ സയൻസ് കോൺഗ്രസ്സുകൾ നടന്നുവരുന്നു. ഉപചാരങ്ങൾ നടത്തി തൊഴുതു പിൻവാങ്ങുവാൻവേണ്ടി മാത്രം എന്തിനാണിങ്ങനെ ശാസ്ത്ര കമ്മിറ്റി?

തിരുവനന്തപുരം ശ്രീചിത്ര തിരുനാൾ മെഡിക്കൽ ഇൻസ്റ്റിറ്റ്യൂട്ടിൽ സർവകലാശാല ധനസഹായ കമ്മിഷന്റെ ഒത്താശയോടെ ഗവേഷണം നടത്തുന്ന എസ്. ലക്ഷ്മി എട്ടാം ശാസ്ത്ര കോൺഗ്രസ്സിൽ അവാർഡു ജേതാവായ യുവഗവേഷകയാണ്. പ്ളാസ്റ്റിക്കിൽ പൊതിഞ്ഞ ആഹാരസാധനങ്ങളും രക്തവും മറ്റും മനുഷ്യാരോഗ്യത്തിനു വരുത്തുന്ന ഹാനി ദൂരീകരിക്കാനുള്ള വഴി നിർദ്ദേശിച്ച ലക്ഷ്മിയുടെ ഗവേഷണപ്രബന്ധം ശ്രദ്ധിക്കപ്പെട്ടു. റബർ വൾക്കനൈസ് ചെയ്ത് ശുദ്ധമാക്കുന്നതുപോലെ പ്ളാസ്റ്റിക് ക്ളോറിൻ തന്മാത്രകൾ ഉപയോഗിച്ച് അപകടവിമുക്തമാക്കാമെന്നാണ് ലക്ഷ്മിയുടെ കണ്ടുപിടിത്തം. കരളിനും വൃഷണത്തിനും കേടുവരു

---

പത്രവും ടെലിവിഷനുമൊക്കെ ഉപേക്ഷിച്ചിട്ട് "നരസിംഹറാവുവിനു കിട്ടിയ മൂന്നുകോടി എവിടെ?" എന്ന് ഇന്ത്യ മുഴുവൻ എഴുതിവച്ചാലോ? പ്രധാനമന്ത്രി വെള്ളം കുടിക്കില്ലേ?

ഇന്ന് ആ സ്ഥാനത്ത് നടക്കുന്നതോ?

പ്രതിപക്ഷനേതാവിന്റെ ആരോപണത്തിനു മറുപടി പറയുന്നത് "കോൺഗ്രസ്സ് വക്താവാണ്." അല്ലെങ്കിൽ പി.എം.ഒയിലെ ഒരു ശമ്പളക്കാരൻ.

പ്രതിപക്ഷനേതാവ് എന്തസംബന്ധം പറഞ്ഞാലും മറുപടി പ്രധാനമന്ത്രി തന്നെ പറയണം. അതാണ് ജനാധിപത്യ മര്യാദ. അതുപോലും അറിയാത്ത നിരക്ഷരരാണ് തലസ്ഥാനത്തെ പത്രപ്രതിഭകൾ.

വൈറ്റ് വാട്ടർ കേസിൽ അമേരിക്കൻ പ്രസിഡന്റ് നേരിട്ടു മറുപടി പറയും. ഇവിടെ സ്വർഗ്ഗത്തിൽനിന്നിറങ്ങിവന്ന ആളായിട്ടാണ് പത്രക്കാർ പ്രധാനമന്ത്രിയെ കാണുന്നത്. പ്രധാനമന്ത്രി പണം വാങ്ങിയില്ലെന്ന് ഗാഡ്ഗിൽ പറഞ്ഞാൽ ഞാൻ വിശ്വസിക്കില്ല. പ്രധാനമന്ത്രിതന്നെ പറഞ്ഞാൽ വാക്കിനുള്ള വിലയെങ്കിലും നമ്മൾ കൊടുക്കും. മജിസ്ട്രേറ്റ് കോടതിയിൽ കുറ്റാരോപണം നിഷേധിക്കാൻ പോന്ന അധികാരം "വക്താവിനുണ്ടോ?" അഴിമതി ക്രിമിനൽ കുറ്റമാണ്.

രാജൻ കേസ് കൈകാര്യം ചെയ്തപോലെ പ്രതിപക്ഷം പ്രധാനമന്ത്രിയുടെ മൂന്നുകോടി രൂപക്കേസും കൈകാര്യം ചെയ്താലോ?

എന്തുകൊണ്ട് ഇവർക്കതിനു പറ്റുന്നില്ല?

ഇവരുടെ മനസ്സു ശുദ്ധമല്ല.

ജയിൻ ഡയറിയിൽ എം.വി. രാഘവന്റെ പേരുണ്ടായിരുന്നെങ്കിൽ എങ്ങനെയായിരിക്കും മാർക്സിസ്റ്റ് പാർട്ടി പ്രതികരിക്കുക? റോഡു മാത്രമല്ല, ഇടവഴി വരെ തടയും. ആ ശൗര്യം പ്രധാനമന്ത്രിയുടെ കാര്യത്തിൽ അവർക്കു തോന്നില്ല. കാരണം ഇടതുപാർട്ടികളുടെ ലക്ഷ്യം പരിമിതമാണ്. കേന്ദ്രത്തിൽ കോൺഗ്രസ്സിനെ താഴെയിറക്കുന്നതിലും പാർട്ടിക്കു പ്രധാനം രാഘവനെ താഴെ ഇറക്കുകയാണ്. ഇക്കാര്യത്തിൽ അച്യുതാനന്ദൻ സത്യം പറയുമോ?

ഞാൻ പറയുന്നതു വിശ്വസിക്കണ്ട: വായനക്കാർ സ്വയമാലോചിച്ചു നിശ്ചയിച്ചാൽ മതി. ദൈവം കൊണ്ടുവന്നുതന്ന ഈ അവസരംപോലും എങ്ങനെയാണ് ഇടതുപക്ഷം നഷ്ടപ്പെടുത്തുന്നതെന്ന്.





ത്തുന്ന വിഷാംശങ്ങൾ പ്ളാസ്റ്റിക്കിൽ പൊതിഞ്ഞ ആഹാരത്തിൽ കലരുന്നു എന്ന അറിവ് നമ്മെ അമ്പരപ്പിക്കുന്നു. ശ്രീചിത്ര ഇൻസ്റ്റിറ്റ്യൂട്ടിലെ ശാസ്ത്രജ്ഞനായ ഡോ. എ. ജയകൃഷ്ണന്റെ മാർഗ്ഗനിർദ്ദേശത്തിൽ ഗവേഷണം നടത്തുന്ന ലക്ഷ്മി തിരുവനന്തപുരത്തെ നേമം 'സ്വാതി'യിൽ ആർ. ശ്രീധരൻനായരുടെ മകളാണ്. അനലിറ്റിക്കൽ കെമിസ്ട്രിയിൽ. ഒന്നാം റാങ്കോടെ എം.എസ്സി എടുത്ത ലക്ഷ്മി പോളിമർ കെമിസ്ട്രിയിൽ ഗവേഷണം നടത്തി ഡോക്ടറേറ്റും നേടിയിട്ടുണ്ട്. ഇപ്പോൾ യു.ജി.സി സഹായത്തോടെ ഗവേഷണ വിദ്യാർത്ഥിനിയായി ശ്രീചിത്രയിൽ പ്രവർത്തിക്കുന്നു. 8-ാം ശാസ്ത്ര കോൺഗസ്സിൽ ലക്ഷ്മിയുടെ അദ്ധ്യാപകനായ ഡോ. ജയകൃഷ്ണന് പ്രത്യേക അവാർഡുണ്ട്. മദ്രാസ് ഐ.ഐ.ടിയിൽനിന്ന് 1980-ൽ പി.എച്ച്.ഡി നേടിയ ജയകൃഷ്ണൻ 50 പ്രബന്ധങ്ങൾ പ്രസിദ്ധീകരിച്ചു. അമേരിക്കയടക്കം പല വിദേശരാജ്യങ്ങളുടെയും പേറ്റന്റ് നേടിയിട്ടുള്ള ജയകൃഷ്ണൻ ഫ്ളോറിഡയിലും ലിവർപൂളിലും വിസിറ്റിംഗ് പ്രൊഫസറാണ്.



എട്ടാം ശാസ്ത്രകോൺഗ്രസ് മുഖ്യമന്ത്രി ശ്രീ.എ.കെ. ആന്റണി ഉദ്ഘാടനം ചെയ്യുന്നു

പൂമ്പൊടിയിൽ നിന്നുണ്ടാകുന്ന അലർജിയെപ്പറ്റിയാണ് ഡോ. ആർ. പ്രകാശ്കുമാറിന്റെ അവാർഡ് പ്രബന്ധം. ശ്വാസകോശത്തിലും ത്വക്കിലും പൂമ്പൊടിപറ്റിയുണ്ടാകുന്ന അലർജിയെപ്പറ്റി കേരളം. തമിഴ്നാട് എന്നിവിടങ്ങളിൽ പല ഭാഗത്തും അന്വേഷിച്ച് പ്രകാശ്കുമാർ തെളിവെടുത്തു. ഒറ്റപ്പാലം എൻ.എസ്.എസ് കോളേജ് അദ്ധ്യാപകനായ ഡോ. പ്രകാശ്കുമാർ തിരുവനന്തപുരം ജില്ലയിലെ കിളിമാനൂർ സ്വദേശിയാണ്. ശ്വസനംമൂലമുണ്ടാകുന്ന അലർജിയെപ്പറ്റി തിരുവനന്തപുരം മെഡിക്കൽ കോളേജ് കേന്ദ്രമാക്കി നടത്തിയ ഗവേഷണത്തിന് ഡോക്ടറേറ്റ് നേടിയ പ്രകാശ്കുമാർ 35 ഗവേഷണപ്രബന്ധങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

അമിത രാസവളപ്രയോഗംമൂലം മണ്ണിനും വിത്തിനും പ്രകൃതിക്കും സംഭവിക്കുന്ന മാരകമായ ക്ഷതത്തിനു പരിഹാരം നിർദ്ദേശിക്കുന്നതാണ് കോട്ടയം മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിയിലെ ജോഷ്വ എബ്രഹാമിന്റെ പ്രബന്ധം. പരിസ്ഥിതി ശാസ്ത്രത്തിൽ അവാർഡിന് അർഹനായ ജോഷ്വ പത്തനംതിട്ട കുമ്പളം പൊയ്കയിൽ പുതുച്ചിറ പി.ഇ. എബ്രഹാമിന്റെ മകനാണ്. എം.ജി സർവകാലശാലയിൽ ഗവേഷണവിദ്യാർത്ഥി.

റോഡ് പ്ളാനിംഗിനെപ്പറ്റി പാലക്കാട് എൻ.എസ്.എസ് എൻജിനീയറിംഗ് കോളേജിലെ അദ്ധ്യാപിക എ.കെ. രാജി അവതരിപ്പിച്ച പ്രബന്ധം സമ്മാനാർഹമായി. കുടിയേറ്റപ്രദേശങ്ങളെ ജനബാഹുല്യത്തിന്റെ അടിസ്ഥാനത്തിൽ വേർതിരിച്ചു സഞ്ചാരാവശ്യങ്ങൾ കണക്കിലെടുത്ത് ചെറുവഴികളും പ്രധാനവീഥിയും നഗരറോഡുകളുമായി ബന്ധിപ്പിക്കുന്ന ആസൂത്രണപദ്ധതി പാലക്കാട് ജില്ലയെ അടിസ്ഥാനമാക്കിയാണ് രാജി തയ്യാറാക്കിയത്. ശാസ്ത്ര സാങ്കേതിക കമ്മിറ്റിയുടെ ധനസഹായത്തോടെ ഗവേഷണം നടത്തിയ രാജി പാലക്കാട്ട് അഭിഭാഷകനായ ഉദയകുമാറിന്റെ ഭാര്യയാണ്. എം.ടെക്ക് കഴിഞ്ഞ് പി.എച്ച്.ഡിക്കു ശ്രമിക്കുകയാണ് ഈ യുവശാസ്ത്രജ്ഞ.


എ.കെ. രാജി


എസ്. ലക്ഷ്മി


സി. അരുൺ

ഭൗതികശാസ്ത്രത്തിൽ അവാർഡിന് അർഹനായ സി. അരുണൻ എം.ജി യൂണിവേഴ്സിറ്റിയിൽ സ്കൂൾ ഓഫ് കെമിക്കൽ സയൻസിൽ ഇൻസ്ട്രുമെന്റ് ടെക്നിഷ്യനാണ്. 1988-ൽ എം.എസ്സി പാസ്സായ അരുണൻ എം.ജി സർവകലാശാലയിൽ വി.എൻ. രാജശേഖ

രൻപിള്ളയുടെ മേൽനോട്ടത്തിൽ ഗവേഷണം നടത്തുന്നു. കൊല്ലം ജില്ലയിലെ പ്രയാർ സ്വദേശിയാണ് അരുണൻ.

എം.ജി സർവകലാശാലയിലെ സ്കൂൾ ഓഫ് കെമിക്കൽ സയൻസിൽ ഗവേഷകനായ മോൻസി മാത്യുവിന് എൻജിനീയറിംഗ് വിഭാഗത്തിൽ അവാർഡ് ലഭിച്ചു. കൃത്രിമ റബറിനെ പ്പറ്റിയുള്ളതാണ് പ്രബന്ധം. പത്തനംതിട്ടയിലെ ഇലന്തൂർ തെക്കേമുറിയിൽ മാത്തുക്കുട്ടിയുടെ മകനാണ് മോൻസി.


മുസ്തഫ


ആർ. പ്രകാശ്കുമാർ


എ.ജയകൃഷ്ണൻ

യും പ്രശംസാപത്രവും ഏറ്റുവാങ്ങാൻ കൃഷ്ണമൂർത്തി സ്ഥലത്തുണ്ടായിരുന്നില്ല.

നെല്ലിന്റെ ഉല്പാദനക്ഷമതയും മണ്ണും തമ്മിലുള്ള ബന്ധത്തെക്കുറിച്ചു വെള്ളാനിക്കര കാർഷിക കോളേജിലെ റിസർച്ച് അസോസിയേറ്റ് കെ.

രുന്നു എന്ന അറിവ് അത്തരത്തിലൊന്നാണ്. കേരളത്തിൽനിന്ന് ഈ രോഗം തുത്തെറിഞ്ഞു എന്ന വിശ്വാസം. തിരുത്തിക്കൊണ്ട് തീരപ്രദേശങ്ങളിൽ മലമ്പനി പിടിപെട്ടവരെ കണ്ടെത്തിയ വിവരം തിരുവനന്തപുരം റീജിയണൽ ക്യാൻസർ സെന്ററിലെ പ്രൊഫ. ജോസഫാണ് സയൻസ് കോൺഗ്രസ്സിൽ അറിയിച്ചത്. മലമ്പനിയെന്ന പേരു മാറ്റി "തീരദേശപ്പനി" എന്നു രോഗത്തെ തിരുത്തി വിളിക്കണമെന്നു മാത്രം.

കേടുവന്ന പച്ചക്കറി ഫംഗസ് ഉപയോഗിച്ച് കൂടുതൽ കാലം സൂക്ഷിക്കാമെന്ന് വെള്ളായണി കാർഷിക കോളേജിലെ റെന്നിമേരി സക്കറിയ നിർദ്ദേശിച്ചു. ജൈവ നിയന്ത്രണത്തിലൂടെ കൃഷി ലാഭകരമാക്കാമെന്നാണ് അവരുടെ നിഗമനം. വാഴനാരിൽനിന്ന് ഉറപ്പേറിയ കെട്ടിട നിർമ്മാണ സാമഗ്രികൾ ഉണ്ടാക്കാമെന്ന് എം.ജി സർവകലാശാലയിലെ ലാലിപോത്തൻ തെളിയിച്ചു. ചകിരിച്ചോറ് വളമാക്കി വാണിജ്യാടിസ്ഥാനത്തിൽ വിപണിയിലെത്തിക്കാമെന്ന് എം.ജി സർവകലാശാലയിലെ കൃഷ്ണകുമാർ അവകാശപ്പെട്ടു. പെൻസിലിൻ, സ്ട്രെപ്ടോമൈസിൻ എന്നീ ആന്റിബയോട്ടിക്കുകൾക്കെതിരേ അണുജീവികൾ പ്രതിരോധം നേടിയെടുത്തുകഴിഞ്ഞതിനാൽ അവയുടെ ഉപയോഗം നഷ്ടപ്പെട്ടതായി മണ്ണുത്തി വെറ്ററിനറി കോളേജിലെ ആർ. വേണുഗോപാൽ അറിയിച്ചു. രണ്ട് ആന്റി ബയോട്ടിക്കുകൾക്കും പകരം "ജെന്റാമൈസിൻ" ഉപയോഗിക്കാൻ അദ്ദേഹം നിർദ്ദേശിക്കുന്നു.

**നി**ത്യജീവിതത്തിൽ ശാസ്ത്രീയ ഗവേഷണ നേട്ടങ്ങളുടെ അടിയന്തരഫലങ്ങൾ ആവശ്യപ്പെടുന്ന പ്രതിസന്ധികൾ അടിക്കടി ഉണ്ടാകുന്നു. കൊടിയ ഊർജ്ജപ്രതിസന്ധിയിൽ കേരളം വീർപ്പുമുട്ടുകയാണ്. വേനലെത്തുംമുമ്പേ ജലസ്രോതസ്സുകൾ വറ്റുന്നു. കുടിജലമില്ലാതെ വിഷമിക്കുന്നവർ വർഷംതോറുംപെരുകുന്നു. പരിസ്ഥിതി പ്രശ്നങ്ങളിൽ കുരുങ്ങിക്കിടക്കുന്ന വൈദ്യുത പദ്ധതികളുടെ ഭാവി അറിയാതെ ആസൂത്രണ വിദഗ്ദ്ധർ വിഷമിക്കുന്നു.

ജ്യോഗ്രഫിയിൽ സംസ്ഥാനത്തെ ആദ്യത്തെ ഗവേഷണ ബിരുദധാരിയായ ഡോ. ആർ. അനിൽകുമാർ, തൃശൂർ മെഡിക്കൽ കോളേജിലെ ബയോകെമിസ്ട്രി പ്രൊഫസർ ഡോ. ഡി.എം. വാസുദേവൻ, കാലിക്കട്ട് സർവകലാശാലയിലെ ഡോ. ആർ. വിമലാ നായർ എന്നിവർക്ക് ശാസ്ത്ര കോൺഗ്രസ്സിൽ "വാസുദേവ്" അവാർഡ് ലഭിച്ചു. ശ്രീശങ്കര സംസ്കൃത സർവകലാശാലയുടെ തിരുവനന്തപുരം കേന്ദ്രത്തിൽ അദ്ധ്യാപകനാണ് ആർ. അനിൽകുമാർ. 14 വർഷത്തെ ഗവേഷണ പരിചയമുണ്ട്. മികച്ച ഡോക്ടർക്കുള്ള ബി.സി. റോയി അവാർഡ്, സംസ്ഥാന സർക്കാർ അവാർഡ് എന്നിവ നേടിയിട്ടുള്ള ഡോ. വാസുദേവൻ 76 മുതൽ 80 വരെ തിരുവനന്തപുരം റീജിയണൽ ക്യാൻസർ സെന്ററിൽ പ്രവർത്തിച്ചിരുന്നു.


ഡോ: ആർ. അനിൽകുമാർ


മോൻസി മാത്യു

എട്ടാം സയൻസ് കോൺഗ്രസ്സിൽ ഏറ്റവും ശ്രദ്ധേയമായ ഗവേഷണപ്രബന്ധം തിരുവനന്തപുരം മെഡിക്കൽ കോളേജിലെ എച്ച്. കൃഷ്ണമൂർത്തിയുടേതായിരുന്നു. മൂത്രതടസ്സം അനുഭവിക്കുന്ന രോഗികൾക്ക് എക്കാലവും സഹായകമായ ചെലവു കുറഞ്ഞ 'മാനോമീറ്റർ' കൃഷ്ണമൂർത്തിയുടെ കണ്ടുപിടിത്തമാണ്. രോഗിയുടെ മൂത്രസഞ്ചിയുടെ സമ്മർദ്ദം അളന്നു തിട്ടപ്പെടുത്തുന്ന ലഘുവായ ഒരു ഉപകരണമാണിത്. കേടായ ട്രിപ്പ് സ്റ്റാൻഡും മറ്റും ഉപയോഗപ്പെടുത്തി കൃഷ്ണമൂർത്തി ആവിഷ്കരിച്ച മാനോമീറ്റർ വൈദ്യശാസ്ത്രവിഭാഗത്തിലെ യുവശാസ്ത്രജ്ഞനുള്ള അവാർഡ് നേടി. അവാർഡ് വിവരം സ്റ്റേജിൽ പ്രഖ്യാപിച്ചപ്പോൾ 5000 രൂപ

മുസ്തഫ തയ്യാറാക്കിയ പ്രബന്ധം അവാർഡിന് അർഹമായി. കൃഷിശാസ്ത്രത്തിൽ എം.എസ്സി ബിരുദമുള്ള മുസ്തഫ മലപ്പുറം ജില്ലയിലെ ആനക്കയം കുന്നത്തടി അലി ഹാജിയുടെ മകനാണ്.

എസ്.സി.എസ്.ടി.ഇ ചെയർമാൻ ഡോ. പി.കെ. അയ്യങ്കാറിന്റെ അദ്ധ്യക്ഷതയിൽ നടന്ന സയൻസ് കോൺഗ്രസ്സിൽ അവാർഡ് നേടിയില്ലെങ്കിലും മികവുറ്റതും ശ്രദ്ധേയവുമായ വേറെയും ഗവേഷണ മതങ്ങൾ ഉയർന്നുകേട്ടു. മലമ്പനി രോഗം മടങ്ങിവ

പഴയതും പുതിയതുമായ ഗവേഷണമതങ്ങളെ സമന്വയിപ്പിച്ച് ശാസ്ത്രീയാന്വേഷണത്തിനു സംയോജിതമായ ഒരു മാർഗ്ഗം അവലംബിക്കാൻ ശാസ്ത്ര കോൺഗ്രസ്സിൽ സമാപനപ്രസംഗം നടത്തിയ കൊച്ചി സർവകലാശാല വൈസ് ചാൻസലർ ഡോക്ടർ കെ.ജി. അടിയോടി ഉപദേശിച്ചു. വി. ഗോപാലകൃഷ്ണൻനായർ സ്വാഗതവും കെ.ജി. നാരായണൻ കൃതജ്ഞതയും പറഞ്ഞു. ഡോ. അയ്യങ്കാർ അവാർഡുകൾ വിതരണം ചെയ്തു.






## കെ.പി. സദാനന്ദൻ

**അ**ടൂർ ഗോപാലകൃഷ്ണന്റെ ഓരോ ചലച്ചിത്രവും ജീവിതത്തിലേക്കുള്ള ഓരോ ക്ഷണമാണ്. 'കഥാപുരുഷൻ' എന്ന ഏറ്റവും ഒടുവിലത്തെ ചിത്രത്തിലും അടൂർ ജീവിതത്തിന്റെ ഉന്മേഷകരമായ മന്ദഹാസം പൊഴിക്കുന്നു.

ആത്മകഥയുടെ ഹൃദയവായ്പോടെ കഴിഞ്ഞ കാലത്തിന്റെ കഥ പറയുകയാണ് ഗോപാലകൃഷ്ണൻ. സ്വാതന്ത്ര്യസമരം മുതൽ നക്സലിസം വരെ മാറ്റത്തിന്റെ കോളിളക്കങ്ങൾ സൃഷ്ടിച്ച ആ കാലഘട്ടം നെഞ്ചോടടുക്കിപ്പിടിച്ച് ആ ജീവിതത്തിന്റെ ബാക്കിപത്രം ചലച്ചിത്രകാരൻ സമർപ്പിക്കുന്നു. എല്ലാ സംഗരങ്ങളുടെയും ഒടുവിലുള്ള തിരിഞ്ഞുനോട്ടം, തന്നിലേക്കുതന്നെയുള്ള മടക്കം, ഗദ്ഗദങ്ങളടക്കിയും മുറിപ്പാടുകൾ തുടച്ചും മറ്റൊരു തീർത്ഥാടനത്തിലൂടെ ജീവിതത്തെ പുതുതായി കണ്ടെത്തൽ.

അമ്മയും മകനും മകളും കഥാപുരുഷനായ ചെറുമകനും ഉൾപ്പെട്ട ഒരു കുടുംബവൃത്തത്തിലൂടെയാണ് ചലച്ചിത്രകാരൻ കഥ പറയുന്നത്. കഴിഞ്ഞകാലം കൊണ്ടുവന്ന കൊടുങ്കാറ്റുകളിൽ ചിതറിപ്പോയ ജന്മിത്വത്തിന്റെ പ്രതീകംകൂടിയാണ് ഈ തറവാട്. തറവാടിന്റെ



യജമാനത്തം പുലർത്താൻ കാര്യസ്ഥനും വേലക്കാരനുമായി ഒരാളും 'പുകഞ്ഞകൊള്ളി'യായ ഒരു പാപ്പാനും അയാളുടെ കുടുംബവും പരിവട്ടമായുണ്ട്.

തകർച്ചകൾ നിസ്സഹായമാക്കിയ ആ തറവാടിനെ സാക്ഷിനിർത്തി, പരിവർത്തനക്കൊടുങ്കാറ്റുകൾ കൊണ്ടുവന്ന പ്രസ്ഥാനങ്ങളുടെ മുഖം ചുളുങ്ങുന്ന വിധം ഗോപാലകൃഷ്ണൻ ഒരു ചിരി പൊട്ടിക്കുന്നുണ്ട്. കഥാപുരുഷനായ കുഞ്ഞുണ്ണി പള്ളിക്കൂടത്തിൽ നിന്നു വരികയാണ്. പാപ്പാന്റെ മകളും കളിക്കൂട്ടുകാരിയുമായ മീനാക്ഷിയും ഒപ്പമുണ്ട്. കുഞ്ഞുണ്ണി, അല്ല കുഞ്ഞുണ്ണിയേമാൻ ഏങ്ങിയേങ്ങിക്കരയുകയാണ്. ഏമാനെ കരയിച്ചവനോടുള്ള അടങ്ങാത്ത പക വീർത്ത മുഖവുമായി മീനാക്ഷി കടുപ്പിച്ചു നില്ക്കുന്നു. കാര്യമറിയാതെ തറവാട്ടമ്മയും കാര്യസ്ഥനും വിഷമിച്ചു.

"മോനെ ആരെങ്കിലും വിക്കനെന്നു വിളിച്ചോ?"

വിക്കനായ കുഞ്ഞുണ്ണി പള്ളിക്കൂടത്തിൽവച്ചു കരയാൻ തറവാട്ടമ്മയ്ക്ക് ഊഹിക്കാവുന്ന ഒരേയൊരു കാരണം അതായിരുന്നു.

'അല്ല' എന്നു പറഞ്ഞ കുഞ്ഞുണ്ണിയുടെ കരച്ചിൽ കൂടുതൽ ഉച്ചത്തിലായി.

അപ്പോഴാണ്, ഏമാനെ കരയിച്ച കാര്യം അത്ര നിസ്സാരമൊന്നുമല്ല എന്ന മട്ടിൽ ഗൗരവത്തിന്റെ ഒരസാധാരണഭാവമെടുത്ത് മീനാക്ഷി ഇങ്ങനെ എടുത്തടിച്ചത്:

"ഏമാനെ പെറ്റിബൂർഷ്വാ എന്നു വിളിച്ചു!"

ഈ സന്ദർഭം പങ്കിട്ട കഥാപാത്രങ്ങളിലൊന്നും ഇതൊരു ചിരിയായി പടരുന്നില്ല. തത്ത്വശാസ്ത്രത്തിന്റെ ഭാരംനിറഞ്ഞ വാക്കുകളൊന്നും അറിയാത്ത അവർ അന്യോന്യം മിഴിച്ചുനില്ക്കുകയാണ്. ചിരിക്കുന്നത് നമ്മളാണ്. ഒരു കാലഘട്ടത്തിന്റെ ഹൃദയംകീറുന്ന ചിരി. എല്ലാം ഉടച്ചുവാർക്കാനുള്ള വെമ്പലിൽ എവിടെയെല്ലാമോ പിഴച്ച അർത്ഥങ്ങളുടെ വൈകൃതം തുറന്നുകാട്ടുന്ന ഈ ചിരി നിഷ്കളങ്കമായി ഏറ്റുചിരിക്കാനുള്ള ആർജ്ജവം നമുക്കുണ്ടാവട്ടെ!


അടൂർ ഗോപാലകൃഷ്ണൻ

പെറ്റി ബൂർഷ്വാ എന്ന വാക്കിന്റെ അർത്ഥത്തെക്കുറിച്ച് തറവാട്ടമ്മയും കാര്യസ്ഥനുംകൂടി പിന്നീടു നടത്തുന്ന 'ചർച്ച'യും കടുത്ത ഏതോ ഒരു ചീത്തത്തരമാണ് അതെന്ന് അവർ എത്തിച്ചേരുന്ന നിഗമനവും. പിന്നിട്ട നമ്മുടെ കാലം കൊണ്ടാടിയ പല കോലാഹലങ്ങളെയും ദയനീയമാക്കുന്നു.

വളരെ പ്രകടമായ ഒരു കരച്ചിലും ഗോപാലകൃഷ്ണൻ കാണിക്കുന്നുണ്ട്. കാഷായമിട്ട കമ്മ്യൂണിസ്റ്റുകാരന്റെ കരച്ചിൽ. എല്ലാം നിഷേധിക്കുമ്പോഴും നിഷേധിക്കാനാകാത്ത ഒന്ന് ആദർശങ്ങളുടെ കവചങ്ങൾക്കു തടയാനാകാതെ. കാഷായത്തിൽ ഒളിപ്പിക്കാനാകാതെ പുറത്തുചാടുന്നു. ജീവിതം. ഓരോരുത്തർക്കും ഒരിക്കൽ മാത്രമുള്ള ജീവിതം. ഹൃദയത്തിന്റെ ചെങ്കോലിനു മാത്രം കീഴ്പ്പെടുന്ന ജീവിതം. അതാണ് അയാളെ കരയിക്കുന്നത്. ഒരു കാലഘട്ടത്തെ നയിക്കാൻ പുസ്തകങ്ങളിൽനിന്ന് ഇറങ്ങിവന്ന ആദർശപിണ്ഡങ്ങളായ മനുഷ്യരൂപങ്ങളുടെ പ്രവാഹത്തിൽനിന്ന് ജീവിതത്തെ വീണ്ടെടുക്കാൻ ഗോപാലകൃഷ്ണൻ കാഷായമിട്ടു കരയിക്കുന്ന ഈ കമ്മ്യൂണിസ്റ്റ് ഒരുപക്ഷേ, ഗോപാലകൃഷ്ണനു മാത്രം സൃഷ്ടിക്കാൻ കഴിയുന്ന ഒരു പ്രതീകമാണ്.

**നിത്യജീവിതത്തിലെ ക്ലേശങ്ങളുടെയും പീഡകളുടെയും രംഗങ്ങളിൽ ഗോപാലകൃഷ്ണൻ ക്യാമറ തിരിച്ചു നിർത്തുന്നു. ജനനത്തിന്റെയും മരണത്തിന്റെയും ആദ്യവസാനങ്ങളും ഇടയ്ക്കുള്ള ജീവിതത്തിന്റെ പിടച്ചിലുകളുമായി ദൃശ്യങ്ങൾ കടന്നുവരുന്നു. പിറവിയെ കേൾക്കാൻ കൊതിക്കുന്ന ഒരു കരച്ചിലായി നിങ്ങൾ കാതോർക്കുന്നു. മരണത്തെ കാണാൻ കൊതിക്കുന്ന ഒരു സ്നേഹാർദ്രരൂപമായി നിങ്ങൾ കാത്തിരിക്കുന്നു.**

ഈ കരച്ചിൽ ചിത്രത്തിലെ ഒറ്റപ്പെട്ട രംഗമല്ല. കരയാത്ത കഥാപാത്രങ്ങൾ ചുരുക്കം. ഇരമ്പിമറിഞ്ഞുപോയ ഒരു കാലഘട്ടം ഉള്ളിലടക്കിയ തേങ്ങലുകൾ വിങ്ങിപ്പൊട്ടുന്നതാണ് കഥാപുരുഷനിലെ പ്രമേയം.

പ്രസ്ഥാനങ്ങൾക്കുവേണ്ടി ജീവിതം പങ്കുവച്ചവരുടെ ആ കാലഘട്ടത്തിൽ പ്രസ്ഥാനത്തിന്റെ ഭാഗമായിത്തന്നെ കഥാപുരുഷനായ കുഞ്ഞുണ്ണിയും വളരുന്നു. പെറ്റി ബൂർഷ്വാ എന്ന പരിഹാസത്തിൽനിന്നു മോചനം കിട്ടിയില്ലെങ്കിലും കുഞ്ഞുണ്ണി വിപ്ളവകാരികളുടെ നേതാവായി. നക്സലൈറ്റ് കാലപത്തെത്തുടർന്ന് പിടികൂടപ്പെട്ട കുഞ്ഞുണ്ണിയെ തറവാട്ടമ്മയുടെ ശവസംസ്കാരച്ചടങ്ങിനു കൊണ്ടുവന്നപ്പോൾ രക്ഷപ്പെടാൻ ഒരവസരം ഒരുങ്ങിയെങ്കിലും. പ്രസ്ഥാനം പരാജയപ്പെട്ടുവെന്ന തോന്നൽ കൊണ്ടാവാം. കുഞ്ഞുണ്ണി ആ സാഹസത്തിനു മുതിരുന്നില്ല. നേരത്തെയുള്ള വിക്കും പൊലീസിന്റെ പീഡനമേല്പിച്ച മുടന്തുമായി ജയിലിൽനിന്നിറങ്ങുന്ന കുഞ്ഞുണ്ണിയെ സ്വച്ഛമായ ജീവിതപ്രവാഹത്തിലേക്കു വിടുകയാണ് ചലച്ചിത്രകാരൻ.

അരനൂറ്റാണ്ടോളം പരന്നുകിടക്കുന്ന കഥയിൽ കേരളം. ഇന്ത്യയും കടന്നുപോയ പ്രധാന സംഭവങ്ങൾ സ്പർശിക്കപ്പെടുന്നു. അധികാരത്തിന്റെ കൊടും ദംഷ്ട്രകളോടെ അടിയന്തരാവസ്ഥയിലും അല്ലാതെയും ജീവിതത്തിനു (വ്യക്തിക്കു)മുന്നിൽ സ്റ്റേറ്റ് ഭീകരരൂപിയായി നില്ക്കുന്നതും ചലച്ചിത്രകാരൻ സൂചിപ്പിക്കുന്നു. ഏതു രാഷ്ട്രത്തിന്റെ ജീവിതത്തിലും ഇത്തരം അനുഭവങ്ങൾ വായിക്കാവുന്നതാണ്. ഗോപാലകൃഷ്ണന്റെ കലാവസ്തുവും അതാണ്.

ചലച്ചിത്രകാരന്റെ മനസ്സ് ഈ കഥയിലൂടെ വായിക്കുമ്പോൾ കഥയിലെ കാലഘട്ടത്തിൽ ഏറ്റവും വലിയ ദുരന്തമായി മുഴങ്ങുന്നത് ഗാന്ധിജിയുടെ മരണമാണ്. ആ ദുരന്തം ഇന്ത്യയുടെ ഇങ്ങേത്തലയ്ക്ക് കേരളത്തിന്റെ ഒരു ചെറുമൂലയിൽ ഉണ്ടാക്കിയ പ്രതികരണത്തിന്റെ ചിത്രീകരണമാവട്ടെ. ചലച്ചിത്രപ്രതിഭയുടെ ഉയരങ്ങളും തിളക്കങ്ങളും കാണിച്ചുതരികയും ചെയ്യുന്നു.

അന്തരീക്ഷത്തിന്റെ ഹൃദയത്തിൽനിന്നെന്നപോലെ ശോകസാന്ദ്രമായ ഒരു ഉച്ചധ്വനി ഇടവിട്ടിടവിട്ടുയരുന്നതോടെയാണ് ചിത്രീകരണത്തിന്റെ തുടക്കം. നീണ്ടുകിടക്കുന്ന പച്ചപ്പരപ്പായ ഒരു പാടത്തിലേക്ക് ഇന്ത്യയുടെ ഒരു ബാഹ്യരൂപം സൃഷ്ടിച്ചുകൊണ്ടെന്നപോലെ നാനാഭാഗത്തുനിന്നും തൂവെള്ളയണിഞ്ഞ മൗനമായി ഖദർധാരികൾ ഒഴുകിച്ചേരുന്നു. അത് ഒരു ഒറ്റവരി ജാഥയായി നീങ്ങുന്നു.

എങ്ങോ പോകാൻ പാടത്തേക്കിറങ്ങിയ കാര്യസ്ഥൻ വേലുച്ചാരുടെ മുമ്പിലാണ് ഈ ദൃശ്യം വിടരുന്നത്. ആ വലിയ വാർത്തയുമായി വേലുച്ചാർ മടങ്ങുന്നു. വേലുച്ചാരുടെയും തറവാട്ടിലുള്ള മറ്റുള്ളവരുടെയും മനസ്സിൽ ഗാന്ധിജി കടന്നുവരികയാണ്. ജാഥ സമീപിച്ചുകൊണ്ടിരിക്കേ. ആ ദുഃഖം അവരുടേതുമായി.

എല്ലാവരും ഒന്നാണെന്നു പറഞ്ഞ ഗാന്ധിജിയെ വെറുപ്പോടെ മാത്രം കണ്ട വേലുച്ചാർക്ക് 'അതെങ്ങനാ എല്ലാവരും ഒരുപോലെയാകുന്നേ' എന്നതായിരുന്നു അതുവരെയുള്ള വേദാന്തം. ജാഥ കടന്നുപൊയ്ക്കൊണ്ടിരിക്കേ. വേലുച്ചാരുടെ ഗദ്ഗദം തുളുമ്പിപ്പോയി: "ഞാൻ ഇത്രേം ദോഷം വിചാരിച്ചില്ല."

തുടർന്ന് ദുഃഖത്തിന്റെ നിശ്ചലതയിൽ ഓർക്കാപ്പുറത്ത് ഒരു തേങ്ങൽ പൊട്ടിത്തുളുമ്പുന്നു. ബാലനായ കുഞ്ഞുണ്ണിയുടെ കരച്ചിൽ. കുഞ്ഞുണ്ണിയുടെ മുഖം ക്യാമറയിലേക്കു കൊണ്ടുവരാതെ കേൾപ്പിക്കുന്ന ഈ കരച്ചിൽ ഇന്ത്യയുടെ ഹൃദയത്തിൽനിന്നുതന്നെ ഉയരുന്ന നിഷ്കളങ്കതയുടെ രോദനമായി അന്തരീക്ഷത്തിൽ മുഴങ്ങുന്നു.

"പോട്ടെ മോനേ. നമുക്കെന്തുചെയ്യാൻ കഴിയും?" എന്ന തറവാട്ടമ്മയുടെ നിസ്സഹായമായ ആശ്വാസവാക്കുകളോടെയാണ് ഈ സീക്വൻസ് അവസാനിക്കുന്നത്.

കഥാപുരുഷൻ പകരുന്ന ദൃശ്യാനുഭവങ്ങളിൽ മിഴിവുറ്റു നില്ക്കുന്ന ഈ സീക്വൻസ് ഗോപാലകൃഷ്ണന്റെ ദൃശ്യരീതിക്ക് ഒരേസമയം മാതൃകയും മഹാസാഫല്യവുമാണ്.

ഗാന്ധിജിയുടെ ദുരന്തത്തിൽ അറിയാതെ തേങ്ങിപ്പോവുന്ന കുട്ടിയായ കുഞ്ഞുണ്ണിയിലൂടെ കഥാപുരുഷന്റെ പ്രകൃതവും വ്യക്തമാക്കപ്പെടുന്നു. വിപ്ളവപ്രസ്ഥാനങ്ങളിലൂടെ കടന്നുപോകുമ്പോഴും സഹജീവികളുമായി ഇടപഴകുമ്പോഴും ആ നിഷ്കളങ്കതയുടെ ലോലമായ ചരട് മുറിയുന്നില്ല. ഏമാന്റെയും വിപ്ളവകാരിയുടെയും ചിഹ്നങ്ങൾ ഒന്നൊന്നായി പൊഴിഞ്ഞ് കേവല മനുഷ്യനായിത്തീരുന്ന കുഞ്ഞുണ്ണിയുടെ പരിണാമം ചലച്ചിത്രകാരൻ സ്വന്തം ഹൃദയം കൊടുത്ത് ഉയർത്തുന്ന സൃഷ്ടിയാണ്.

ഇരമ്പുന്ന സംഭവങ്ങൾ നിറഞ്ഞ കാലഘട്ടത്തിന്റെ കഥ പറയുന്ന ഈ ചലച്ചിത്രത്തിൽ ആ സംഭവങ്ങളൊന്നും മുഖം കാണിക്കുന്നേയില്ല. ചിത്രത്തിൽ ഉള്ളത് നിത്യജീവിതത്തിലെ സാധാരണ രംഗങ്ങൾ മാത്രം. ജീവിതം മാറ്റിമറിക്കാൻ പടച്ചട്ടയണിഞ്ഞവരെയും സഹജമായ മനഃശക്തികൊണ്ടു ജീവിതത്തെ നേരിടുന്നവരെയും ഈ സാധാരണരംഗങ്ങളിൽ സാധാരണ മനുഷ്യരായി കാണിക്കുന്നു. നിത്യജീവിതത്തിലെ കൊച്ചുപ്രശ്നങ്ങൾ അങ്ങനെ കഥാപുരുഷനിലെ വലിയ പ്രമേയമാവുന്നു.

നിത്യജീവിതത്തിലെ ക്ലേശങ്ങളുടെയും പീഡകളുടെയും രംഗങ്ങളിൽ ഗോപാലകൃഷ്ണൻ ക്യാമറ തിരിച്ചു നിർത്തുന്നു. ജനനത്തിന്റെയും മരണത്തിന്റെയും ആദ്യവസാനങ്ങളും ഇടയ്ക്കുള്ള ജീവിതത്തിന്റെ പിടച്ചിലുകളുമായി ദൃശ്യങ്ങൾ കടന്നുവരുന്നു. പിറവിയെ കേൾക്കാൻ കൊതിക്കുന്ന ഒരു കരച്ചിലായി നിങ്ങൾ കാതോർക്കുന്നു. മരണത്തെ കാണാൻ കൊതിക്കുന്ന ഒരു സ്നേഹാർദ്രരൂപമായി നിങ്ങൾ കാത്തിരിക്കുന്നു. രോഗത്തിന്റെ ക്ലേശങ്ങൾ, എന്തിന് ഒരു ഗർഭിണിയുടെ ആലസ്യംപോലും നിങ്ങൾ കാണേണ്ട ഒരു ദൃശ്യമാവുന്നു. പരിസരം മുഴക്കുന്ന വൻപ്രശ്നങ്ങൾപോലെ വലുതാണ് ഗോപാലകൃഷ്ണന് ജീവിതത്തെ ജീവിതമാക്കുന്ന ഓരോ കൊച്ചു ദുഃഖവും. ഒരു ധ്യാനത്തിലെന്നപോലെ ക്യാമറ അതു പകരുന്നു. ക്ലേശത്തിന്റെ ഈ ദൃശ്യങ്ങൾ ക്ലേശത്തിന്റെ കേവലദൃശ്യങ്ങളല്ല. അതു നേരിടുന്നതിന്റെ ധ്വനികൂടി ഈ ദൃശ്യങ്ങൾ സൃഷ്ടിക്കുന്നു. ക്ലേശങ്ങൾക്കു നടുവിലും ജീവിതത്തെ മുന്നോട്ടു നയിക്കുന്ന സഹജമായ ഉൾക്കരുത്തിന്റെ ഒരന്തർധാര ഈ ദൃശ്യങ്ങളെ കൂട്ടിയിണക്കുകയും പ്രമേയമായി വികസിക്കുകയും ചെയ്യുന്നു.

ഗോപാലകൃഷ്ണന്റെ കല ജീവിതദുഃഖങ്ങളെല്ലാം ഏറ്റുവാങ്ങുന്നു. ദുഃഖമായിരിക്കുമ്പോഴും ഗോപാലകൃഷ്ണന് ജീവിതം മാധുര്യവും ജ്വാലയുമാണ്. മനസ്സുകൊണ്ടു സ്വയം വരിച്ചവരായ കുഞ്ഞുണ്ണിയുടെയും മീനാക്ഷിയുടെയും സമാഗമം. അവർ അന്യോന്യം സ്പർശിക്കാത്ത അകലത്തിൽ നില്ക്കുമ്പോഴും ഹൃദയങ്ങൾ കെട്ടിപ്പുണരുന്ന ഒരു വിമോഹനരംഗമായി മാറുന്നത് അതുകൊണ്ടാണ്. അധികാരത്തിന്റെ മുഷ്കിനുനേരേ ഒരു തത്ത്വശാസ്ത്രത്തിന്റെയും കൂട്ടുപിടിക്കാതെ കുഞ്ഞുണ്ണി ഉള്ളുപൊട്ടിച്ചിരിക്കുകയും പൊട്ടിത്തെറിക്കുകയും ചെയ്യുന്നതും അതുകൊണ്ടാണ്.

നിങ്ങൾ തത്ത്വശാസ്ത്രങ്ങളെ വരിച്ചുകൊള്ളൂ: ഗോപാലകൃഷ്ണൻ ജീവിതത്തെ വരിക്കുന്നു.





എല്ലാത്തരം അടിച്ചമർത്തലുകൾക്കും എതിരെ ഉയർന്നതായിരുന്നു ബ്രോഡ്സ്കിയുടെ ശബ്ദം

# അധികാരത്തെ നിരാകരിച്ച കവി

സി. അനൂപ്



ഇരുപത്തിമൂന്നാം വയസ്സുമുതൽ ബ്രോഡ്സ്കിക്ക് പീഡനകാലം ആരംഭിച്ചു. സ്വാതന്ത്ര്യത്തിന്റെ ഉർവ്വരതയെ ധ്യാനിച്ച് കവിതാരചന നടത്തി എന്ന കുറ്റം വിധിച്ച് അടിമപ്പാളയത്തിൽ ബ്രോഡ്സ്കി എത്തുമ്പോൾ യൗവനത്തിന്റെ തീയാളലായിരുന്നു അധികാരികൾ അണയ്ക്കാൻ ശ്രമിച്ചത്. മുൻ സോവിയറ്റ് ഭരണകൂടത്തിന്റെ കാർക്കശ്യങ്ങളിൽനിന്നും രക്ഷനേടാനെന്നോണം ഇരുപതു വർഷംമുമ്പ് ജോസഫ് ബ്രോഡ്സ്കി അമേരിക്കയിൽ ശരണംപ്രാപിക്കുകയായിരുന്നു.

1987-ലെ നോബൽ സമ്മാനം ജോസഫ് ബ്രോഡ്സ്കിക്കായിരുന്നു. അതിനു നിരവധി വർഷം മുമ്പുതന്നെ ലോകശ്രദ്ധയിലേക്കു തന്റെ കവിതകളുടെ സൂര്യവെളിച്ചമണയ്ക്കാൻ ബ്രോഡ്സ്കിക്കു കഴിഞ്ഞു. മനുഷ്യന്റെ സ്വാതന്ത്ര്യദാഹത്തിനുമേൽ അധികാരം വിലങ്ങുവയ്ക്കുന്നതിനെ ബ്രോഡ്സ്കിയുടെ സർഗ്ഗഹൃദയം ഒരിക്കലും അംഗീകരിച്ചില്ല. അതുകൊണ്ടുതന്നെയാണ് മുൻ റഷ്യൻ ഭരണകൂടം ബ്രോഡ്സ്കിക്കെതിരേ കരവാളുയർത്തിയത്.

മുപ്പത്തിരണ്ടുവർഷം മുമ്പാണ്. റഷ്യയിലെ ലെനിൻഗ്രാഡ് നഗരത്തിലെ സെർഷിൻസ്കി ജില്ലാക്കോടതി ജോസഫ് ബ്രോഡ്സ്കിയെ കുറ്റവിചാരണ ചെയ്തു. മിസിസ്സ് സാവേല്യയായിരുന്നു ജഡ്ജി. കവിയെന്ന നിലയിൽ ബ്രോഡ്സ്കിയുടെ ഇടപെടൽ റഷ്യൻ ഭരണകൂടത്തെ അലോസരപ്പെടുത്തിയിരുന്നു എന്നതിന്റെ ദൃഷ്ടാന്തമാണ് ഈ വിചാരണ. അധികാരത്തിന്റെ രാക്ഷസീയത സൃഷ്ടിക്കുന്ന ഫാസിസം ഒരു കവിക്കെതിരേ പ്രയോഗിക്കുന്ന കീഴ്പെടുത്തൽശ്രമമായിരുന്നു സാവേല്യയുടെ ഓരോ ചോദ്യത്തിന്റെയും പ്രേരണ.

ജഡ്ജി നിങ്ങളുടെ തൊഴിലെന്തെന്നു ചോദിക്കുന്നു. ഞാൻ ഒരു കവിയാണെന്നും വിവർത്തകനാണെന്നും ബ്രോഡ്സ്കി മറുപടി പറയുന്നു. ഒരു സർവ്വകലാശാലയുടെ ശിക്ഷണത്തിൽ നിങ്ങൾ കാവ്യരചനാപാടവം നേടിയിട്ടുണ്ടോ എന്ന അകവിയായ ജഡ്ജിയുടെ ചോദ്യത്തിനു ഞാൻ അങ്ങനെ പരിശീലനംകൊണ്ടു നേടാവുന്ന ഒന്നാണ് കവിതയെന്നു വിശ്വസിക്കുന്നില്ലെന്നും കാവ്യരചന ദൈവികമായ പ്രേരണയാണെന്നുമായിരുന്നു ബ്രോഡ്സ്കിയുടെ മറുപടി. പിന്നീട് ഒരു കൊലപ്പുള്ളിയോടു ചോദിക്കുംപോലെ നിങ്ങൾക്കു കോടതിയിൽ ബോധിപ്പിക്കാൻ എന്തെങ്കിലുമുണ്ടോ എന്നു ജഡ്ജി ചോദിക്കുന്നു. അതിനു ബ്രോഡ്സ്കിയുടെ മറുപടി ഇങ്ങനെ. 'ഞാൻ എന്തുകൊണ്ട് അറസ്റ്റ് ചെയ്യപ്പെട്ടു എന്നറിയാൻ ആഗ്രഹിക്കുന്നു.' ഇവിടെ ജഡ്ജി ഒരുനിമിഷം നിശ്ശബ്ദയായിട്ടുണ്ടാവണം. ബ്രോഡ്സ്കിയുടെ മറുപടിയിൽ ഭരണകൂടത്തിന്റെ അമാനുഷികത്വത്തെയും കോടതിയുടെ വിശ്വാസമില്ലായ്മയുമെല്ലാം പരാമർശിക്കുന്നു എന്നതുതന്നെയാണ് അതിനു ഹേതു. ഒരപേക്ഷ മാത്രമേ ബ്രോഡ്സ്കി കോടതിയോടു ബോധിപ്പിച്ചുള്ളൂ. അതു തന്റെ തടവറയിൽ കടലാസ്സും പേനയും കിട്ടാ





ജോസഫ് ബ്രോഡ്സ്കി : കാലത്തിനെതിരെ നടന്ന കവി

നുള്ള അനുവാദം നല്കണം എന്നതായിരുന്നു. ഈ രീതിയിൽ പീഡിപ്പിക്കപ്പെട്ട ഒരു കവി റഷ്യയിൽനിന്നും പലായനം ചെയ്തില്ലെങ്കിലല്ലേ അദ്ഭുതപ്പെടാനുള്ളു.

കാലഗതിക്കൊപ്പം റഷ്യയുടെ മുഖവും മാറി. നാടുകടന്നവരും നാടുകടത്തപ്പെട്ടവരുമായ എഴുത്തുകാർ പലരും റഷ്യയിലേക്കു തിരിച്ചെത്തുകയും ചെയ്തു. എങ്കിലും ബ്രോഡ്സ്കി, തന്നെ ഭ്രാന്തനെന്നു പോലും വിശേഷിപ്പിച്ച റഷ്യയിലേക്കു തിരിച്ചു പോകാനൊരുക്കമായിരുന്നില്ല. ഒരിക്കലും കമ്മ്യൂണിസ്റ്റ് വിരോധിയായിരുന്നിട്ടില്ലാത്ത തനിക്കെതിരേ, റഷ്യൻ ഭരണകൂടം ഭീഷണി മുഴക്കിയത് ഒരു അടിമയാകാൻ ഇഷ്ടപ്പെടാതിരുന്നതുകൊണ്ടാണെന്ന് ജോസഫ് ബ്രോഡ്സ്കി വിശ്വസിച്ചു.

വിപ്ളവപൂർവ്വ റഷ്യയും വിപ്ളവാനന്തര റഷ്യയും തമ്മിലുള്ള വൈരുദ്ധ്യം ബ്രോഡ്സ്കിയെ സദാ വ്യാകുലപ്പെടുത്തിയിരുന്നു. 1972-ൽ ബ്രോഡ്സ്കി സ്വന്തം രാജ്യം വിടുമ്പോൾ റഷ്യൻ ഭരണകൂടം ഒരു തെറ്റിദ്ധാരണയിലാണ് അവരുടെ നിലപാടു സ്വീകരിച്ചിരുന്നത്. ബ്രോഡ്സ്കിയുടെ കവിതകളിൽ കടലിന്റെ ശാന്തതയും ക്ഷോഭവും അനുഭവിക്കാനാകുന്നത് അതിലെ ആദ്ധ്യാത്മികപ്രസരംകൊണ്ടാണെന്ന് അവർ വിശ്വസിച്ചു. അതാണ് ബ്രോഡ്സ്കിയിലെ കവി റഷ്യൻ ഭരണകൂടത്തിന് അസ്വീകാര്യനായത്.

കാലാന്തരത്തിൽ റഷ്യൻ മഹാകവികളായ പാസ്റ്റർനാക്കിനും അന്ന അഹ്മതൊവയ്ക്കും തുല്യമായി ബ്രോഡ്സ്കി വിലയിരുത്തപ്പെട്ടു. മയക്കോവ്സ്കിയുടെ വിപ്ളവപരതയ്ക്കു വിപരീതദശയിൽ വ്യക്തിനിഷ്ഠമായ കാവ്യധാരയെയാണ് ബ്രോഡ്സ്കി പ്രതിനിധീകരിച്ചിരുന്നത്. Gorbunov and Gorchakov എന്ന കാവ്യം ബ്രോഡ്സ്കിയുടെ സർഗ്ഗാത്മകമായ പുരോയാനത്തിന്റെ സാക്ഷ്യമാണ് വായനക്കാരെ അനുഭവിപ്പിക്കുന്നത്. ദുഃഖവും സ്നേഹവും ഇടചേർന്ന അനുഭവങ്ങളുടെ സാന്നിദ്ധ്യത്തിലൂടെ കവിതയെ അന്യൂനമായ ഒരവസ്ഥയിലെത്തിക്കുകയായിരുന്നു ജോസഫ് ബ്രോഡ്സ്കി.

ഡബ്ളിയു.എച്ച്. ഓഡൻ എന്ന ഇംഗ്ലീഷ് കവി ബ്രോഡ്സ്കിയെക്കുറിച്ചു പറഞ്ഞത് ഇങ്ങനെയാണ്: ലളിതവായനയിലൂടെ ബ്രോഡ്സ്കിക്കവിതകളുടെ ഹൃദയമറിയാൻ കഴിഞ്ഞെന്നു വരില്ല. പക്ഷേ, വാൻഗോഗിനെയും വെർജീനിയ വുൾഫിനെയും പോലെ ഭൗതികവസ്തുക്കളെ സന്ദേശവാഹകരാക്കുന്ന മികവ് നമുക്കു ബ്രോഡ്സ്കിയുടെ കവിതകളിൽ കാണാനാകും. ഈ രീതിയിൽ പീഡിതമായ ഒരവസ്ഥയിലൂടെ കവിതയുടെ സ്വർഗ്ഗസീമയിലെത്തുകയായിരുന്നു ജോസഫ് ബോഡ്സ്കി എന്ന കവി.

അൻപത്തഞ്ചാമത്തെ വയസ്സിൽ ഭൂമിയുടെ സർവ്വ ആകർഷണങ്ങളോടും ജോസഫ് ബ്രോഡ്സ്കി യാത്രപറഞ്ഞു പിരിഞ്ഞു. ജീവിതകാണ്ഡം പിന്നിടുമ്പോൾ കവിയെന്ന നിലയിൽ ഒരു തലമുറയുടെ ആരാധന നേടുന്നതിനും അതു തലമുറകളിലൂടെ നിലനിർത്താനാകുംവിധം കാവ്യസിദ്ധി വിളംബരം ചെയ്യുന്നതിനും ബ്രോഡ്സ്കിക്കു കഴിഞ്ഞിരുന്നു.

എഴുത്തുകാരുടെയും മറ്റു കലാകാരന്മാരുടെയും നേർക്കുള്ള സമനിലതെറ്റിയ പ്രതിരോധങ്ങൾ ഏതു രാജ്യത്തിന്റെയും നന്മ വറ്റിക്കുമെന്നു തെളിയിക്കുന്നതായിരുന്നു ബ്രോഡ്സ്കിയുടെ അനുഭവം. കമ്മ്യൂണിസ്റ്റ് വിരുദ്ധനായതുകൊണ്ടാണ് ബ്രോഡ്സ്കിക്കു നോബൽ പ്രൈസ് നേടാനായതെന്ന കുപ്രചാരണവും ഇടയ്ക്കു പ്രചരിച്ചിരുന്നു. പക്ഷേ, അതൊക്കെയും അർത്ഥരഹിതമാക്കുന്നതായിരുന്നു ബ്രോഡ്സ്കിയുടെ കാവ്യസിദ്ധി. ടി.എസ്. എലിയട്ടിന്റെ മരണത്തെക്കുറിച്ചു ബ്രോഡ്സ്കി എഴുതിയ ഒരു കാവ്യഭാഗം ഇങ്ങനെയാണ്:

'മറ്റുള്ളവർ പോകുന്നിടത്തേക്ക്
അങ്ങും പോയിക്കഴിഞ്ഞു.
അങ്ങയുടെ നക്ഷത്രത്തോട്
അസൂയാലുക്കളായി
ഞങ്ങൾ വിചാരശൂന്യരായി
വിസ്മൃതവും ഗുപ്തവുമായ ഈ മുറിയെ
തമസ്സിന്റെ സാമ്രാജ്യം എന്നു വിളിക്കുന്നു.

വയലും മനവും മറക്കില്ല
ജീവനുള്ളവയെല്ലാം നിന്നെ ഇനിയും അറിയും
ശരീരം ചുണ്ടുകളുടേയും കൈകളുടേയും
നഷ്ടാശ്ളേഷങ്ങളെ മനസ്സിൽ പിടിച്ചുവയ്ക്കുമ്പോൾ.

ജോസഫ് ബ്രോഡ്സ്കി എന്ന ലോകപ്രശസ്ത കവിയുടെ മരണം ഏതർത്ഥത്തിലും കാവ്യാസ്വാദകരെ ദുഃഖിപ്പിക്കുന്നതാണ്. അസ്വസ്ഥരാക്കുന്നതാണ്.









# വർഗശത്രു

## എ. അയ്യപ്പൻ

ഇത്രമാത്രമേ പറയുവാനുള്ളു;
മിത്രത്തിൽ നിനക്കൊരു കണ്ണുവേണം.
പച്ചച്ചിരിയുമായി
സൂക്ഷിക്കുന്നുണ്ടവൻ
കൂരിരുട്ടിന്റെ ഒളിവിൽ കൃപാണം.
ഏതോ പകയുടെ അഗ്നിയിൽ നിന്നെ
ഹോമിക്കുമവനെന്ന് നീയോർക്കുക.

അവന്റെ സ്നേഹത്തിന്റെ മുത്തുച്ചിപ്പിയെ
അറിയാതെ നീയന്ന് ചവിട്ടിനടന്നുവോ
അവന്റെ രക്തത്തിലും രേതസ്സിലും നീ
അമൃതെന്ന പേരിൽ നഞ്ചു പുരട്ടിയോ
കാട്ടുതേനിന്റെ രുചിയിൽ മയക്കിയ
കന്യാച്ഛേദത്തിൽ ആരാണു സാക്ഷി?



കടിച്ചുതുപ്പിയ കരിമ്പിൽചണ്ടിയെ
കരളോടണച്ചവൻ;
അവനാണു സാക്ഷി.

നീലഗർഭങ്ങളിൽ നീയറിഞ്ഞ
ഏതൊരു ബീജവും വിഷവൃക്ഷമായി
അരയാലിന്റെ കടമുറിച്ചിട്ട്
അവന്റെ തണലിനെ വേനലാക്കി
അവന്റെ പതാകയ്ക്കു നിന്റെ ചിഹ്നം നല്കി
അന്യന്റെ പാത നീ സ്വന്തമാക്കി.
അവന്റെ ജാഗ്രത്തിനെ
സുഷുപ്തിയായ് മാറ്റുവാൻ
അവന്റെ സമയത്തിന്റെ
ഘടികാരസൂചിയെ
അടർത്തിയെടുത്തൊളിച്ചവൻ നീ.

നിന്റെ മുഖത്തു തെറിച്ച രക്തത്താൽ
എന്റെ തടാകത്തെ ചുവപ്പാക്കി നീ.

ഉടൽ മുഴുവനുണ്ടിട്ട്
അറിവിന്റെ ആട്ടിൻതല
അലിവോടെ കണ്ടുനിന്നവനാണു നീ.

# മുറി

## അനിതാതമ്പി

മുറിക്കുള്ളിലിരിക്കു
മ്പോൾ
എനിക്കെന്തു
സുഖം! ഒറ്റ
മരച്ചില്ലക്കിളിക്കൂടിൻ
പകൽച്ചില്ലിൽ, ഇരുട്ടിന്റെ
കടുംചായം പുരട്ടുമ്പോൾ
എനിക്കെന്തു രസം!

മഴക്കാലം വരുന്നേരം
ഇലത്തുള്ളിത്തണുപ്പില്ല
മലർക്കാലം വിളിക്കുമ്പോൾ
മനംതുള്ളിത്തുടിക്കേണ്ട.

ഉടൽ നീണ്ട നിഴലിന്റെ



നിലാനൃത്തച്ചുവടില്ല
വെയിൽച്ചുള്ളിയെരിയുന്നോ-
രടുപ്പിന്റെ ചൂടുമില്ല.

വരുംകാലങ്ങളിൽനിന്നും
വരുംകാറ്റിൻ നിലയ്ക്കാത്ത
മുറിച്ചൂളം വിളിപ്പാട്ടിൻ
തിരക്കേറും വിളിയില്ല.

ഇലവിന്റെ മരച്ചോട്ടിൽ

ഇലയില്ലാത്തണലിന്റെ
പകൽപ്പാതി, പനിപ്പൊള്ളൽ-
ക്കുടക്കീഴിലിരിക്കേണ്ട.

അതിദൂരസമുദ്രത്തിൻ
വിളിയോർത്തു ഭ്രമിക്കേണ്ട
അടുത്തേറുമിലച്ചാർത്തിൻ
ചിറകടി ശ്രവിക്കേണ്ട.

അതിവേനൽ തിളയ്ക്കുമ്പോൾ

അതിൽവീണു വിയർക്കേണ്ട
അതിരാവിൻ നിറമൗന-
മറിഞ്ഞു കാതോർക്കവേണ്ട.

ചിരിക്കേണ്ട, അതിദീനം
ചിരിക്കുന്ന മുഖങ്ങളെ
പൊറുക്കേണ്ട, നയനങ്ങൾ
നിറയ്ക്കേണ്ട, നിറയുന്ന
മിഴിയ്ക്കു കൂട്ടിരിക്കേണ്ട.

എനിക്കെന്തു രസം! ഒറ്റ
വയൽപ്പനമരംപോലെ
ഇരുട്ടിന്റെ മഴകൊണ്ട്
മനംപൂട്ടി മയങ്ങുവാൻ.

മുറിക്കുള്ളിലിരിക്കുമ്പോ-
ളെനിക്കെന്ത്! ചിദാകാശ-
ത്തിരശ്ശീല തെറുത്താൽ പി-
ന്നെനിക്കെന്ത്! ജനവാതിൽ
ചതുരവുമടച്ചാൽ പി-
ന്നെനിക്കെന്ത്! നിനക്കെന്തു
കുന്തമായാലെനിക്കെന്ത്!



വി.പി. മനോഹരൻ



കണ്ണെത്തുന്നിടത്തോളം തരിശായ പരുക്കൻ ഭൂമി പിന്നോട്ട് ഓടിമറഞ്ഞുകൊണ്ടിരുന്നു. വല്ലപ്പോഴും മാത്രം മുൾക്കാടുകൾ, വരണ്ട പുൽമേടുകൾ.... മുജ്ജന്മത്തിലെന്നോ ചെയ്തുപോയ കൊടിയ പാപത്തിന്റെ ശാപം ഏറ്റുവാങ്ങാൻ വിധിക്കപ്പെട്ട ആത്മാക്കളെപ്പോലെ മൂകമായി വിലപിക്കുന്ന ഒറ്റപ്പെട്ട കരിമ്പനകൾ....

കമ്പാർട്ടുമെന്റിനുള്ളിൽ ചൂടുള്ള കാറ്റു വീശി... ചുരുക്കം യാത്രക്കാരാകട്ടെ. വേനൽച്ചൂടിൽ ശരീരത്തിന്റെയും മനസ്സിന്റെയും കൊളുത്തുകൾ വേർപെടുത്തി കണ്ണുകളടച്ചും. പാതിമാത്രം തുറന്നും മയങ്ങിക്കിടന്നു....

കക്കൂസിനോടു ചേർന്നു നനഞ്ഞു വൃത്തികേടായ നിലത്തു ചാരിയിരുന്ന്, മുഷിഞ്ഞുകീറിയ ഉടുപ്പണിഞ്ഞ ഒരു കറുത്ത കുട്ടി ശ്രദ്ധാപൂർവ്വം ഒരു ഓറഞ്ചിന്റെ അല്ലികൾ വേർപെടുത്തിയെടുക്കുന്നതു നോക്കി അവൾ ഇരുന്നു.... തന്റെ പ്രവൃത്തിയിൽ മാത്രം ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുകയായിരുന്ന കുട്ടി എന്തിനോ മുഖമുയർത്തിയപ്പോൾ അവന്റെ ദൃഷ്ടി അവളുടെ നോട്ടവുമായി ഇടഞ്ഞു..... നേർത്ത സങ്കോചത്തോടെ അവന്റെ ചുണ്ടുകളിൽ ഒരു നിഷ്കളങ്കമായ ചിരിയുണർന്നു.....

.....ഒരു വിലാപം അവളുടെ തൊണ്ടയിൽനിന്നു തെറിച്ചുവീണു.... എത്രമാത്രം അടക്കിവയ്ക്കാൻ ശ്രമിച്ചിട്ടും സാധിക്കാതെ-

അവിചാരിതമായി ഉയർന്ന ആ അപശബ്ദം വണ്ടിയുടെ ഏകതാനമായ ഇരമ്പലിനുമീതെ ഏങ്കോണിച്ചു കേട്ടപ്പോൾ ചില കണ്ണുകൾ ചുറ്റിലും പരിഭ്രാന്തിയോടെ പരതി...: ആരുടെയും നോട്ടത്തിനു മുമ്പിൽ ആശ്ചര്യചിഹ്നമാകാതിരിക്കാനും പിന്നീടുള്ള അന്വേഷണപ്രവാഹങ്ങൾ ഒഴിവാക്കാനുമായി അവൾ പെട്ടെന്നു സാരിത്തലപ്പ് വലിച്ചിട്ട്, മുഖം ചരിച്ചു പുറത്തേക്കു നോക്കി.... ഒന്നും സംഭവിക്കാത്തതുപോലെ. അതിനിടയിലും അവൾ അയാളുടെ പ്രതികരണമെന്തെന്നറിയാൻ ഇടങ്കണ്ണിട്ടു നോക്കി....

.....ഒരു ശാസിക്കുന്ന നോട്ടം അവൾക്കുനേരെയെറിഞ്ഞ് അയാൾ പ്രതിമപോലെ പുറത്തേക്കു നോക്കിയുള്ള ഇരിപ്പ് തുടർന്നു....

കുറച്ചുനേരം അങ്ങിങ്ങു പകച്ചുനോക്കിയ സഹയാത്രികരുടെ കണ്ണുകൾക്കു മീതേ വീണ്ടും അലസമയക്കത്തിന്റെ യവനിക വീഴുന്നു.....

ആരുടെയും ശ്രദ്ധ പതിക്കുന്നില്ലെന്നുറപ്പുവരുത്തിക്കൊണ്ട് അയാൾ ശബ്ദം താഴ്ത്തി- എന്നാൽ നീരസം മറച്ചുവയ്ക്കാത്ത സ്വരത്തിൽ പറഞ്ഞു: 'ഇങ്ങനെ മോങ്ങാനാണെങ്കിൽ ചാടിപ്പുറപ്പെട്ടതെന്തിന്.....'

അവൾ ഒന്നും മിണ്ടിയില്ല. മുഖംകുനിച്ച് ഇരുന്നു.

ഒരുനിമിഷനേരം ആ ഇരിപ്പു നോക്കിയപ്പോൾ അയാൾക്ക് തെല്ലു വിഷമം തോന്നി. താൻ കടുപ്പത്തിൽ സംസാരിച്ചുവോ.....? എന്തായാലും അവളുടെ മനസ്സിന്റെ ഇപ്പോഴത്തെ അവസ്ഥ താൻ മനസ്സിലാക്കേണ്ടതല്ലേ.... അവളുടെ മുടിയിഴകളിലൂടെ സ്നേഹപൂർവ്വം തലോടിക്കൊണ്ട് അയാൾ അവളെ തന്റെ തോളിനോടു ചേർത്ത് പതുക്കെപ്പറഞ്ഞു:

'ഒന്നും ഓർത്ത് വിഷമിക്കരുത്.... കഴിഞ്ഞതൊക്കെ കഴിഞ്ഞു.... അങ്ങനൊരു ഭൂതകാലം ഇല്ലായിരുന്നുവെന്നു മനസ്സിലുറപ്പിക്കു.... ഒരു പുതിയ ജീവിതമാണിനി....'

പൊടുന്നനേ അവളുടെ കണ്ണുകൾ നിറഞ്ഞു. ഇറ്റുവീഴുന്ന കണ്ണീര് അവളുടെ മുഖത്ത് ഒലിച്ചിറങ്ങി....

'ഛെ..... ആളുകള് കാണും. കരയരുത്... കരയരുത്....' അയാൾ ഒട്ടൊരു അസ്വസ്ഥതയോടെ പറഞ്ഞു.

വണ്ടി പിന്നിട്ട ദൂരം ഓർക്കാതെ, എന്തിൽനിന്നോ ഓടിയകലാനുള്ള വെമ്പലോടെ ഭ്രാന്തമായി മുന്നോട്ടു കുതിക്കുകയാണ്....

പിന്നെയും മുൾക്കാടുകൾ.... വിദൂരതയിൽ ഒറ്റപ്പെട്ട കുടിലുകൾ മാത്രം..... അജ്ഞാതമായ, കൃമിസദൃശമായ ജീവിതങ്ങൾ..... ഈ ഭൂമി എത്രമാത്രം വിസ്തൃതമാണെന്ന് ഒട്ടൊരു വിഗ്വതയോടെ അവളോർത്തു..... ഏതോ ഒരു കോണിൽനിന്ന് അറിയപ്പെടാത്ത മറ്റൊരു കോണിലേക്കുള്ള ഈ പലായനം ഏതൊരു നിയോഗപൂർത്തിക്കായാണ്.....? ഉള്ളിലൊരു തേങ്ങലോടെ. അവൾ സ്വയം ചോദിച്ചു...... താൻ പിന്നിട്ടുപോകുന്ന ഓരോ മൺതരിയോടും എക്കാലത്തേക്കും യാത്രപറയുകയാണെന്ന തിരിച്ചറിവ് ഒരു തിക്തയാഥാർത്ഥ്യമായി അവളെ നോവിച്ചു.... എല്ലാം നഷ്ടപ്പെടുന്നു..... പ്രിയപ്പെട്ടതെല്ലാം..... ഈശ്വരാ..... എനിക്കെന്താണു സംഭവിച്ചത്.... ഏതൊരു ചുഴലിക്കാറ്റാണ് എന്റെ മനസ്സിനെ ചുഴറ്റിയെറിഞ്ഞത്.... ഒതുക്കിവയ്ക്കാനാവാതെ അവൾ വീണ്ടും തേങ്ങിപ്പോയി.....

..... ഒരു മയക്കത്തിലേക്ക് ഒലിച്ചുപോവുകയായിരുന്നു അയാൾ.... പകച്ചുകൊണ്ട് അയാൾ മിഴിതുറന്നു.... ആദ്യം കഠിനമായ അരിശമാണു തോന്നിയത്..... ഇത്രയും മനസ്സുറപ്പില്ലാതെ എന്തിനിവൾ......

ഇപ്പോൾ കമ്പാർട്ടുമെന്റിൽ ഉറക്കച്ചടവ് നീങ്ങി. എല്ലാ കണ്ണുകളും സാകൂതം അവളിൽ തറച്ചുനിന്നു......

ചുക്കിച്ചുളിഞ്ഞ ഒരു തമിഴത്തി വൃദ്ധ എന്തോ പറഞ്ഞുകൊണ്ട് അവളെ സമീപിച്ചു. അയാൾ വൃദ്ധയുടെ ഇടപെടൽ ഒഴിവാക്കാൻവേണ്ടി പറഞ്ഞു.

"ഒന്നുമില്ല... ഒരു തലവേദന അവൾക്ക്".



വിശ്വാസം വരാത്ത മുഖഭാവത്തോടെ അയാളെ ഒന്നു നോക്കി എന്തോ പിറുപിറുത്തുകൊണ്ട് വൃദ്ധ മടങ്ങി.....

പുറത്തു ചില കെട്ടിടങ്ങളും ആൾപ്പെരുമാറ്റത്തിന്റെ സജീവ സൂചനകളും കാണപ്പെട്ടു.... വണ്ടിയുടെ ചലനത്തിനും ഒരു മന്ദത കൈവന്നിട്ടുണ്ടെന്നു തോന്നുന്നു..... ഏതോ സ്റ്റേഷൻ അടുത്തുവരുന്നു..... അയാൾ വിചാരിച്ചു. ഇനിയും മൂന്നാലു മണിക്കൂർ ഇരിക്കണം. മനസ്സിലെ പ്ലാനുകൾ ഒന്നുകൂടി വിശദമായി ചികഞ്ഞുനോക്കാൻ തുടങ്ങി അയാൾ..... നാലാം നമ്പർ തെരുവിലെ കോവിലിനടുത്ത് പറഞ്ഞുവച്ച ലൈൻമുറികളിലൊന്നിന്റെ താക്കോൽ രാജപ്പന്റെ കൂട്ടുപീടികയിൽ തന്നെയും കാത്തിരിപ്പുണ്ടാകും..... അത്യാവശ്യം വീട്ടുസാധനങ്ങൾക്കും മറ്റും രാജപ്പന്റെ ദയാവായ്പ്തന്നെ ശരണം.... കോവിലിൽച്ചെന്നു പ്രാർത്ഥിച്ച് ഒരു താലിച്ചരട് അവളുടെ കഴുത്തിൽ ചാർത്തണം..... പിന്നെ ഗൃഹപ്രവേശം..... ഒരു പുതിയ താളം..... തുടക്കത്തിൽ പൊരുത്തപ്പെടാൻ വിഷമം കാണും..... അവൾക്കെല്ലാം പുതിയ കാഴ്ചകളാണല്ലോ..... ക്രമേണ പഴമക്കാർ പറയുംപോലെ കാലം മായ്ക്കാത്ത വ്രണമുണ്ടോ.....?

അവളുടെ വീട്ടിലും നാട്ടിലും ഉണ്ടാകാവുന്ന കോലാഹലമെന്തായിരിക്കും.....? ഓർക്കുമ്പോൾ നെഞ്ചിൻകൂട്ടിൽ ഒരു പടപടപ്പ്.... എടുത്തുചാട്ടമായിപ്പോയോ.....? ഇങ്ങനെയൊരു സ്ഥിതിയിൽ കാര്യങ്ങൾ എത്തിപ്പെടുമെന്നു കരുതിയതേയല്ല..... ജീവിതത്തിലെ ഏതോ വഴിത്തിരിവിൽ ഇത്തിരിനാൾ താമസിക്കേണ്ടി വന്ന ഒരു പ്രദേശമായിരുന്നു ആ സ്ഥലം. തുണിയുടെ ഏജന്റായി ഊരുചുറ്റുന്നതിനിടയിൽ ഒരിടത്താവളം. അടുത്ത വീട്ടിലെ യുവവിധവ അന്യദേശത്തുകാരനായ ചെറുപ്പക്കാരനോടു കാണിച്ച വികാരം അനുകമ്പ മാത്രമായിരുന്നു ആദ്യം..... പനിച്ചുകിടന്നപ്പോൾ അല്പം പൊടിയരിക്കഞ്ഞിയിലൂടെ തളിരിട്ട ഒരു പുതു വികാരം തീയായി പടർന്നുകയറുമെന്നു കരുതിയതേയല്ല...... എപ്പോഴായിരുന്നു തുടക്കം.....? കാറ്റും മഴയും കോലാഹലമുണ്ടാക്കിയ ഇരുണ്ട രാത്രിയിൽ അവളുടെ തള്ളയ്ക്ക് ആസ്ത്മ കൂടിയപ്പോൾ സഹായത്തിന് ഉറക്കമിളച്ചിരുന്ന യൗവനങ്ങൾ പരസ്പരം ചൂടിനായി ദാഹിച്ചു..... മൃതിസമാനമായ ഉറക്കത്തിലേക്ക് തള്ള ആഴ്ന്നുപോയപ്പോൾ പുകപരത്തിയ മണ്ണെണ്ണവിളക്കിന്റെ അരണ്ട വെളിച്ചം സാക്ഷിയായി..... പിന്നെ ആദ്യത്തെ സാഹസികതയുടെ ആവേശം ഞരമ്പുകളിൽ ആളിപ്പടർന്നു..... കാമം, സ്നേഹത്തിലേക്കും സ്നേഹം, കാമത്തിലേക്കും അവയുടെ മൂർദ്ധന്യതയിൽ ഉന്മാദത്തിലേക്കും വഴിമാറിയ നാളുകൾ..... രഹസ്യം സൂക്ഷിച്ചുവയ്ക്കാനാവാത്ത തെളിവുകൾ അവളുടെ വയറ്റിൽ ഊറിക്കൂടിയപ്പോൾ അവശേഷിച്ച ഒരേയൊരു മാർഗ്ഗം ഇതുമാത്രം..... പൊടിയും തട്ടി തനിക്കു രാത്രിക്കുരാത്രി സ്ഥലംവിടാമായിരുന്നു.... പക്ഷേ, അവളെക്കൂടാതെ ജീവിതം ദുസ്സഹമെന്ന് മനസ്സു പറഞ്ഞു.....

പൊടുന്നനെ ഓർമ്മകൾ മുറിഞ്ഞു. അവൾ മുട്ടിവിളിച്ചതാണ്. അയാൾ അവൾക്കുനേരേ ചോദ്യഭാവത്തിൽ നോക്കി.... അവൾ അയാളെ പകച്ചുനോക്കുകയായിരുന്നു..... ശൂന്യമായ എന്തിലേക്കോ മിഴിനട്ട്. എന്തോ മറന്നുവച്ച മൗഢ്യഭാവത്തിലുള്ള ആ നോട്ടം മനസ്സിന്റെ സമനിലതെറ്റിയ ഒരാളുടേതിനു തുല്യമായി അയാൾക്കു തോന്നി.....

അയാൾ തെല്ലൊരു ആശങ്കയോടെ ചോദിച്ചു: 'എന്തേ.... എന്തുപറ്റി....?'

അവൾ വളരെ നേർത്തൊരു സ്വരത്തിൽ അയാളോടു പെട്ടന്നു ചോദിച്ചു: 'എന്റെ ബാബുമോൻ ഉറക്കമുണർന്നിട്ടുണ്ടാകുമോ.....? അവൻ പാലുകുടിച്ചിട്ടുണ്ടാകുമോ....? അമ്മയെ വിളിച്ച് വിങ്ങിക്കരഞ്ഞുകൊണ്ട് വീട്ടിനുചുറ്റും അവൻ ഓടിനടക്കുന്നുണ്ടാകുമോ.....? എന്നിട്ടും അമ്മയെ കാണാതെ അവൻ....'

'പറയൂ..... എന്റെ പൊന്നുമോൻ....'



# വാവുനിയയിൽ നിന്നുള്ള വിളി

## ബാലകൃഷ്ണൻ മാങ്ങാട്

വാവുനിയയിൽനിന്നു വിളിക്കുന്നു. അടുത്ത തെരുവിലെ മിറാസുദാരുടെ വീട്ടിൽനിന്ന് ആരോ വന്നു പറഞ്ഞു. പുരയോടു ചേർന്നുള്ള ചായ്പിൽ പയ്യിനെ കറക്കുകയായിരുന്നു അവൾ. പെട്ടെന്നുള്ള അമ്പരപ്പിൽ പാൽപ്പാത്രം താഴെയിട്ട് എഴുന്നേറ്റ് അവൾ ഓടി. മുന്നിലൂടെ കുതിരവണ്ടി വരുന്നതും ഒരു സൈക്കിൾ അവളെ തൊട്ടുരുമ്മി പാഞ്ഞുപോയതുമൊന്നും അവൾ അറിഞ്ഞില്ല.

അവൾ കിതച്ചും ചുറ്റുപാടുകൾ മറന്നും ഓടുകയായിരുന്നു.

വാവുനിയയിൽനിന്ന് അവൻ വിളിക്കുകയല്ലേ? പോയിട്ട് രണ്ടുമാസമായി. അവൻ പറഞ്ഞിരുന്നു, സമയം കിട്ടുമ്പോൾ ഞാൻ വിളിക്കാം. സമയം കിട്ടാതിരിക്കില്ല. ഓരോ പട്ടണത്തിൽനിന്നും ശത്രുക്കളെ തുരത്തിക്കഴിയുമ്പോൾ വിശ്രമിക്കാൻ അല്പദിവസങ്ങൾ ഉണ്ടാവും. ചിലപ്പോൾ കാട്ടിലേക്കു പിന്തിരിയേണ്ടി വന്നാലും മറ്റൊരു തയ്യാറെടുപ്പിനിടയിൽ സമയം കിട്ടും.

മിറാസുദാരുടെ വീട്ടിൽ വയർലസ് ഉണ്ടല്ലോ. ആരോടെങ്കിലും അനുവാദം വാങ്ങി ഞാൻ വിളിക്കാം. നിന്റെ ശബ്ദം കേൾക്കാനുള്ള കൊതിയെങ്കിലും തീർക്കാമല്ലോ....

ദിവസവും സന്ധ്യയായാൽ അടുത്തവീട്ടിലെ റേഡിയോവിനു മുന്നിൽ ചെന്നുനില്ക്കും. കടലിനപ്പുറത്തെ തോക്കുകളുടെയും ബോംബുകളുടെയും ഗർജ്ജനങ്ങളുടെ വർത്തമാനങ്ങൾ കേൾക്കവേ, കോരിത്തരിക്കും. ഇപ്പോൾ അവൻ വാവുനിയയിലാണെന്ന് അറിയാം. കാടുകളുടെ മറപറ്റി ശത്രുക്കളെ ചെറുക്കുന്ന തോക്കുകൾക്കു പിന്നിൽ അവൾ അവനെ കാണുന്നു.

–കണ്ണമ്മാ, എൻതുപ്പാക്കിഗുണ്ട് അവൻ നെഞ്ചെ പിളർന്നത് പാത്തായാ?

–ഇന്നൊരു വെടി ഉതിർത്ത് നീ മറ്റവനെയും വീഴ്ത്ത്.

–ഇതോ അവനും വിഴ്ന്താൻ.

–നീ റൊമ്പ അതിശയക്കാരൻ. മാനിനെ ശുട്റതുപോലല്ലവോ നീ പട്ടാളത്തെ ശുട്റത്....

കണ്ണമ്മയ്ക്ക് അതെല്ലാം മനസ്സിൽ കാണാം. വാർത്തകൾ ശ്രദ്ധിച്ചു കേൾക്കുമ്പോൾ അടുത്തവീട്ടിലെ അസൂയക്കാരി തള്ള ചോദിക്കുന്നു:

നിനക്ക് പേടിയുണ്ടോ കണ്ണമ്മാ?

എന്തിന്?

മുരുകന് ചിലപ്പോൾ ആ മണ്ണിൽനിന്നു തിരിച്ചുവരാൻ കഴിയില്ലെന്ന്?

അവൾ ആ സ്ത്രീയെ തുറിച്ചുനോക്കി:

"അപ്പടി എത്ക്ക് യോസിക്കണം മാമീ? മാരിയമ്മെ അവനെ കാപാത്തി വിടുമില്ലയാ?"

അവൾക്ക് ഒട്ടും ഭയമില്ല. ആശങ്കയില്ല. നീ എന്തിനു പോകുന്നു എന്നുപോലും അവനോടു ചോദിച്ചില്ല. കരഞ്ഞില്ല. ഒരു നിയോഗംപോലെ അവൻ യാത്രാമൊഴി ചൊല്ലി. കീഴ്ച്ചുണ്ട് കടിച്ചുപിടിച്ച് അവൾ തലകുലുക്കി. വലതു കൈത്തണ്ടയിൽ കോർത്തുപിടിച്ച് വാത്സല്യം ചുരത്തുന്ന ചുണ്ടുകൾകൊണ്ട് അവൻ അവളുടെ കഴുത്തിലും കവിളിലും കണ്ണിലും ചുംബിച്ചു.

അവൻ പുലമ്പി: നീ ദുഃഖിക്കരുത്. ഞാൻ നിറവേറ്റുന്നത് ഉച്ചിലംപട്ടിയിലെ ഓരോ യുവാവിന്റെയും ധർമ്മം. നമ്മുടെ മുക്കുവഗ്രാമം നിലനില്ക്കുന്നത് ഇങ്ങനെ ചില ധർമ്മങ്ങളിലാണ്. കടലിൽ നമ്മുടെ ആളുകൾ സുരക്ഷിതരായിരിക്കുന്നതും ഇതുകൊണ്ടുതന്നെ. അല്ലെങ്കിൽ ആഴക്കടലിൽ അവർ വെടിയേറ്റു മരിച്ചുവീഴാം....

അവൾക്ക് ചിലതൊക്കെ അറിയാം. ചിലതൊക്കെ കേട്ടിട്ടുണ്ട്. എന്നാൽ കേൾക്കാത്ത കാര്യങ്ങളാണ് അധികം. കുറേക്കാലമായി മുതിർന്നവർ എന്തൊക്കെയോ രഹസ്യങ്ങൾ കൈമാറുന്നു. രാത്രി ചിലരൊക്കെ ബോട്ടിറങ്ങി ഗ്രാമത്തിൽ വരുന്നുണ്ട്. ചില മുക്കുവക്കുടിലുകളിൽ പെട്ടെന്ന് ആളുകൾ കൂടുന്നു.

വീട്ടിനു മുന്നിലൂടെ നിഴലുകൾ നീങ്ങുമ്പോൾ അമ്മ പറയും:

"അക്കരൈയിൽനിന്ന് അതിഥികൾ വന്തിരിക്ക്."

"യാർ അമ്മാ അന്ത അതിഥികൾ?"

"അവങ്ക നമക്ക് വേണ്ടിയവങ്ക. ഇന്ത മണ്ണിലിരുന്ത് പോണവങ്കാർ."

"അവർ എതിർക്കാക വരികിറാർ?"

"അവങ്കക്ക് ഡീസലും പെട്രോളും തേവൈ. മറ്റ് പലതും വേണ്ടും. യുദ്ധത്തുക്കാക നമത് വാലിബർകളും വേണ്ടും."

"അവർ എതിക്കാക ഒളിന്തു വരുകിറാർ?"

"പോലീസ് അവങ്കളെ റൊമ്പ കൊടുമൈപ്പെടുത്തും. പോലീസ്ക്ക് തെരിന്താൽ നമക്കും അതേ ഗതി താൻ."

അക്കരെ നാടു ഭരിക്കുന്ന പച്ച ഉടുപ്പുകാർ വിചാരിച്ചാൽ ഇക്കരെ കടലിൽ ഒരു വള്ളവും ഇറങ്ങില്ലെന്ന് അമ്മ പറഞ്ഞു. അതാ അവരുടെ ശക്തി. കടലമ്മപോലും അവരുടെ പകയ്ക്കു മുന്നിൽ കിടലംകൊള്ളും.

രാത്രി ഇരുണ്ട നിഴലായി പലതവണ അവരെ കണ്ടിട്ടുണ്ട്. കറുത്തു തടിച്ച ബലിഷ്ഠർ. കാൽസറായിയുടെ കീശയിൽ കൈത്തോക്ക്. കഴുത്തിലെ നീണ്ട സ്വർണ്ണമാലയിൽ സയനൈഡ് ഗുളികകൾ....

പകൽവെളിച്ചത്തിൽ അവരെ കാണാൻ അവൾക്ക് ആഗ്രഹമുണ്ടായിരുന്നു. എങ്ങനെയായിരിക്കും അവർ? ഈ ഗ്രാമത്തിലെ ആളുകളെപ്പോലതന്നെ?

മുനിച്ചാമിയുടെ കുടിലിൽ മൂന്ന് അതിഥികൾ പാർക്കുന്നുണ്ടെന്ന് ആരോ പറഞ്ഞു. അപ്പോൾ തോന്നി അവരെ കാണാൻ ഇതൊരവസരമാണ്. ആ വീട്ടിൽത്തന്നെ ആരും തടയില്ല. ഒട്ടും ശങ്കിക്കാതെ അങ്ങോട്ടു കടന്നുചെന്നു.

അകത്ത് ആരെയും കണ്ടില്ല.

അവളുടെ ആകാംക്ഷപൂണ്ട നോട്ടം കണ്ടാവണം മുനിയമ്മ ചിരിച്ചു:

"അതിഥികൾ എപ്പോവേ പോയാച്ച്."

"ഇനി വന്താൽ എങ്കിട്ടെ ശൊൽവീർകളാ?"

"അവങ്കെ എപ്പൊ വരുവാൻ എപ്പൊ പോവാങ്ക യാരുക്ക് തെരിയും?"

മുരുകനെ കണ്ടപ്പോൾ അവനോടു ചോദിച്ചു:

"നീ കടൽപ്പോരാളികളെ പാർത്തതുണ്ടാ?"

അവൾ ശബ്ദമടക്കി:

"അവങ്ക എൻ വീട്ടിക്ക് രഹസ്യമാക വരവതുണ്ട്."

"ങേ? നിജമാ?"

"എൻ അപ്പാ മുന്നകാലത്തിൽ ജാഫ്നയിൽ ഇരുന്താർ. പോനവർഷം രണ്ടു മൂൻറു തടവൈ അവർ അപ്പാവെ ബോട്ടിൽ അഴൈത്തു ചെൻറാർ."

"ഉനക്കും പോകലാമേ?"

"നാൻ എത്ക്കാക പോകണം? അങ്കെ പോകറ്ത് റൊമ്പ അപകടം."

വേണമെങ്കിൽ നിനക്ക് കടൽപ്പോരാളികളുടെ ബോട്ട് കാട്ടിത്തരാമെന്ന് അവൻ പറഞ്ഞു. സന്തോഷത്തോടെ തലയാട്ടിക്കൊണ്ട് അവൾ പിറകേ ചെന്നു. ബോട്ട് ജെട്ടിയിൽ ഒട്ടേറെ യന്ത്രബോട്ടുകൾ കിടന്നിരുന്നു. അതിലൊന്നിനു നേർക്ക് കല്ലെറിഞ്ഞുകൊണ്ട് അവൻ പറഞ്ഞു:

–കണ്ടില്ലേ?...

–തിരിച്ചറിയാൻ പറ്റില്ലല്ലോ. സാധാരണ മീൻപിടിത്തബോട്ടുപോലുണ്ട്.

–അങ്ങിനത്തെ ബോട്ടിലേ അവർ വരൂ.

–വന്നവർ എവിടെപ്പോയി?

–എവിടെയെങ്കിലും തമ്പടിച്ച് അവർ ചർച്ച നടത്തുന്നുണ്ടാവും.

–എന്തു ചർച്ച?

–അതൊക്കെ നമ്മൾ എങ്ങനെ അറിയാൻ?

കടൽത്തീരത്തൂടെ തിരിച്ചു നടക്കവേ, കടലിലേക്ക് ഉറ്റുനോക്കി നില്ക്കുന്ന മീൻചാപ്പകൾക്കിടയിൽവച്ച് മുരുകൻ കൈക്കുപിടിച്ചുവലിച്ച് അവളെ പൂഴിയിൽ വീഴ്ത്തി. അവൾക്കരികിലായി അവനും വീണു. അവൻ അവളെ കെട്ടിവരിഞ്ഞു. അവൾ പരിഭ്രമിച്ചും ദേഷ്യപ്പെട്ടും അവനെ പിടിച്ചുതള്ളി. അവൻ മാറിപ്പോകുന്നില്ല. അവൾ പൂഴിമണൽവാരി അവന്റെ കണ്ണിലെറിഞ്ഞു. എന്നിട്ട് എഴുന്നേറ്റ് ഓടി.

കുറേ ഓടിക്കഴിഞ്ഞ് തിരിഞ്ഞുനോക്കിയപ്പോൾ അവൻ അവിടെത്തന്നെ മുട്ടുകാലിൽ ഇരുന്ന് കണ്ണുകൾ തിരുമ്മുന്നതു കണ്ടു. അവൾക്കു പാവം തോന്നി. അവൾ തിരികെച്ചെന്ന് അവന്റെ കണ്ണുകളിലെ മണൽത്തരികൾ വിരൽകൊണ്ട് ഒപ്പിയെടുത്തു.

മാരിയമ്മൻ കോവിലിലെ ഉത്സവനാളിൽ പൊയ്ക്കുതിരകളും കാവടികളും ആടിയുറയവേ, തൊട്ടരികിൽ നിന്ന മുരുകൻ ചോദിച്ചു:

"കണ്ണമ്മാ, നീയാരെ കല്യാണം പണ്ണുവാർ?"

അവൾ ദേഷ്യം ഭാവിച്ചു:

"ഇതുതാനാ ഇപ്പൊ കേൾവേണ്ടിയ കേൾവി?"

"എൻറാലും നീ പതിൽ ചൊല്ല്."

"എൻ അമ്മ ശൊൽകിറ ആളെ-"

"ഉൻ അമ്മ എന്നെപ്പറ്റി താൻ ശൊൽവാർ."

"ആനാൽ അപ്പടി."

"അതുക്ക് എനക്ക് വിരുപ്പമില്ലാവിട്ടാൽ?"

"എന്നാ പോയ് തുലയ്."

ദ്വീപിൽ യുദ്ധം പൊട്ടിപ്പുറപ്പെട്ടത് പൊടുന്നനെയായിരുന്നു. ശത്രുക്കൾ മുന്നറിയിപ്പില്ലാതെ അതിർത്തിയിലേക്ക് ഇരച്ചുകയറി. അവരെ തുരത്താൻ ഭടന്മാർ മൂന്നുഭാഗത്തുനിന്നും പോരാടി. എന്നിട്ടും ശത്രുക്കൾ മുന്നേറിക്കൊണ്ടിരുന്നു. ശത്രുപാളയത്തിൽ മനുഷ്യബോംബുകൾ സ്ഫോടനങ്ങൾ വിതച്ചിട്ടും അവർക്കു കുലുക്കമില്ല. ആളുകൾ തുരുതുരെ മരിച്ചുവീണു. നിലവറകളിൽ വെടിക്കോപ്പുകൾ തീർന്നു. ഏഴു കടലുകൾക്ക് അപ്പുറത്തുനിന്ന് ആയുധങ്ങൾ നിറച്ച കപ്പലുകൾ എത്താൻ വൈകി....



യന്ത്രബോട്ടുകളിൽ ഉച്ചിലംപട്ടിയിലെത്തിയ ഒരു സംഘം പോരാളികൾ മാരിയമ്മൻകോവിലിൽ തൊഴുത്, മുന്നിൽ തടിച്ചുകൂടിയ ഗ്രാമക്കാരോടു പറഞ്ഞു: നിങ്ങൾക്കുകൂടി പങ്കാളിത്തമുള്ള മണ്ണിലാണ് ശത്രുക്കൾ ചോരവീഴ്ത്തുന്നത്. ആ മണ്ണ് സംരക്ഷിക്കാൻ നിങ്ങൾക്കുകൂടി ബാദ്ധ്യതയുണ്ട്. ഓരോ വീട്ടിൽനിന്നും ഓരോ ആൺകുട്ടിയെങ്കിലും യുദ്ധത്തിനു വരണം. അല്ലെങ്കിൽ നമ്മുടെ രാജ്യം നമുക്കു നഷ്ടമാവും....

ഗ്രാമക്കാർ പറഞ്ഞു:

–ഞങ്ങളുടെ മക്കളെ അയയ്ക്കാൻ ഞങ്ങൾ തയ്യാർ.

പോരാളികൾ സന്തുഷ്ടരായി:

-നിങ്ങളിലും ഞങ്ങളിലും ഒരേ രക്തമാണ് ഒഴുകുന്നത്. ആ ഒഴുക്ക് നിങ്ങൾ തിരിച്ചറിഞ്ഞിരിക്കുന്നു....

മുരുകന്റെ അപ്പനായിരുന്നു യുവാക്കളെ തിരഞ്ഞെടുത്തത്. ആദ്യമായി അയാൾ മുരുകനെ മുന്നിൽ നിർത്തി. അതിൽപ്പിന്നീട് ഓരോ വീട്ടിൽനിന്നും ഓരോരുത്തരുടെ പേരുവിളിച്ചു. അവരെല്ലാം മുരുകനു പിറകിൽ നിരന്നു. പത്തുനൂറു ചെറുപ്പക്കാർ. ആരും എതിരു പറഞ്ഞില്ല. ഒരമ്മയും തേങ്ങിയില്ല.

മുരുകൻ അപ്പനോടു പറഞ്ഞു:

-പോകുംമുമ്പ് എനിക്ക് കണ്ണമ്മയെ താലികെട്ടണം.

മാരിയമ്മൻ കോവിലിനു മുന്നിൽവച്ച് അവൻ അവളെ മഞ്ഞച്ചരടിൽ കോർത്ത താലി അണിയിച്ചു. ആളുകളും അരയാലും അതിനു സാക്ഷിയായി.

അന്നുരാത്രി വിടപറയുന്നവർക്ക് ഗ്രാമം ചോറും ഇറ[illegible]യാവോളം നല്കി. ആണുങ്ങളും പെണ്ണുങ്ങളും കടൽത്തീരംവരെ അവരെ അനുഗമിച്ചു. കണ്ണമ്മയും കൂടെപ്പോയി. അവരെല്ലാം ബോട്ടുകളിൽ കയറി ഇരുട്ടിൽ മറഞ്ഞു. ബോട്ടുകൾ കടലിൽ വളരെ ദൂരെയായിട്ടും ഒരു നക്ഷത്രംപോലെ കണ്ണമ്മയ്ക്ക് മുരുകനെ കാണാമായിരുന്നു.....

അതിൽപ്പിന്നീട് കണ്ണമ്മ ഇതാ. കാത്തിരിപ്പാണ്. കടലമ്മയും മാരിയമ്മയും സാക്ഷി. ഈ ഗ്രാമം സാക്ഷി. മീൻചാപ്പകളും, പൂഴിവിരിച്ച വഴികളും, മുക്കുവത്തികൾ കലമ്പൽകൂട്ടുന്ന മുറ്റങ്ങളും മുരുകാ, നിന്റെ വിളിക്കായി കാത്തിരിക്കുന്നു. ഈ ഗ്രാമം മുഴുവൻ നിന്നെ കാതോർത്തിരിക്കുന്നു.

അതിൽപ്പിന്നീട് കടൽപ്പോരാളികളുടെ പല സംഘങ്ങൾ വന്നു. പലരെയും അവർ ബോട്ടിൽ കൊണ്ടുപോയി. പോയവരാരും തിരിച്ചുവന്നില്ല. . അവർ വരും. യുദ്ധം തീർന്നില്ലല്ലോ......

ഇന്നലെ ഒരു പറ്റം കടൽപ്പോരാളികൾകൂടി വന്നു. കൂട്ടത്തിൽ കാൽസരായിയും അയഞ്ഞ കുപ്പായവുമണിഞ്ഞ മൂന്നു ചെറുപ്പക്കാരികളും ഉണ്ടായിരുന്നു. കറുത്ത് ദൃഢശരീരത്തോടുകൂടിയ അവർ സ്ത്രീകളാണെന്ന് ആദ്യം മനസ്സിലായതേയില്ല.

അവർ ചിരിച്ചപ്പോൾ മാത്രം മുഖത്തു സ്ത്രീത്വം തെളിഞ്ഞു.

ഇത്തവണ പെൺകുട്ടികളെയാണത്രേ അവർ കൊണ്ടുപോകുന്നത്. ആരോഗ്യവും മനസ്ഥൈര്യവുമുള്ള കുട്ടികളെ.....

രാത്രി ബോട്ടിൽ കയറിയിരുന്നാൽ പിറ്റേന്ന് വാവുനിയയിൽ എത്താം.

കേട്ടപ്പോൾ തരിച്ചുപോയി. മുരുകന്റെ വീട്ടിലേക്ക് ഓടിച്ചെന്നു.



മുഖവുരയൊന്നുംകൂടാതെ മുരുകന്റെ അപ്പനോടു പറഞ്ഞു:

"അപ്പാ. നാനും പോറൻ. എന്നെയും അനുപ്പവും."

"മകളേ നീ-" അവളുടെ ഉലഞ്ഞ മുഖത്ത് കണ്ണുനട്ടുകൊണ്ട് അയാൾ ശങ്കിച്ചുനിന്നു.

"മറ്റ് പെൺകളെ നീങ്ക അനുപ്പുകിറത് ഇല്ലെയാ? അപ്പുറം ഏൻ എന്നൈ?"

ഇരുണ്ട മുഖത്തോടെ അയാൾ എന്തോ ആലോചനയിലാണ്ടു. പിന്നെ അവളുടെ തലമുടിയിൽ തലോടി. നെറ്റിയിൽ ചുംബിച്ചു. അയാളുടെ കണ്ണുകൾ ഈറനണിഞ്ഞു.

"ശരി. ഉൻ അമ്മ കിട്ടെ സമ്മതം കേട്ട് വാ?"

അവളുടെ വിചാരം മുഴുവൻ വാവുനിയയിൽ മുരുകനെ കാണാമല്ലോ എന്നാണ്. ഒരുമിച്ച് ഒരേ കാട്ടിലും ഒരേ ട്രഞ്ചിലുമിരുന്ന് യുദ്ധം ചെയ്യാം. ഒന്നിച്ചു വീണു മരിക്കാം...

കേട്ടപ്പോൾ അമ്മ ശരിക്കും അലറുകതന്നെയായിരുന്നു. നീ പോയാൽപ്പിന്നെ ഞാൻ ജീവിച്ചിരിക്കില്ല. മണ്ണെണ്ണയൊഴിച്ചു തീകൊളുത്തി ചാവും. നീ പോയാൽപ്പിന്നെ ആരുണ്ടെനിക്ക്? പിന്നെ ഞാനെന്തിനു ജീവിക്കണം?

അതോടെ അവൾ ആ ആഗ്രഹം അടക്കി.

വീണ്ടും വാവുനിയയിൽനിന്നുള്ള വിളിക്കായി കാതോർത്തു...

ഇതാ, ഇപ്പോൾ ആ വിളി വന്നിരിക്കുന്നു. തനിക്കായി... തനിക്കായി...

ഓടിയും ചാടിയും അവൾ മിറാസുദാരുടെ വീട്ടിനകത്തു കയറി.

മിറാസുദാർ അവളെ കാക്കുകയായിരുന്നു.

"നീ താനാ കണ്ണമ്മാ?"

"ആമ." അവൾ കിതപ്പൊതുക്കാനാവാതെ തലകുലുക്കി.

"വാ-"

അയാൾ അവളെ വയലർസ് ഘടിപ്പിച്ച അകത്തെ സ്വകാര്യമുറിയിലേക്കു കൂട്ടിക്കൊണ്ടുപോയി. റിസീവർ അയാൾ അവളുടെ ചെവിയിൽ പിടിച്ചു:

"ഉന്നിടം യാരുക്കോ എതോ ശൊല്ല വേണ്ടിയിരിക്ക്-"

അവൾ അകലെ, അകലെ നിന്നുള്ള ശബ്ദം കേട്ടു. അത് മുരുകനായിരുന്നില്ല. മറ്റാരോ ഒരാൾ. ആ ശബ്ദംകേട്ട് അവൾ കാതുകൾ പൊത്തി. നടുങ്ങിവിറച്ച് ഒന്നും മിണ്ടാനാവാതെ നിന്നു.







തിരുവനന്തപുരത്തെ ആദ്യത്തെ പാർട്ടി ബ്രാഞ്ചിന്റെ കഥ പറയുകയാണ് ലേഖകൻ



## കെ.വി. സുരേന്ദ്രനാഥ്

**തി**രുവിതാംകൂറിൽ കമ്മ്യൂണിസ്റ്റ് പാർട്ടി നിയമവിധേയമായിട്ട് അധികം നാളുകൾ ആകാത്ത കാലത്തെ കഥയാണ് ശ്രീ. കെ.വി. സുരേന്ദ്രനാഥ് പറയുന്നത്. പകൽ വെളിച്ചത്തിൽ നിയമവിധേയമായി പ്രവർത്തിക്കാൻ ആദ്യമായി സന്ദർഭം കിട്ടിയതിലെ ആഹ്ലാദം, എന്തൊക്കെ എങ്ങനെയൊക്കെ പ്രവർത്തിച്ച് പ്രസ്ഥാനം കെട്ടിപ്പടുക്കണം എന്നുള്ള കാര്യത്തിൽ ആവേശം കൂടുതലും അറിവു കുറവും. പാർട്ടി പരിപാടികളെയോ, മാർക്സിസ്റ്റ് പ്രത്യയശാസ്ത്രത്തെയോ പറ്റി അറിവോ കിട്ടാനുള്ള രേഖകളോ പുസ്തകങ്ങളോ കമ്മി. എങ്കിലും ഒന്നറിയാം. കമ്മ്യൂണിസ്റ്റ് പാർട്ടി പാവങ്ങളിൽ പാവങ്ങളുടെ പാർട്ടിയാണ്.



"**അ**ന്തക്കാല"ത്തെ ഒരു കഥയാണിത്. തിരിച്ചുവരാനിടയില്ലാത്ത കാലം. അരനൂറ്റാണ്ടുമുമ്പുള്ള ഒരു കഥ.

തിരുവിതാംകൂറിൽ കമ്മ്യൂണിസ്റ്റ് പാർട്ടി നിയമവിധേയമായിട്ട് അധികം നാളുകൾ ആകാത്ത ഘട്ടം. പകൽവെളിച്ചത്തിൽ നിയമവിധേയമായി പ്രവർത്തിക്കാൻ ആദ്യമായി സന്ദർഭം കിട്ടിയതിലെ ആഹ്ലാദം. എന്തൊക്കെ, എങ്ങനെയൊക്കെ പ്രവർത്തിച്ച് പ്രസ്ഥാനം കെട്ടിപ്പടുക്കണം എന്നുള്ള കാര്യത്തിൽ ആവേശം കൂടുതലും അറിവു കുറവും. പാർട്ടി പരിപാടികളെയോ, മാർക്സിസ്റ്റ് പ്രത്യയശാസ്ത്രത്തെയോപറ്റി അറിവോ, കിട്ടാനുള്ള രേഖകളോ, പുസ്തകങ്ങളോ കമ്മി. കമ്മ്യൂണിസ്റ്റ് പാർട്ടി തൊഴിലാളി വർഗ്ഗത്തിന്റെ, നാട്ടിലെ പാവങ്ങളിൽ പാവങ്ങളുടെ പാർട്ടിയാണ്. അവർക്കുവേണ്ടി അവരാൽ നയിക്കപ്പെടുന്ന ഒരു പ്രസ്ഥാനം.

എല്ലാറ്റിനുമുപരി. വർഗ്ഗബോധം പ്രത്യയശാസ്ത്രത്തിൽ മാത്രമല്ല. നിത്യജീവിതത്തിന്റെ ഒരു നിമിഷത്തിലും അലിഞ്ഞുചേരണമെന്ന നിർബന്ധം.

ഭാഗ്യക്കേടിന് ജന്മനാലോ, തൊഴിലിനാലോ, ജീവിതരീതിയിലോ തൊഴിലാളിവർഗ്ഗത്തിൽപ്പെട്ടതെന്ന് ന്യായമായും അവകാശപ്പെടാൻ കഴിയുന്നവർ തിരുവനന്തപുരത്ത് പാർട്ടിയിൽ അന്ന് ഇല്ലെന്നുതന്നെ പറയാം.

തിരുവിതാംകൂർ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ പ്രസിഡന്റും സ്ഥാപക നേതാവുമായ സ: കെ.സി. ജോർജ്ജ് ഒരുയർന്ന ഇടത്തരം കുടുംബത്തിലെ മുതിർന്ന അംഗവും തിരുവനന്തപുരം ബാറിലെ പ്രമുഖനായ അഭിഭാഷകനും.

വളരെ പണിപ്പെട്ട് സ: കെ.സി. ജോർജ്ജിന്റെ സ്വാധീനശക്തികൊണ്ടു മാത്രം ഭാഗ്യത്തിന് ഒരു ഓഫീസ് കണ്ടുപിടിക്കാൻ സാധിച്ചു. കാറ്റും വെളിച്ചവും കയറാത്ത ആ ഗുഹയ്ക്ക് ഇട്ട പേര് 'മൂട്ടവനം' എന്നായിരുന്നു. മേലേ തമ്പാനൂർ ഇന്നത്തെ ദേശാഭിമാനി ഓഫീസ് സ്ഥിതിചെയ്യുന്നതിനടുത്തുള്ള മാഞ്ഞാലിക്കുളം ജംഗ്ഷനിലായിരുന്നു മൂട്ടവനം. കെ.



സിയുടെ രാപ്പകലുള്ള ഏകജോലി കാഡർ (പ്രവർത്തകർ) കണ്ടുപിടിത്തമായിരുന്നു. രാവിലേ ഇറങ്ങി രാത്രിവരെ വലവീശി നടന്നാൽ കഷ്ടിച്ച് ഒരാളെ കിട്ടിയാലായി. കിട്ടാതിരിക്കലായിരുന്നു അനുഭവം കൂടുതലും. കോൺഗ്രസ്സിലും ശ്രീ. പൊന്നറ ശ്രീധറുടെ നേതൃത്വത്തിലുണ്ടായിരുന്ന യൂത്ത് ലീഗിലും മറ്റു ചെറുപ്പക്കാരുടെ സംഘടനകളിലുമൊക്കെ പരതി നടന്നാലും ആൾ കിട്ടുന്ന കാര്യം 'അരുത്തി'. വളരെ പണിപ്പെട്ട് കോൺഗ്രസ്സിന്റെയും, ലീഗിന്റെയും വേലിക്കകത്താണോ, പുറത്താണോ എന്നു നിശ്ചയമില്ലാത്ത കൂട്ടരുടെ ഇടയിൽനിന്നും, സിറ്റിയിൽ യാദൃച്ഛികമായി വന്നുചേരുന്നവരും, പോകാൻ തീയതി എണ്ണിയിരിക്കുന്നവരുമായുള്ള കുറേപ്പേരെ വിളക്കിയെടുത്ത് തിരുവനന്തപുരത്തെ ആദ്യത്തെ ബ്രാഞ്ച് ഒരുവിധത്തിൽ തട്ടിക്കൂട്ടി.

യൂത്ത് ലീഗ് പ്രവർത്തകൻ ഉള്ളൂർ ഗോപി. കോൺഗ്രസ്സിന്റെ പ്രവർത്തകൻ മണ്ണന്തല കരുണാകരൻ, യൂത്ത് ലീഗ് കാര്യങ്ങൾക്കാണെന്നു തോന്നുന്നു. തിരുവനന്തപുരത്ത് തമ്പടിച്ചിരുന്ന പുതുപ്പള്ളി രാഘവൻ. അഞ്ചലാപ്പീസിന്റെ മുമ്പിൽ (ഇപ്പോഴത്തെ സെൻട്രൽ ടെലിഗ്രാഫ് ഓഫീസ്) കച്ചവടം നടത്തിയിരുന്ന വാസുദേവൻപിള്ള. മുനിസിപ്പൽ കൗൺസിൽ മെംബറായിരുന്ന ടി.പി. ജനാർദ്ദനൻ, തേയിലക്കമ്പനിയുടെ ഏജന്റായി വന്ന കോട്ടയത്തുകാരൻ ജോൺ, കടലാസു കച്ചവടക്കാരൻ ലൂക്ക് എന്നിങ്ങനെ "ജൈവ വൈവിധ്യ"ത്തിന്റെ ഒരു കലവറതന്നെയായിരുന്നു സംഘടിപ്പിച്ച ആദ്യത്തെ പാർട്ടി ബ്രാഞ്ച്. കഷ്ടകാലത്തിന് ഒരാളുപോലും തൊഴിലാളിവർഗ്ഗത്തിൽപ്പെട്ടതായിട്ടില്ല അക്കൂട്ടത്തിൽ. എല്ലാം ഇടത്തരക്കാർ.

കമ്മ്യൂണിസം സ്വീകരിച്ചാൽ മാത്രം പോരാ. തൊഴിലാളിവർഗ്ഗത്തെപ്പോലെ ചിന്തിക്കണം, ജീവിക്കണം. വർഗ്ഗവികാരം വളർത്തണം. അതിനു ബോധപൂർവ്വമായി ശ്രമിക്കണം. അതിന് എന്താണു വേണ്ടത് ഇതായിരുന്നു നേരിടാനുള്ള പ്രശ്നം.

വർഗ്ഗവികാരം വളർത്തണമെങ്കിൽ ഇടത്തരക്കാരന്റെ ദുരഭിമാനവും. പൊങ്ങച്ചവും മറയത്തു കളയണം. മാർക്സിസത്തിന്റെ ഭാഷയിൽ പറഞ്ഞാൽ ഒറ്റവാക്കിൽ "ഡീ ക്ലാസ്സ്" (de-class) ചെയ്യണം.

ഇടത്തരക്കാരനും ഉയർന്ന ഇടത്തരക്കാരനും നിത്യജീവിതത്തിൽ എങ്ങനെ കീഴോട്ട് ഇറങ്ങി വരണം എന്നതായിരുന്നു അന്നത്തെ പ്രശ്നം. ഇന്നാണെങ്കിൽ, ഒരുപക്ഷേ, രാഷ്ട്രീയപ്രവർത്തകന്റെ, ജനങ്ങളുടെ ബഹുമാനവും ആദരവും ആർജ്ജിച്ച ഒരു രാഷ്ട്രീയപ്രവർത്തകന്റെ മാന്യതയ്ക്കും അന്തസ്സിനും ചേരുന്നവിധത്തിൽ എങ്ങനെ അപ് ക്ലാസ്സ് (up-class) ചെയ്യണമെന്ന് ആലോചിക്കണോ എന്നതു തീരെ അപ്രസക്തമായിരുന്നു.

ചൂടുപിടിച്ച് ഇതൊക്കെ ആലോചിക്കുന്നതിനിടയിലാണ് ഒരുദിവസം ആലുവ യു.സി കോളേജിൽ ബി.എയ്ക്കു പഠിച്ചുകൊണ്ടിരുന്ന വിദ്യാർത്ഥിനേതാവ് കെ.സി. മാത്യു തിരുവനന്തപുരത്ത് പാർട്ടി ഓഫീസിൽ വന്നത്. മാത്യുവിനാണെങ്കിൽ കെട്ടും, മട്ടുമെല്ലാം ഒരു ഭേദപ്പെട്ട കുടുംബത്തിൽപ്പെട്ട കോളേജ് വിദ്യാർത്ഥിയുടേത്. കുളത്തുങ്കൽ പോത്തൻ മാത്യുവിനെ വിളിച്ചു. "മുറുക്കാൻകടയിൽപ്പോയി നാലുചക്രത്തിന്റെ പഴം വാങ്ങിക്കൊണ്ടു വാടോ." പോത്തൻ ആജ്ഞാപിച്ചു. തന്റെ അന്തസ്സിനു ചേരാത്ത ഈ പണി ചെയ്യുന്നതെങ്ങനെയെന്ന് കെ.സി. മാത്യു പകച്ചുനിന്നു. പോത്തനാണെങ്കിൽ ഡീക്ലാസ് ചെയ്യാതെ ഇവിടെനിന്നു പോകാൻ സമ്മതിക്കില്ലായെന്ന നിർബന്ധത്തിലും. അവസാനം പാവം മാത്യു പോയി പഴം വാങ്ങിക്കൊണ്ടുവന്നു കൊടുത്തു എന്നു മാത്രമല്ല. പോഷകാംശമടങ്ങിയ പഴത്തൊലി തിന്നണമെന്നു നിർബന്ധിക്കുകയും ചെയ്തു എന്നാണോർമ്മ.

ഡീക്ലാസ്സ് ചെയ്യുക എന്ന പ്രക്രിയ ഈയൊരു വിഷയത്തിൽ ഒതുക്കിനിർത്തിയിരുന്നില്ല. യുദ്ധകാലഘട്ടത്തിൽ കമ്മ്യൂണിസ്റ്റ് പാർട്ടി അഖിലേന്ത്യാ കേന്ദ്രം പീപ്പിൾസ് വാർ എന്നുള്ള പേരിൽ പാർട്ടി മുഖപത്രമായി ഒരു വാരിക പ്രസിദ്ധപ്പെടുത്തുന്നുണ്ടായിരുന്നു. അതു വില്ക്കണം. ഏജന്റന്മാർ മുഖേനയല്ല. പാർട്ടി പ്രവർത്തകർതന്നെ മെയിൻറോഡിൽ

വച്ചു വില്ക്കണമെന്നായിരുന്നു തീരുമാനം. പോത്തനും പുതുപ്പള്ളി രാഘവനും ഇതെഴുതുന്ന ലേഖകനുമൊക്കെ സ്റ്റാറ്റ്യൂവിലും സ്പെൻസർ ജംഗ്ഷനിലും ടൗൺഹാളിന്റെ മുമ്പിലും മണിക്കൂറുകൾ നിന്ന് ഉറക്കെ വിളിച്ച് വാരികവില്പന നടത്തുന്ന കൗതുകകരമായ കാഴ്ച കാണാൻ, പത്രം വാങ്ങാത്തവരും കൂട്ടംകൂടി നില്ക്കുമായിരുന്നു.

ഭക്ഷണം കഴിക്കാൻ നിലവാരം ഏറ്റവും കൂടിയ ഹോട്ടലിലേക്കല്ല പോകേണ്ടത്. നേരേമറിച്ച് കുറഞ്ഞവിലയ്ക്കു ഭക്ഷണം കിട്ടുന്ന തൊഴിലാളികൾ പതിവായി ഭക്ഷണം കഴിക്കുന്ന ഹോട്ടലുകളിലാണ് പോകേണ്ടത്. ഇതായിരുന്നു അന്നത്തെ വിശ്വാസപ്രമാണം. ഹജ്ജൂർ കച്ചേരിയുടെ തെക്കേ ഗേറ്റിനടുത്ത് പങ്കജ് ഹോട്ടൽ ഇപ്പോഴിരിക്കുന്ന സ്ഥലത്ത് അന്നുണ്ടായിരുന്നത് അണ്ണാച്ചിയുടെ ദോശക്കടയായിരുന്നു. ഒരു ചക്രം കൊടുത്താൽ വയറുനിറയെ ദോശയും ചായയും. അവിടെ കെ.സി. ജോർജ്ജ് ഉൾപ്പെടെയുള്ള എല്ലാ പാർട്ടിപ്രവർത്തകരും ഗവൺമെന്റ് പ്രസ്സ് തൊഴിലാളികൾക്കൊപ്പം ഇരുന്ന് അതേ ഭക്ഷണം കഴിച്ച് നിർവൃതി നേടുക മാത്രമല്ല കൈവശമുള്ള പൈസയ്ക്കകത്ത് ചെലവൊതുക്കുന്ന കാര്യത്തിൽ വിജയിക്കുകയും ചെയ്തു.

ഇത് കമ്മ്യൂണിസ്റ്റുകാർക്കു മാത്രം ബാധകമായ ഒരു കാര്യമായിരുന്നില്ല. സ്റ്റേറ്റ് കോൺഗ്രസ്സും കമ്മ്യൂണിസ്റ്റുകാരും തമ്മിൽ അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടായിരുന്നപ്പോൾത്തന്നെ പരസ്പരം ബഹുമാനവും, ആത്മാർത്ഥമായ സൗഹൃദവും അന്നു നിലനിന്നിരുന്നു. അന്നത്തെ അന്തരീക്ഷത്തിൽ സി. കേശവൻ, കുമ്പളത്ത് ശങ്കുപ്പിള്ള, എ.പി. ഉദയഭാനു, ബോധേശ്വരൻ തുടങ്ങിയ സ്റ്റേറ്റ് കോൺഗ്രസ്സ് നേതാക്കൾ പതിവായി പാർട്ടി ഓഫീസിൽ വരികയും അവരെ കെ.സി. ജോർജ്ജ് സ്നേഹപൂർവ്വമായ നിർബന്ധംകൊണ്ട് അണ്ണാച്ചിയുടെ ദോശക്കടയിൽ ഭക്ഷണം കഴിക്കാൻ കൂട്ടിക്കൊണ്ടുപോവുകയും പതിവായിരുന്നു.

> നഗരങ്ങളിൽ യാദൃശ്ചികമായി വന്നുചേരുന്നവരുടെയും നഗരം വിട്ടുപോകാൻ തയ്യാറായിരിക്കുന്നവരുടെയും ഒരു 'ജൈവ വൈവിദ്ധ്യ'മായിരുന്നു ആദ്യകാലത്തെ പാർട്ടി ബ്രാഞ്ച്. കഷ്ടകാലത്തിന് ഒരാളുപോലും തൊഴിലാളി വർഗ്ഗത്തിൽപ്പെട്ടവരായുണ്ടായിരുന്നില്ല.

സി. കേശവനാണെങ്കിൽ ചിലപ്പോൾ രാവിലെ വന്ന് ധരിച്ചിരുന്ന വസ്ത്രങ്ങൾ അലക്കി ഉണക്കാനിട്ട് ഉണങ്ങിത്തീരുന്നതുവരെ പാർട്ടി ഓഫീസിലുള്ള ഞങ്ങളെയൊക്കെ അദ്ദേഹത്തിന്റെ മധുരമായ ശബ്ദത്തിൽ സമരഗാനങ്ങൾ മാത്രമല്ല, കരുണയും ചണ്ഡാലഭിക്ഷുകിയുമൊക്കെ പാടി രസിപ്പിച്ചിരുന്നത് ഓർത്തുപോകുന്നു. അന്നൊന്നും പദവിയും, പദവിചിഹ്നങ്ങളും ഒരുകൂട്ടർക്കും പ്രശ്നമായിരുന്നില്ല.

വരുമാനമാർഗ്ഗങ്ങൾ ഒന്നുമില്ലാതെ പാർട്ടിപ്രവർത്തനം നടത്തിയിരുന്ന അക്കാലത്ത് കൈവശമുള്ള തുട്ടുകാശുകൊണ്ട് അടുത്തുള്ള മാധവവിലാസം ഹോട്ടലിൽനിന്ന് ഒരാളിനുള്ള ഊണു വരുത്തി എല്ലാവരും തുല്യമായി വീതിച്ചെടുത്തു കഴിച്ച ദിവസങ്ങൾ ഇല്ലായ്മയുടെ ദുഃഖദിനമായിരുന്നില്ല. ആവേശത്തിന്റെ ദിവസങ്ങളായിരുന്നു. എറണാകുളത്തെ സ്റ്റേറ്റ് കോൺഗ്രസ്സ് ക്യാമ്പിൽ കെ.സി. ജോർജ്ജിന്റെ നേതൃത്വത്തിൽ കോൺഗ്രസ്സ് പ്രവർത്തകർ കഴിഞ്ഞുകൂടിയിരുന്നപ്പോൾ പതിവുണ്ടായിരുന്ന "ഒരു ഊണും അഞ്ചിലയും" സമ്പ്രദായം ശ്രീ. വൈക്കം മുഹമ്മദ് ബഷീർ അദ്ദേഹത്തിന്റെ കഴിഞ്ഞകാല സ്മൃതികളിൽ വിവരിച്ചിട്ടുണ്ട്. അതിന്റെ തുടർച്ചതന്നെയായിരുന്നു തിരുവനന്തപുരത്തെ കമ്മി-ഊണിലും.

ഒരുദിവസം ബോംബെ പാർട്ടി കേന്ദ്രത്തിൽനിന്നു നിർദ്ദേശം വന്നു. പാർട്ടിപ്രവർത്തകർ ഓരോരുത്തരും കൈവശമുള്ള വിലകൂടിയതും ഭംഗിയുള്ളതും അല്ലാത്തതുമായ വസ്ത്രങ്ങൾ ധരിക്കുന്നതിനു പകരം എല്ലാവരും ഐകരൂപ്യമുള്ള ഒരു കാക്കിനിക്കറും, ഒരു ഷർട്ടും ധരിക്കണമെന്നായിരുന്നു നിർദ്ദേശം. ഐകരൂപ്യം മാത്രമല്ല. വസ്ത്രത്തിന്റെ ചെലവും അലക്കുകൂലിയും ചുരുക്കാൻ ഇതു സഹായകമായിരിക്കുമെന്നായിരുന്നു നിർദ്ദേശം. ഈ നിർദ്ദേശം നടപ്പായതോടുകൂടി ഒരുകാൽ ബലഹീനമായുള്ള കെ.സി. ജോർജ്ജും ചെറുപ്പത്തിൽനിന്നും മധ്യവയസ്കന്മാരാകാൻ തുടങ്ങിയിരുന്ന പുതുപ്പള്ളി രാഘവനും, പേട്ട കരുണാകരനും ഉൾപ്പെടെയുള്ള കമ്മ്യൂണിസ്റ്റുകാർ ജാഥയിൽ മാർച്ച് ചെയ്യുമ്പോൾ മാത്രമല്ല, നിത്യജീവിതത്തിൽത്തന്നെ ഈ വേഷപ്പകർച്ചയ്ക്കു മുറുമുറുപ്പുകൂടാതെ വഴങ്ങി. ഇങ്ങനെ ഡീക്ലാസ്സ് ചെയ്യുക എന്ന ലക്ഷ്യം പ്രാപിക്കാൻ സ്വീകരിച്ച മാർഗ്ഗങ്ങളെത്ര വൈവിധ്യം നിറഞ്ഞതായിരുന്നുവെന്ന് ഓർക്കുന്നത് ഇപ്പോൾ എത്ര രസകരമാണ്. കമ്മ്യൂണിസത്തിന്റേതായാലും ബാല്യത്തിൽ ബാലചാപല്യം ചിലപ്പോഴൊക്കെ വരിക മനസ്സിലാക്കാവുന്നതേയുള്ളൂ.









ജലസമ്പന്നമായ കേരളത്തിൽ വൈദ്യുതി മിച്ചമുണ്ടാക്കാം

# വൈദ്യുതിമിച്ചം: രണ്ടരക്കൊല്ലം കൊണ്ടുനേടാം

ഉണ്ണിക്കൃഷ്ണൻ, ശ്രീകണ്ഠപുരം

"കേരളത്തിലെ വൈദ്യുതിക്ഷാമം മുഴുവനും രണ്ടേരണ്ടുവർഷംകൊണ്ടു പരിഹരിക്കാം. മാത്രമല്ല, മറ്റു സംസ്ഥാനങ്ങൾക്ക് വില്ക്കാനുള്ള വൈദ്യുതിയും ഇവിടെ ഉല്പാദിപ്പിക്കാം. അതിനു വേണ്ടുന്ന ചെലവ് നിലവിൽ ആസൂത്രണം ചെയ്യുന്നതിന്റെ പകുതിപോലും വേണ്ടതാനും. ഇന്ന് നമുക്കു വേണ്ടത് 2500 മെഗാവാട്ട് വൈദ്യുതിയാണ്. നിലവിലുള്ളത് 1500 മെഗാവാട്ടും. എന്നാൽ ഞാൻ നിർദ്ദേശിക്കുന്ന പദ്ധതിയിലൂടെ 6500 മെഗാവാട്ട് വൈദ്യുതി ഇവിടെ ഉല്പാദിപ്പിക്കാം. അതായത്, ഇന്നുള്ളതിന്റെ നാലിരട്ടിയിലേറെ. വൈദ്യുതിക്കാര്യത്തിൽ നമുക്കു സ്വയംപര്യാപ്തമാകാനുള്ള എല്ലാ സാദ്ധ്യതയും ഇവിടുണ്ട്. പക്ഷേ, അവ നടപ്പിലാക്കാനുള്ള സന്നദ്ധത വേണ്ടപ്പെട്ടവർക്കുണ്ടാകണം."

"കോടികൾ മുടക്കുമുതലുള്ള വൻകിട പദ്ധതികൾ വന്നാലേ നാടു വികസിക്കൂ എന്നാണ് നമ്മുടെ ധാരണ. അതു തെറ്റായ കാഴ്ചപ്പാടാണ്. അതു മാറ്റണം."

ഈ വാക്കുകൾ ആലോചനാശേഷിയില്ലാത്ത ഒരാളുടെ ജല്പനമാണെന്നു തോന്നുന്നുണ്ടോ? വൈദ്യുതിക്ഷാമത്തിൽപ്പെട്ടു നാം ഉഷ്ണിക്കുമ്പോൾ, വരൾച്ചയുടെ കെടുതിമാസങ്ങളിലേക്കു നാം നീങ്ങിക്കൊണ്ടിരിക്കുമ്പോൾ, സംഭരണികളിൽ ജലനിരപ്പ് കുറഞ്ഞെന്ന പേരിൽ ഇനിയും വൈദ്യുതി വെട്ടിച്ചുരുക്കുമെന്നു കേൾക്കുമ്പോൾ, മറ്റൊരു സംസ്ഥാനത്തിനും ഒരുതുള്ളി ജലംപോലും പങ്കുവയ്ക്കാനില്ലാത്തവിധം കേരളത്തിനുപയോഗിക്കാനുള്ള ജലം മാത്രമേ ഇവിടെയുള്ളൂ എന്ന് 1974-ലെ ഭരതൻ റിപ്പോർട്ട് അടിവരയിട്ടു പറയുമ്പോൾ, വികസനപദ്ധതികളുടെ അഭാവത്തിൽ സംസ്ഥാനത്തിന്റെ വളർച്ച മുരടിക്കുമ്പോൾ, ഉവ്വ്, ഇതൊരു ജല്പനമാണെന്നു നാം കരുതിയില്ലെങ്കിലേ അദ്ഭുതമുള്ളൂ.



പി.എച്ച് വൈദ്യനാഥയ്യർ

> ജലസമ്പത്തിൽ കേരളം സമ്പന്നമാണ് പക്ഷെ ജലം ഉപയോഗിക്കുന്നതിൽ നാം യാതൊരു വകതിരിവും കാണിക്കുന്നില്ല. വൈദ്യുതിയുടെ കാര്യത്തിലും പരിഭ്രമിക്കേണ്ടതില്ല. യാഥാർത്ഥ്യബോധത്തോടെ കാര്യങ്ങളെ സമീപിക്കാൻ പഠിക്കുകയേ വേണ്ടൂ

പക്ഷേ, നമ്മുടെ നാട്ടിലെ ഏറ്റവും മികച്ച ഒരു എഞ്ചിനീയറുടേതാണ് ഈ വാക്കുകളെന്നു വരുമ്പോൾ, കേരളത്തിലെ ജലവിഭവത്തെപ്പറ്റി ആദ്യമായി സമഗ്രമായ പഠനം നടത്തി റിപ്പോർട്ടു തയ്യാറാക്കിയ ഒരാളുടേതാണ് ഈ വാക്കുകളെന്നു വരുമ്പോൾ, നാലു ദശകങ്ങൾക്കടുത്തായി നമ്മുടെ ജലവിനിയോഗരീതിയെപ്പറ്റി സൂക്ഷ്മമായി പഠനം നടത്തുന്നൊരാളുടെ വാക്കുകളാണിതെന്നു വരുമ്പോൾ, കേന്ദ്ര ജലസേചന ബോർഡിന് (Central Board of Irigation and Power) തെന്നിന്ത്യയിൽനിന്നുണ്ടായ ഒരേയൊരു സെക്രട്ടറിയുടേതാണ് ഈ വാക്കുകളെന്നു വരുമ്പോൾ ജല്പനം എന്നു നമുക്കതിനെ എങ്ങനെ വിശേഷിപ്പിക്കാനാകും? ആ ഒറ്റക്കാരണംകൊണ്ടുതന്നെ ഈ പ്രസ്താവങ്ങളിലെ പൊരുൾ തേടാൻ നാം ബാദ്ധ്യസ്ഥരാകുന്നില്ലേ? കുറഞ്ഞപക്ഷം അതിന്റെ സാദ്ധ്യതകളെക്കുറിച്ചാരായുകയെങ്കിലും.



കോട്ടയം-ഏറ്റുമാനൂർ റോഡിൽ ചവിട്ടുവരിക്കവലയിൽനിന്നു കിഴക്കോട്ടു പോകുന്ന ചെറിയൊരു റോഡുണ്ട്. ഈ റോഡിലൂടെ മുന്നോട്ടുപോകെ, പ്രശസ്തമായ സൂര്യകാലടിമനയ്ക്കു തെല്ലിപ്പുറത്തായി ഒരു കാവിന്റെ വിശുദ്ധിയെ ഓർമ്മിപ്പിക്കുംവിധം ചെടിപ്പടർപ്പുകളും വൃക്ഷസമൃദ്ധിയും തണൽ നിറയ്ക്കുന്ന ഒരു പുരയിടം കാണാം. ഈർപ്പം തുടിക്കുന്ന ആ പറമ്പിൻമദ്ധ്യേ പഴമ നിറഞ്ഞ ഒരു വീടും. 'അംബാലയ'. ഈ വീടിന്റെ ഉമ്മറത്തളത്തിൽ ചാരുകസാലയിൽ അതാ ആ മനുഷ്യനുണ്ട്. റിട്ടയേർഡ് ചീഫ് എഞ്ചിനീയർ പി.എച്ച് വൈദ്യനാഥയ്യർ എന്ന എൺപത്തഞ്ചുകാരൻ. വിവാദമെന്നു തോന്നാവുന്ന ഈ പ്രസ്താവങ്ങൾ അദ്ദേഹത്തിന്റേതാണ്.

"വൈദ്യുതിക്ഷാമം പരിഹരിക്കാൻ പെരിങ്ങോത്ത് ഒരാണവനിലയം സ്ഥാപിക്കുകയോ, കായങ്കുളത്ത് താപനിലയം പണിയുകയോ പൂയംകുട്ടിയിൽ

കാടുതെളിച്ച് അണകെട്ടുകയോ വേണ്ട. അതിലും എളുപ്പത്തിൽ നടപ്പാക്കാവുന്ന പദ്ധതികളുണ്ട്. അവ നടപ്പാക്കട്ടെ."

സംസാരം തുടരുമ്പോൾ വിവാദമായേക്കാവുന്ന ഇത്തരം എത്ര പ്രസ്താവങ്ങൾ ഇനിയുമുണ്ട് അദ്ദേഹത്തിന്. എന്നാൽ കേവലം ഉപരിപ്ളവമായ ആലോചനകളുടെ ഫലമേ അല്ല ആ വാക്കുകളൊന്നും. ദശകങ്ങൾ നീണ്ട പഠനമനനങ്ങളുടെ സാരമാണത്. അനുയോജ്യമായ പദ്ധതികളേതെന്ന ഭാവനാത്മകമായ അന്വേഷണത്തിന്റെയും സൂക്ഷ്മചിന്തയുടെയും ഫലമാണത്. അതുകൊണ്ടുതന്നെ ഈ മനുഷ്യനെ നാം അടുത്തറിയേണ്ടതുണ്ട്. അദ്ദേഹത്തിന്റെ ചിന്തകളും. കാരണം ഈ മനുഷ്യൻ മുന്നോട്ടുവയ്ക്കുന്നത് നമ്മുടെ വികസനപരിപാടികൾക്കായുള്ള ഭാവിരൂപങ്ങളാണ്.

വികസനത്തെപ്പറ്റി നമുക്കുള്ള പരമ്പരാഗത ധാരണകളിൽനിന്നു വ്യതിരിക്തമാണ് വൈദ്യനാഥയ്യരുടെ കാഴ്ചപ്പാടുകൾ. സംസാരത്തിന്റെ തുടർച്ചകളിലെവിടെയോ വച്ച് യുക്ത്യധിഷ്ഠിതമായി തന്റെ വാദഗതികളിലൂടെ വികസനത്തെപ്പറ്റി നമ്മിലടിയുറച്ചുപോയ സങ്കല്പങ്ങളെയാകെ ഈ മനുഷ്യൻ കീഴ്മേൽ മറിച്ചുകളയുന്നു. ഒടുവിലൊടുവിൽ നമ്മളും തലകുലുക്കിപ്പോകും 'ഉവ്വ്. ഈ മനുഷ്യൻ പറയുന്നതാണു ശരി. നമ്മുടെ നാടിന്റെ വളർച്ചയ്ക്ക് ഏറെ അനുയോജ്യം ഇത്തരം പദ്ധതികളാണ്. നാമിന്ന് ഊന്നൽ നല്കേണ്ടതും ഇങ്ങനെയുള്ള പദ്ധതികൾക്കാണ്."


*കേരളത്തിന്റെ മുഖലാവണ്യം*

"ഏറ്റവും കൂടുതൽ ജനസാന്ദ്രതയും ജലസാന്ദ്രതയുമുള്ള പ്രദേശമാണ് കേരളം." അയ്യർ പറയുന്നതു നോക്കുക. "എന്നാൽ സ്വാതന്ത്ര്യം കിട്ടി അരനൂറ്റാണ്ടായിട്ടും ഈ വിഭവശേഷി കാര്യക്ഷമമായി ഉപയോഗിക്കാൻ പറ്റിയ പദ്ധതികളൊന്നും കേരളത്തിലുണ്ടായിട്ടില്ല. അതിനു കാരണം ദേശീയതലത്തിലുള്ള ഫെഡറൽ ഭരണകൂടം നിർദ്ദേശിക്കുന്ന പദ്ധതികൾതന്നെ ഇവിടെ ആസൂത്രണം ചെയ്തു നടപ്പാക്കുന്നതാണ്."

"നാടിന്റെ വികസനത്തിനായി നാം പഞ്ചവത്സരപദ്ധതികൾ നടപ്പാക്കി. ഇതുവരെയായി എട്ടുപഞ്ചവത്സരപദ്ധതികൾ. എന്നിട്ടും വികസനകാര്യത്തിൽ കേരളം മറ്റു സംസ്ഥാനങ്ങളുടെയത്ര പുരോഗമിച്ചോ? ഇവിടത്തെ വിഭവശേഷിയും ആൾശേഷിയും വച്ചുനോക്കുമ്പോൾ ഇല്ലെന്നു കാണാനാകും. ഇവിടത്തെ പദ്ധതികളൊന്നും ഉദ്ദേശിച്ചത്ര ഫലം കാണാത്തത് ഇതര സംസ്ഥാനങ്ങൾക്ക് ഉപയോഗിക്കുന്ന അതേ സാങ്കേതികരീതിതന്നെ ഉപയോഗിക്കുന്നതിനാലാണ്. എല്ലാ സംസ്ഥാനങ്ങളുടെയും വികസനത്തിന് ഒരേ അച്ചിലുള്ള ആസൂത്രണവും സാങ്കേതികവിദ്യയുമാണ് പഞ്ചവത്സരപദ്ധതികളിലുള്ളത്. അതപ്പാടെ നമ്മളും സ്വീകരിക്കുന്നതാണ് കുഴപ്പം." അദ്ദേഹം വിശദീകരിക്കുന്നു.

"ഭൂപരമായും കാലാവസ്ഥാപരമായും പരിസ്ഥിതിപരമായും മറ്റു സംസ്ഥാനങ്ങളിൽനിന്നു തീർത്തും വ്യത്യസ്തമാണ് കേരളം. തൊട്ടയൽപക്കമായ തമിഴ്നാടിനുപോലും കേരളത്തിൽനിന്നു ഭിന്നമായ കാലാവസ്ഥയും ഭൂമിശാസ്ത്രഘടനയുമാണ്. അതിനാൽ അവയിൽനിന്നെല്ലാം വ്യത്യസ്തമായ സാങ്കേതികരീതിയിൽ വേണം ഇവിടെ പദ്ധതികൾ ആസൂത്രണം ചെയ്യാൻ. ഭാവനാത്മകമായി അത്തരം പദ്ധതികൾ നടപ്പിലാക്കാനുള്ള സന്നദ്ധത നമ്മുടെ ഭരണാധികാരികൾക്കോ ആസൂത്രണവിദഗ്ദ്ധർക്കോ ഇല്ലാതെ പോയി. അതുകൊണ്ടുതന്നെ നമ്മുടെ പദ്ധതികളത്രയും പാഴ്ച്ചെലവുകളാവുകയേയുള്ളൂ."

വികസനകാര്യത്തിൽ കേരളം പിന്നോക്കം പോയതിന്റെ കാരണം ശ്രീ. അയ്യർ വിലയിരുത്തുന്നതിങ്ങനെയാണ്. കുറഞ്ഞ ചെലവിലുള്ള പദ്ധതികൾ, ഭൂപരമായി അനുയോജ്യമാംവിധം ആസൂത്രണം ചെയ്തു നടപ്പാക്കിയാൽ രണ്ടോ മൂന്നോ വർഷത്തിനകം കേരളത്തിനു വളരെയേറെ പുരോഗമിക്കാനാകുമെന്ന് അദ്ദേഹം അവകാശപ്പെടുന്നു.

ഈ വികസനപദ്ധതിയിൽ നമുക്കുപയോഗിക്കാനുള്ള മൂലധനം കാരുണ്യംപോലെ നമ്മുടെമണ്ണിൽ പ്രകൃതി പെയ്തു നിറയ്ക്കുന്ന ഇടവപ്പാതിയും തുലാവർഷവുമാണെന്നുകൂടി അദ്ദേഹം കൂട്ടിച്ചേർക്കുന്നു. മറ്റൊന്നുമല്ല. മഴവെള്ളം മാത്രം. ഒപ്പം ഇവിടത്തെ മാനവശേഷിയും.

"നിർഭാഗ്യവശാൽ നമ്മുടെ ജലസമ്പത്തും ആൾശേഷിയും നാം വേണ്ടവിധത്തിൽ ഉപയോഗിക്കുന്നില്ല. അതിനുള്ള നീക്കംപോലും അധികൃതരുടെ ഭാഗത്തുനിന്നില്ല. നമ്മുടെ മണ്ണ്, നമ്മുടെ ജലം, നമ്മുടെ കാലാവസ്ഥ, മനുഷ്യശേഷി. വികസനാവശ്യത്തിന് നാമിവയെ വേണ്ടവിധം ഉപയോഗിക്കണം. എന്നാൽ നമ്മുടെ ജലം മുഴുവനും അറബിക്കടലിലും നമ്മുടെ ജനങ്ങളെ മുഴുവനും അറബിനാടുകളിലേക്കും ഒഴുക്കിവിടാനാണ് നമുക്കു താത്പര്യം. ഈ സ്ഥിതി മാറണം. അറബിക്കടലിലേക്കു നാം ഒഴുക്കിക്കളയുന്ന വെള്ളത്തിന്റെ പകുതിപോലും വേണ്ട കേരളത്തിന്റെ വികസനവളർച്ചയ്ക്ക്. ഈ ജലത്തിൽ പാതിയെങ്കിലും ഉപയോഗിക്കാവുന്ന പദ്ധതികൾ നടപ്പാക്കണം. അതിനാണ് ഞാനിത്രകാലവും വാദിക്കുന്നത്. പക്ഷേ, ആരു ശ്രദ്ധിക്കാൻ."

അംബാലയയുടെ ഉമ്മറത്തളത്തിലെ ചാരുകസേരയിലിരുന്ന് വൈദ്യനാഥയ്യർ ഇതു പറയുമ്പോൾ വർഷങ്ങളായി താൻ മുറവിളികൂട്ടുന്നൊരാവശ്യത്തിനുനേരേ അധികൃതർ പുലർത്തുന്ന അവഗണനയുണർത്തിയ കയ്പ് ആ മുഖത്തുണ്ട്.

ആസൂതണത്തിലെ ഉൾക്കാഴ്ചയില്ലായ്മയും പദ്ധതി നടത്തിപ്പിലെ വൈകല്യവും നിമിത്തം രാജ്യത്തേറ്റവുമധികം മഴ ലഭിക്കുന്ന ഒരു സംസ്ഥാനം, അതിന്റെ ജലസമ്പത്തു മുഴുവനും പാഴാക്കുന്നുവെന്നതാണ് ഈ മനുഷ്യന്റെദുഃഖം. ജലവിഭവം ഉപയോഗിച്ച് വികസനകാര്യത്തിൽ ഏറെ മുന്നോട്ടു പോകാനുള്ള സാദ്ധ്യതകളെത്രയുമുണ്ടായിട്ടും അധികൃതർ അതിനുനേരേ കാട്ടുന്ന അലംഭാവം ഒരു വേദനയായിത്തന്നെ ഇദ്ദേഹം കൊണ്ടുനടക്കുന്നു.

കൃഷി, വ്യവസായം. രാജ്യത്തിന്റെ പുരോഗതിക്ക് ഈ രണ്ടു മാർഗ്ഗങ്ങളേയുള്ളൂ. കാർഷികമേഖലയുടെ വളർച്ചയ്ക്കു വേണ്ടത്ര ജലസേചന സൗകര്യം വേണം. വ്യവസായവളർച്ചയ്ക്കു വൈദ്യുതിയും. വൈദ്യുതിയുല്പാദനത്തിനു പല രീതികളുണ്ടെങ്കിലും നാം ഏറെ ആശ്രയിക്കുന്നത് ജലവൈദ്യുത പദ്ധതികളെയാണ്. അതിനർത്ഥം കേരളത്തിന്റെ കാർഷിക-വ്യാവസായിക വളർച്ചയ്ക്ക് ഏറ്റവും അത്യാവശ്യമായ പ്രകൃതിവിഭവം ജലമാണെന്നുതന്നെ.

ഭാഗ്യവശാൽ ഇന്ത്യയിൽ ഏറ്റവും കൂടുതൽ മഴ ലഭിക്കുന്ന സംസ്ഥാനങ്ങളിലൊന്നാണ് കേരളം. ഇടവപ്പാതിയും തുലാവർഷവും തിമിർത്തുപെയ്യുന്നതിനു പുറമേ വരൾച്ചമാസങ്ങളിൽപ്പോലും അത്യാവശ്യം മഴ ലഭിക്കുന്ന സംസ്ഥാനം. പക്ഷേ, ഇങ്ങനെ പെയ്തുകിട്ടുന്ന ജലം മുഴുവനും ഉപയോഗിക്കാനുള്ള പദ്ധതികൾ നമുക്കിന്നില്ല. ഇതിന്റെ പാതിയെങ്കിലും വിനിയോഗിക്കാൻ പറ്റിയ പദ്ധതികൾ ആവിഷ്കരിച്ചു നടപ്പാക്കിയാൽ സംസ്ഥാനത്തിന്റെ കാർഷികവും വ്യാവസായികവുമായ ദ്വിമുഖ വളർച്ചയ്ക്ക് അതുതകും എന്നതാണ് വൈദ്യനാഥയ്യർ മുന്നോട്ടുവയ്ക്കുന്ന വികസനനിർദ്ദേശം. വർഷങ്ങളായി സാധിക്കുന്നിടത്തോളം വേദികളിൽ തന്റെ നിർദ്ദേശം അദ്ദേഹം പങ്കുവയ്ക്കുന്നു. പക്ഷേ, അനുകൂല പ്രതികരണമെടുക്കേണ്ടവർ ബാധിര്യം നടിക്കുന്നു.

ജലവിഭവ വിനിയോഗപദ്ധതികളെക്കുറിച്ചു പറയുമ്പോൾ ഈ മനുഷ്യൻ സൂചിപ്പിക്കുന്നത് വൻകിട പദ്ധതികൾ വേണമെന്നല്ല. കുറഞ്ഞ മുതൽമുടക്കിൽ കൂടുതൽ പ്രയോജനപ്രദമായ, പാരിസ്ഥിതികദോഷം കുറഞ്ഞ, പ്രകൃത്യനുകൂലമായ ജനനന്മയ്ക്കുതകുന്ന പദ്ധതികൾ. അദ്ദേഹത്തിന്റെ കാഴ്ചപ്പാടതാണ്. വർഷങ്ങളായി അദ്ദേഹം വാദിച്ചുപോരുന്നതും അതിനുതന്നെ.

ചെറുകിട പദ്ധതികളെപ്പറ്റിയുള്ള തന്റെ ഈ കാഴ്ചപ്പാടുകൾക്കു തുടക്കം തന്നത് മുൻ പ്രധാനമന്ത്രി ജവഹർലാൽ നെഹ്രുവാണ് എന്നദ്ദേഹം പറയുന്നു. അതെ. രാജ്യവികസനത്തിന് പഞ്ചവത്സരപദ്ധതികൾ നടപ്പാക്കുകയും ഭക്രാ-നംഗൽപോലുള്ള വൻകിട പദ്ധതികൾക്കുവേണ്ടി വാദിക്കുകയും ചെയ്ത





ജവഹർലാൽ നെഹ്രുതന്നെ. വലിയ കാര്യങ്ങൾ ചിന്തിക്കുകയും വലിയ പദ്ധതികൾക്കായി വാദിക്കുകയും ചെയ്ത നെഹ്രുവിൽനിന്നാണ് ചെറുകിടപദ്ധതികളെക്കുറിച്ചുള്ള തന്റെ കാഴ്ചപ്പാട് ഉരുവംകൊണ്ടതെന്ന് ഈ മനുഷ്യൻ പറയുമ്പോൾ വൈരുദ്ധ്യം തോന്നാം. പക്ഷേ, സത്യമതാണ്. 1958 നവംബർ ആറിനായിരുന്നു ആ സംഭവം. അന്നു ഡൽഹിയിൽ ഒരു എക്സിബിഷൻ ഹാളിൽവച്ചാണ് പദ്ധതികളെപ്പറ്റിയുള്ള തന്റെ കാഴ്ചപ്പാടുകളെത്തന്നെ മാറ്റിമറിച്ച ആ നിർദ്ദേശം നെഹ്രുവിൽനിന്നുണ്ടായതെന്ന് അയ്യർ പറയുന്നു.

ഭാഷാടിസ്ഥാനത്തിൽ സംസ്ഥാനങ്ങൾ രൂപം കൊണ്ടതിനുശേഷം ഡൽഹിയിൽ നടന്ന ആദ്യത്തെ എക്സിബിഷനായിരുന്നു അത്. പ്രധാനമന്ത്രി നെഹ്രു അന്നു രാവിലെ എട്ടുമണിക്കുതന്നെ പവലിയൻ സന്ദർശിക്കാനെത്തി. കേരള പവലിയനിൽ അദ്ദേഹത്തെ സ്വീകരിക്കാൻ വി.ആർ. കൃഷ്ണയ്യരടക്കം ഒട്ടേറെ പ്രമുഖർ കാത്തുനില്പുണ്ടായിരുന്നു. സംസ്ഥാനത്തെ ആദ്യത്തെ കമ്മ്യൂണിസ്റ്റ് മന്ത്രിസഭയിൽ അംഗമായിരുന്നു അന്ന് വി.ആർ. കൃഷ്ണയ്യർ. കൃത്യസമയത്തുതന്നെ പവലിയനിലെത്തിയ നെഹ്രുവിനെ ആദരവോടെ സ്വീകരിച്ച് കൃഷ്ണയ്യരും സംഘവും പവലിയൻ മുഴുവനും കാട്ടിക്കൊടുത്തു.

ഓരോ സംസ്ഥാനവും അവിടത്തെ ജലവിഭവത്തെപ്പറ്റിയും വിനിയോഗത്തെപ്പറ്റിയും ഒരു പഠന റിപ്പോർട്ട് തയ്യാറാക്കണമെന്ന് കേന്ദ്ര ഗവൺമെന്റ് അതിനുമുമ്പ് സംസ്ഥാന ഗവൺമെന്റുകളോട് ആവശ്യപ്പെട്ടിരുന്നു. Water Resources of Kerala. Advanced Report എന്ന പേരിൽ കേരളമായിരുന്നു അത്തരത്തിലുള്ള പഠന റിപ്പോർട്ട് ആദ്യം തയ്യാറാക്കിയത്. പ്രസ്തുത പഠനത്തിന് കേരളത്തിൽ നേതൃത്വം നല്കിയത് പി.എച്ച്. വൈദ്യനാഥയ്യരായിരുന്നു. ഡൽഹിയിലെ എക്സിബിഷൻ ഹാളിൽ സന്ദർശനത്തിനെത്തിയ പ്രധാനമന്ത്രിക്ക് ഈ റിപ്പോർട്ടിന്റെ കോപ്പി ഔദ്യോഗികമായി സമർപ്പിക്കാൻ പരിപാടിയിട്ടിരുന്നു. സംസ്ഥാനത്തെ ജലവകുപ്പുകൂടി കൈകാര്യം ചെയ്യുന്ന മന്ത്രി കൃഷ്ണയ്യർ റിപ്പോർട്ടിന്റെ പ്രതി ചടങ്ങിൽവച്ച് നെഹ്രുവിനു സമർപ്പിച്ചു.

റിപ്പോർട്ടിന്റെ പേജുകളിലൂടെ, താത്പര്യപൂർവ്വം കടന്നുപോകെ, നെഹ്രു കൃഷ്ണയ്യരോടു ചോദിച്ചു. 'ഇതു തയ്യാറാക്കിയ ആളിവിടെയുണ്ടോ?'

തത്സമയം, താൻ തയ്യാറാക്കിയ റിപ്പോർട്ടിലൂടെ നെഹ്രു കടന്നുപോകുന്നത് ഒരു തൂണിനു പിൻപറ്റിനിന്ന് ആകാംക്ഷയോടെ കാണുകയായിരുന്നു വൈദ്യനാഥയ്യർ. സംസ്ഥാനത്തെ ആദ്യത്തെ സമഗ്രമായ ജലവിഭവ പഠനരേഖയെപ്പറ്റി നെഹ്രു എന്തു പറയും എന്ന ആകാംക്ഷയായിരുന്നു അദ്ദേഹത്തിന്റെ മനസ്സിൽ. തൂണിനു പിൻപറ്റിനിന്ന വൈദ്യനാഥയ്യരെ വി.ആർ. കൃഷ്ണയ്യർ നെഹ്രുവിനു കാട്ടിക്കൊടുത്തു. ഉടൻതന്നെ നെഹ്രു വൈദ്യനാഥയ്യരുടെ അടുത്തേക്ക് ഓടിവന്ന് അദ്ദേഹത്തിന്റെ കരം ഗ്രഹിച്ചു. പിന്നെ ചോദിച്ചു.

"കേരളത്തിലെ ജലവിനിയോഗത്തിന് ഭക്ര അണക്കെട്ടുപോലുള്ള വലിയ പദ്ധതികളാണോ താങ്കൾ നിർദ്ദേശിച്ചിരിക്കുന്നത്?"

'അതെ' എന്നായിരുന്നു വൈദ്യനാഥയ്യരുടെ ഉത്തരം.

"പാടില്ല." നെഹ്രു ഓർമ്മിപ്പിച്ചു. "കേരളം ഒരു ചെറിയ സംസ്ഥാനമല്ലേ? നിറയെ ചെങ്കുത്തായ മലകളും അരുവികളും തോടുകളും നിറഞ്ഞ പ്രദേശം. ഭക്രപോലുള്ള വൻ അണക്കെട്ടുകൾ അവിടെ പാടില്ല. അതിനുപറ്റിയ ഭൂപരിസ്ഥിതിയല്ല കേരളത്തിന്റേത്. ചെറിയ ചെറിയ പദ്ധതികളാണ് കേരളത്തിന് അനുയോജ്യം. ആ രീതിയിലുള്ള പദ്ധതികളേ അവിടെ വിഭാവനം ചെയ്യാവൂ."


വാർദ്ധക്യത്തിലും സജീവം

"നമ്മുടെ നാടിനു പറ്റിയ പദ്ധതികളാണ് വേണ്ടത്. കുറഞ്ഞ ചെലവിൽ നമുക്ക് അതിവിടെ നടപ്പാക്കാവുന്ന എല്ലാ സാഹചര്യവും ഇവിടുണ്ട്. വേണ്ടതൊന്നു മാത്രം അതിനുള്ള സന്നദ്ധത."
പി.എച്ച്. വൈദ്യനാഥയ്യർ ഓർമ്മിക്കുന്നു.

നെഹ്രുവിന്റെ ഈ ഉപദേശം വൈദ്യനാഥയ്യർക്ക് പുതിയൊരു വെളിച്ചമാവുകയായിരുന്നു. വൻകിട പദ്ധതികളാണ് വികസനത്തിന്റെ നാഴികക്കല്ലുകൾ എന്ന് അതുവരേക്കും ധരിച്ചുവച്ചിരുന്ന അദ്ദേഹത്തിന് അതൊരു പുനരാലോചനയ്ക്കുള്ള വഴിയൊരുക്കമായി. തുടർന്നിങ്ങോട്ട് ഏതെങ്കിലും പദ്ധതികളെക്കുറിച്ചു വിഭാവനം ചെയ്യുമ്പോൾ കുറഞ്ഞമുതൽമുടക്കിലും കൂടുതൽ പ്രയോജനപ്രദമായതും പ്രകൃത്യനുകൂലമായതും എന്ന കാഴ്ചപ്പാട് അയ്യർ വച്ചുപുലർത്തി. കേരളത്തിലെ ജലവിഭവ വിനിയോഗത്തിനു ചെറുകിട പദ്ധതികളേ പറ്റൂ എന്ന് ശക്തിയുക്തം അയ്യർ വാദിക്കുന്നതും അതുകൊണ്ടാണ്. ഇവിടത്തെ പ്രകൃതിക്ക് അതാണ് ഏറ്റവും അനുയോജ്യം. കേരളത്തിലെ ജലവിഭവ വിനിയോഗത്തെപ്പറ്റി ആധികാരികമായി പറയാവുന്ന ആദ്യത്തെയാൾ എന്ന നിലയിൽ അദ്ദേഹത്തിന്റെ വാക്കുകൾ അവഗണിക്കപ്പെടേണ്ടതല്ല. പക്ഷേ, വികസനത്തിന്റെ പേരിൽ തിമിരംബാധിച്ച നമ്മുടെ ഭരണാധികാരികൾക്കും ഉദ്യോഗസ്ഥമേധാവികൾക്കും നെഹ്രുവിൽനിന്നു കൊളുത്തി ഈ മനുഷ്യൻ പകരുന്ന വെളിച്ചം ഒരു വഴികാട്ടിയേ അല്ല. എന്നിട്ടും അയ്യർ വാദിക്കുന്നു. അവസരം കിട്ടുന്നേടത്തെല്ലാം പറയുന്നു:

"നമ്മുടെ നാടിനു പറ്റിയ പദ്ധതികളാണ് വേണ്ടത്. കുറഞ്ഞ ചെലവിൽ നമുക്ക് അതിവിടെ നടപ്പാക്കാവുന്ന എല്ലാ സാഹചര്യവും ഇവിടുണ്ട്. വേണ്ടതൊന്നു മാത്രം അതിനുള്ള സന്നദ്ധത."

താൻ നിർദ്ദേശിക്കുന്ന പദ്ധതികളുടെ പ്രായോഗിക സാദ്ധ്യതകളെപ്പറ്റി അദ്ദേഹം ഇത്രകൂടി കൂട്ടിച്ചേർക്കും. "ഇതു മനസ്സിലാക്കാൻ അത്ര വലിയ എഞ്ചിനീയറിംഗ് സ്കില്ലൊന്നും ആവശ്യമില്ല. അല്പം സാമാന്യബോധം മാത്രം മതി."

നമ്മുടെ ഭരണാധികാരികൾക്കില്ലാതെ പോയതും ഈ സാമാന്യബോധമായിരിക്കണം. അല്ലെങ്കിൽ ഇദ്ദേഹത്തിന്റെ നിർദ്ദേശങ്ങൾക്കെതിരേ അവർ മുഖംതിരിക്കില്ലല്ലോ.

തിരുവല്ലയ്ക്കടുത്ത് കാർത്തികപ്പള്ളിയിൽ 1910 ഡിസംബറിലാണ് വൈദ്യനാഥയ്യരുടെ ജനനം. ആലപ്പുഴയിൽ ദീർഘകാലം വക്കീലായിരുന്ന അഡ്വ. പി.വി. ഹരിഹരയ്യരുടെ പതിനൊന്നു മക്കളിൽ മൂത്തയാളാണ് വൈദ്യനാഥയ്യർ. അമ്മ കാർത്തികപ്പള്ളിക്കാരി പർവ്വതിയമ്മാൾ. രണ്ടാം വയസ്സിൽ അച്ഛനോടൊപ്പം ആലപ്പുഴയിലെത്തിയ അയ്യരുടെ സ്കൂൾ വിദ്യാഭ്യാസം മുഴുവനും ആലപ്പുഴ സനാതന ധർമ്മ വിദ്യാലയത്തിലായിരുന്നു. പഠനത്തിൽ സമർത്ഥനായിരുന്നു വൈദ്യനാഥൻ.

തിരുവനന്തപുരത്തായിരുന്നു അദ്ദേഹത്തിന്റെ ഇന്റർമീഡിയറ്റ് പഠനം. തുടർന്ന് മദ്രാസ് ഗിണ്ഡിയിലുള്ള എഞ്ചിനീയറിംഗ് കോളേജിൽനിന്ന് എഞ്ചിനീയറിംഗ് ബിരുദവും നേടി. തിരുവിതാംകൂർ ഗവൺമെന്റിന്റെ പൊതുമരാമത്ത് വകുപ്പിൽ സൂപ്പർവൈസറായി 1935-ലായിരുന്നു ഉദ്യോഗപ്രവേശം. തുടർന്ന് എത്രയെത്ര സ്ഥലങ്ങളിൽ ഏതെല്ലാം പദവികളിൽ, സ്ഥാനങ്ങളിൽ. ഉദ്യോഗത്തിലിരുന്ന കാലമത്രയും തന്റെ ബുദ്ധികൂർമ്മതയും കർമ്മകുശലതയുംകൊണ്ട് സഹപ്രവർത്തകരെയും അധികാരികളെയും

അമ്പരപ്പിച്ച ഈ മനുഷ്യൻ നീണ്ട 35 വർഷത്തെ സേവനത്തിനുശേഷമാണ് ജോലിയിൽനിന്നു വിരമിച്ചത്, 1970-ൽ.

തിരുവിതാംകൂർ പൊതുമരാമത്ത് വകുപ്പിൽ സൂപ്പർവൈസർപദവിയിൽനിന്ന് അസൂയാർഹമാം വേഗത്തിലായിരുന്നു അയ്യരുടെ വളർച്ച. അസിസ്റ്റന്റ് എഞ്ചിനീയറായി, എക്സിക്യൂട്ടീവ് എഞ്ചിനീയറായി, സൂപ്രണ്ടിംഗ് എഞ്ചിനീയറായി ചുരുങ്ങിയ കാലം കൊണ്ടു പേരെടുത്ത അദ്ദേഹത്തിന്റെ കർമ്മകുശലതയെപ്പറ്റി അധികൃതർക്കും ബോധ്യമുണ്ടായിരുന്നു. സ്വാതന്ത്ര്യലബ്ധിക്കുമുമ്പുതന്നെ ആധുനിക സാങ്കേതികവിദ്യ പഠിക്കാൻ അമേരിക്കയിൽ അയച്ച എഞ്ചിനീയർമാരുടെ സംഘത്തിൽ വൈദ്യനാഥയ്യരെ ഉൾപ്പെടുത്തിയതും അതുകൊണ്ടാണല്ലോ.

അമേരിക്കയിൽ പരിശീലനം തുടരുന്നതിനിടെ അയ്യരുടെ വൈദഗ്ദ്ധ്യം കണ്ടറിഞ്ഞ അമേരിക്കൻ ഗവൺമെന്റ് അവിടെ ജോലിയിൽ തുടരാൻ അദ്ദേഹത്തോടാവശ്യപ്പെട്ടതാണ്. പക്ഷേ, ഉയർന്ന ശമ്പളവും ജീവിതസാഹചര്യവും ഉപേക്ഷിച്ച് അയ്യർ ഇന്ത്യയിലേക്കുതന്നെ തിരിച്ചുവന്നു.

ഇന്ത്യയിലെത്തിയതിനെത്തുടർന്ന് പെരിയാർവാലി ഇറിഗേഷൻ ഇൻവെസ്റ്റിഗേഷനുവേണ്ടിയുള്ള ജോലിയിൽ അദ്ദേഹം നിയുക്തനായി. തുടർന്ന് കുട്ടനാടിന്റെ വികസനം സംബന്ധിച്ചുള്ള പഠനത്തിന് അദ്ദേഹം നിയോഗിക്കപ്പെട്ടു. ആലപ്പുഴ ചങ്ങനാശ്ശേരി റോഡിന്റെയും തോട്ടപ്പള്ളി സ്പിൽവേയുടെയും നിർമ്മാണം ഇദ്ദേഹത്തിന്റെ മേൽനോട്ടത്തിലായിരുന്നു.

ഇതിനുശേഷമാണ് കേരളത്തിലെ ജലവിഭവം സംബന്ധിച്ച പഠനത്തിന് അദ്ദേഹം നിയുക്തനാകുന്നത്. രണ്ടുവർഷമാണ് പഠനം നടത്താനും റിപ്പോർട്ടു തയ്യാറാക്കാനുമുള്ള കാലയളവായി കേന്ദ്ര ഗവൺമെന്റ് നിശ്ചയിച്ചിരുന്നത്. എന്നാൽ ഏഴേയേഴു മാസംകൊണ്ട് അയ്യർ തന്റെ സർവ്വേയും പഠനവും പൂർത്തിയാക്കി റിപ്പോർട്ടും തയ്യാറാക്കി സംസ്ഥാന ജലവകുപ്പുമന്ത്രിയായ കൃഷ്ണയ്യരെക്കണ്ട് കോപ്പി സമർപ്പിച്ചു.

റിപ്പോർട്ട് കൈയിൽ കിട്ടിയപ്പോൾ വൈദ്യനാഥയ്യരുടെ പ്രാഗല്ഭ്യമോർത്ത് കൃഷ്ണയ്യർ അമ്പരന്നു പോയി. എന്തു വലിയ കൃത്യമാണ് ചുരുങ്ങിയ നാൾകൊണ്ട് ഈ മനുഷ്യനിങ്ങനെ..... എന്നാൽ പെരിയാർവാലി ഇറിഗേഷൻ ഇൻവെസ്റ്റിഗേഷനുവേണ്ടി നിയമിതനായ കാലത്തേ കേരളത്തിലെ നദീജലപഠനത്തിൽ അയ്യർക്കു താത്പര്യം ജനിച്ചിരുന്നു. അവസരം കിട്ടിയപ്പോൾ എളുപ്പത്തിലും ശുഷ്കാന്തിയോടെയും അതു ചെയ്തുതീർക്കാൻ അദ്ദേഹത്തിനു സാധിച്ചു.

ജലവിഭവ സർവ്വേ പ്രവർത്തനത്തിനുശേഷം കുറച്ചുകാലം തൃശൂരിൽ ചീഫ് എഞ്ചിനീയറായും അദ്ദേഹം ജോലിനോക്കി.

കേന്ദ്ര ജലസേചന ബോർഡിന്റെ (Central Board of Irrigation and Power) സെക്രട്ടറിയായി 1960-ൽ അദ്ദേഹം നിയമിക്കപ്പെട്ടു. അന്നും ഇന്നും ഉത്തരേന്ത്യക്കാരുടെ കുത്തകയായ ഈ പദവിയിലിരുന്ന ഒരേയൊരു തെന്നിന്ത്യനാണ് വൈദ്യനാഥയ്യർ. നാലുവർഷം അദ്ദേഹം ആ പദവിയിലിരുന്നു.

ഹിന്ദുസ്ഥാൻ സ്റ്റീലിന്റെ ചീഫ് എഞ്ചിനീയറായിട്ടാണ് പിന്നീടദ്ദേഹം നിയമിക്കപ്പെട്ടത്. അദ്ദേഹം ആ പദവിയിലിരുന്ന കാലത്താണ് ഹിന്ദുസ്ഥാൻ സ്റ്റീലിന്റെ എക്സ്പാൻഷൻ ഏറ്റവും കൂടുതൽ നടന്നത്. ഹിന്ദുസ്ഥാൻ സ്റ്റീലിൽനിന്ന് അമ്പലമുകളിലുള്ള കൊച്ചിൻ ഫെർട്ടിലൈസറിലെ അമോണിയ പ്ളാന്റിന്റെ ചീഫ് എഞ്ചിനീയറായാണ് തുടർന്ന് അദ്ദേഹം സേവനമനുഷ്ഠിച്ചത്. 1970-ൽ അറുപതാം വയസ്സിലാണ് അദ്ദേഹം സർവ്വീസിൽനിന്നു പിരിഞ്ഞത്.

സർവ്വീസിലിരുന്ന കാലമത്രയും നിത്യം വർക്ക് സൈറ്റിൽ പോകുകയും ജോലികളിൽ ആവശ്യമായ നിർദ്ദേശങ്ങൾ എഴുതിത്തന്നെ കൊടുക്കുകയും ചെയ്യുന്ന കാര്യത്തിൽ കണിശക്കാരനായിരുന്നു അയ്യർ. വിട്ടുവീഴ്ചകൾക്ക് അദ്ദേഹം ഒരിക്കലും തയ്യാറായിരുന്നില്ല. അധികാരികളുടെ സമ്മർദ്ദങ്ങൾക്കും അദ്ദേഹം വഴങ്ങിയിരുന്നില്ല. അങ്ങനെ ചെയ്യേണ്ടിവരുമെന്നു തോന്നിയ ഘട്ടങ്ങളിൽ അധികൃതരുമായി ചർച്ചയ്ക്കു പോകുമ്പോൾ രാജി എഴുതിയ കവറും പോക്കറ്റിൽ കരുതിയേ അദ്ദേഹം പോയിരുന്നുള്ളൂ.

ഔദ്യോഗികജീവിതത്തിൽ പല മേഖലകളിലും പ്രവർത്തിക്കേണ്ടി വന്നിട്ടുണ്ടെങ്കിലും അയ്യർക്ക് ഏറെയിഷ്ടം ജലവിനിയോഗം സംബന്ധിച്ച പഠനങ്ങളിലും പദ്ധതികളിലുമാണ്. ജലവിഭവ സർവ്വേ നടത്തിയത് 1958-ലാണെങ്കിലും ഇന്നും അതുസംബന്ധിച്ച കാര്യങ്ങളിൽ അദ്ദേഹം തത്പരൻതന്നെ. അങ്ങനെയാണ് സംസ്ഥാനത്തെ ജലസമ്പത്തിന്റെ കാര്യക്ഷമമായ വിനിയോഗത്തിലൂടെ ഇവിടത്തെ കാർഷിക-വ്യാവസായിക പുരോഗതി ഉറപ്പു വരുത്താമെന്ന നിഗമനങ്ങളിൽ അദ്ദേഹം എത്തിച്ചേർന്നത്.

കേരളത്തിൽ 44 നദികളാണുള്ളതെന്നും അതിൽ മൂന്നെണ്ണം കിഴക്കോട്ടും 41 എണ്ണം പടിഞ്ഞാറോട്ടും ഒഴുകുന്നുവെന്നുമുള്ള ഔദ്യോഗികമായ കണ്ടെത്തൽ വൈദ്യനാഥയ്യരുടേതാണ്. അതുവരേക്കും 26 നദികളേ കേരളത്തിലുള്ളൂ എന്നായിരുന്നു ഔദ്യോഗിക കണക്ക്. ഈ സങ്കല്പം പൊളിച്ചെഴുതിയ അയ്യർ ഈ നദികളിലൂടെ ഒഴുകുന്ന ജലത്തിന്റെ അളവ് വർഷംതോറും 72,000 (എഴുപത്തിരണ്ടായിരം) ദശലക്ഷം ക്യൂബിക് മീറ്ററാണെന്നും കണ്ടെത്തി.

ഈ 44 നദികളിൽ നമുക്കു പരമാവധി നിർമ്മിക്കാവുന്ന വൻകിട അണക്കെട്ടുകൾ 64 എണ്ണം മാത്രമാണെന്നും അയ്യർ നിർദ്ദേശിച്ചിരുന്നു. ഇതിൽ 43 അണക്കെട്ടുകൾ ഇതിനകം നിലവിൽ വന്നുകഴിഞ്ഞു. അതിൽ ഒമ്പതെണ്ണം കിഴക്കോട്ടൊഴുകുന്ന നദികളിൽ തമിഴ്നാട് സർക്കാരിനുവേണ്ടി നിർമ്മിച്ചതാണ്. ബാക്കി 34 അണക്കെട്ടുകളാണ് കേരളത്തിന്റെ ഉപയോഗത്തിനായി നിർമ്മിക്കപ്പെട്ടവ.

43 അണക്കെട്ടുകളിലായി ശേഖരിച്ചുപയോഗിക്കാവുന്ന ജലം കേരളത്തിലെ ജലസമ്പത്തിന്റെ വെറും എട്ടുശതമാനം മാത്രമാണ്. അതായത് ഏകദേശം (6000) ദശലക്ഷം ക്യൂബിക് മീറ്റർ മാത്രം. ബാക്കി 66000 ദശലക്ഷം ക്യൂബിക് മീറ്റർ ജലം ശേഖരിച്ചുപയോഗിക്കാൻ സംവിധാനമില്ലാതെ പാഴായിപ്പോകുന്നുവെന്നർത്ഥം. (കേരളത്തിൽ മിച്ച ജലമുണ്ട് എന്ന് അയ്യർ വാദിക്കുന്നത് ഈ കണക്കനുസരിച്ചാണ്.)

ശേഖരിച്ചുപയോഗിക്കുന്ന 6000 ദശലക്ഷം ക്യൂബിക് മീറ്റർ ജലത്തിൽ 1400 ദശലക്ഷം ക്യൂബിക് മീറ്റർ ജലം കിഴക്കോട്ടൊഴുകുന്ന നദികളിൽ തീർത്ത സംഭരണികൾ വഴി തമിഴ്നാടാണ് ഉപയോഗിക്കുന്നത്. കേരളത്തിന്റെ ഉപയോഗത്തിന് വെറും 4600 ദശലക്ഷം ക്യൂബിക് മീറ്റർ മാത്രം. ഇതിൽത്തന്നെ 1300 ദശലക്ഷം ക്യൂബിക് മീറ്റർ ജലം ഉപയോഗിക്കുന്നത് ജലസേചനത്തിനാണ്. 1,40,000 ഹെക്ടർ കൃഷിയിടം നനയ്ക്കാൻ അതു തികയുന്നു. 4600-ൽ അവശേഷിക്കുന്ന 3300 ദശലക്ഷം ക്യൂബിക് മീറ്റർ ജലം വൈദ്യുതിയുല്പാദനത്തിനുവേണ്ടിയാണ് വിനിയോഗിക്കുന്നത്. എട്ടു പഞ്ചവത്സരപദ്ധതികൾ പിന്നിടുമ്പോഴും നമ്മുടെ ജലസമ്പത്തിന്റെ എട്ടു ശതമാനം മാത്രമേ ഉപയോഗപ്പെടുത്താനാകുന്നുള്ളൂ എന്നിടത്താണ് നമ്മുടെ വികസനപദ്ധതികൾ പരാജയമാണെന്നു പറയേണ്ടി വരുന്നത്. ജലവിഭവത്തിന്റെ കാര്യക്ഷമമായ ഉപയോഗത്തിലൂടെ, സംസ്ഥാനത്തിന്റെ ത്വരിതഗതിയിലുള്ള വികസനത്തിന് അടിത്തറ പാകാമെന്നിരിക്കേ അത്തരമൊരു നീക്കമല്ലേ ആസൂത്രണത്തിൽ നാം കൈക്കൊള്ളേണ്ടത്?

നിലവിലുള്ള നമ്മുടെ ജലവിഭവ വിനിയോഗ പദ്ധതികളധികവും വൻകിട പദ്ധതികളുടെ കൂട്ടത്തിൽപ്പെടുന്നവയാണ്. അതാണ് നമുക്കു പറ്റിയ പരാജയവും. കേരളത്തിലെ 44 നദികളിൽ നിർമ്മിക്കാവുന്ന വൻകിട അണകൾ 64 എണ്ണമാണ്. ഇതിൽ ഇതിനകം നിർമ്മിക്കപ്പെട്ടവ 43-ഉം. ഈ അണക്കെട്ടുകളാകട്ടെ, 44 നദികളിൽ വെറും എട്ടെണ്ണത്തിൽ മാത്രവും. വൻകിട അണക്കെട്ടുകൾ നിർമ്മിക്കാൻ പറ്റിയ നദികൾ 18 എണ്ണമാണ്. 26 നദികളിൽ വൻകിട പദ്ധതികൾക്ക് യാതൊരു സാദ്ധ്യതയുമില്ല.

വൻകിട പദ്ധതികൾക്കു വരുന്ന കനത്ത സാമ്പത്തിക ബാദ്ധ്യതയും, പദ്ധതി പൂർത്തിയാക്കാനെടുക്കുന്ന കാലതാമസവും, അതു വരുത്തിവയ്ക്കുന്ന പാരിസ്ഥിതിക നാശവും കുടിയിറക്കുപോലുള്ള പ്രശ്നങ്ങളും അത്തരം പദ്ധതികളെ അനഭിലഷണീയമാക്കുന്നുമുണ്ട്. പകരം നമുക്കു കുറഞ്ഞ ചെലവിലും കൂടുതൽ പ്രയോജനമുള്ളതും എളുപ്പം പൂർത്തിയാക്കാവുന്നതും പാരിസ്ഥിതിക ദോഷങ്ങളില്ലാത്തതും കുടിയിറക്ക് ആവശ്യമില്ലാത്തതുമായ പദ്ധതികളുണ്ടെങ്കിൽ അതല്ലേ സ്വീകാര്യം? അവിടെയാണ് വൈദ്യനാഥയ്യർ മുന്നോട്ടു വയ്ക്കുന്ന പദ്ധതിരേഖകൾ പ്രസക്തമാകുന്നത്. വരുംനാളുകളിൽ നമ്മുടെ ജലവിഭവവിനിയോഗത്തിനുള്ള പദ്ധതികൾ ഈ മനുഷ്യന്റെ നിർദ്ദേശങ്ങളിലൂന്നിയുള്ളതാവണമെന്നാഗ്രഹിച്ചുപോകുന്നത് അതുകൊണ്ടാണ്.

നമ്മുടെ 44 നദീതടങ്ങളിലും അവയുടെ പോഷകനദികളിലും തോടുകളിലുമായി പതിനായിരത്തിലേറെ തടയണകൾ, അത്രയും തടയണകളെ കേന്ദ്രീകരിച്ച് അതിന്റെ ഇരട്ടി വരുന്ന മിനി ജലവൈദ്യുത പദ്ധതി യൂണിറ്റുകൾ (Mini Hydrel Power Projects) തടയണകളെ കേന്ദ്രീകരിച്ചുള്ള ജലസേചന സംവിധാനങ്ങൾ, കുടിനീർ പദ്ധതികൾ. അയ്യർ വിഭാവനം ചെയ്യുന്നത് അതാണ്.

[വിശദാംശങ്ങൾ അടുത്ത ലക്കത്തിൽ]





യുവജനങ്ങളെ രചനാത്മക പാതയിലെത്തിക്കാൻ ഒരു പരിപാടി

# യുവദർശൻ റാലിയുടെ ലക്ഷ്യം



തിരഞ്ഞെടുപ്പു കാലമാകുമ്പോൾ രാഷ്ട്രീയ പ്രസ്ഥാനങ്ങൾക്കു വെളിപാടുകൾ ഉണ്ടാവുകയും സാമൂഹ്യ പ്രതിബദ്ധത വർദ്ധിക്കുകയും ചെയ്യും എന്നത് ഒരു പുതിയ കാര്യമല്ല. സമൂഹത്തിന്റെവിവിധ പ്രതിസന്ധികളിലേക്ക് തങ്ങളുടെ ഹ്രസ്വദൃഷ്ടികൾ ഊന്നി മുറവിളികൂട്ടുക എന്നത് ഭരണപക്ഷവും പ്രതിപക്ഷവും ഒരുപോലെ സ്തുത്യർഹമായി തുടരുന്ന ഒരു കീഴ്വഴക്കമാണ്. തൊഴിലില്ലായ്മ, ഊർജ്ജ പ്രതിസന്ധി, വിലക്കയറ്റം എന്നിങ്ങനെ പൊതുസമൂഹത്തെ ആഴത്തിലും പരപ്പിലും ബാധിക്കുന്ന എല്ലാ പ്രതിസന്ധികൾക്കും അടിയന്തര പരിഹാരം ഉണ്ടാവണമെന്ന മുദ്രാവാക്യം നമ്മുടെ സാമൂഹ്യാന്തരീക്ഷത്തിൽ പ്രകമ്പനങ്ങൾ സൃഷ്ടിക്കുന്ന കാലംകൂടിയാണ് തിരഞ്ഞെടുപ്പിന്റേത്. കേരളത്തിൽ ഒരു പൊതു തിരഞ്ഞെടുപ്പിന്റെ കാലം ആസന്നമായിരിക്കയാൽ അത്തരം ചില കീഴ്വഴക്കങ്ങൾക്കു വിഘാതമുണ്ടാവാതിരിക്കുവാൻ നമ്മുടെ രാഷ്ട്രീയ പ്രസ്ഥാനങ്ങൾ ശ്രദ്ധിക്കേണ്ടതുണ്ടല്ലോ. എന്നാൽ ഈ വിധം കേവലമോ ഉപരിപ്ലവമോ ആയിരുന്നില്ല യൂത്ത് കോൺഗ്രസ്സിന്റെ നേതൃത്വത്തിൽ 1996 ജനുവരി 10 മുതൽ 25 വരെ കേരളമെമ്പാടും നടന്ന യുവദർശൻ റാലി.


കെ.സി. വേണുഗോപാൽ

കൃഷി, വ്യവസായം, ടൂറിസം, സഹകരണമേഖല എന്നിങ്ങനെ സാമ്പത്തികരംഗത്തെ പ്രമുഖ ശാഖകൾക്കു പുനരുജ്ജീവനം നല്കുകയും അതുവഴി പൗരസമൂഹം അഭിമുഖീകരിക്കുന്ന പ്രധാന വെല്ലുവിളിയായ തൊഴിലില്ലായ്മയ്ക്കു പരിഹാരം ഉണ്ടാക്കുകയും, ഒപ്പം കേരളത്തിന്റെ സമ്പദ്വ്യവസ്ഥയെ കൂടുതൽ ഊർജ്ജസ്വലമാക്കുകയും ചെയ്യുക എന്ന ആശയത്തെ മുന്നോട്ടുവച്ചുകൊണ്ട് യൂത്ത് കോൺഗ്രസ്സ് സംഘടിപ്പിച്ച പ്രചാരണജാഥയായിരുന്നു യുവദർശൻ റാലി. കാസർഗോഡു മുതൽ തിരുവനന്തപുരം വരെയുള്ള മലയാളത്തിന്റെ ചുറ്റളവിനുള്ളിലെ ഗ്രാമങ്ങളിലും നഗരങ്ങളിലും യുവാക്കളുമായി നേരിട്ടു സംവാദം നടത്തുകയും അവരുടെ പ്രശ്നങ്ങൾ നേരിൽ ബോദ്ധ്യപ്പെടുകയും ചെയ്തുകൊണ്ട് സമഗ്രമായ ജനപങ്കാളിത്തത്തോടെ പതിനഞ്ചു ദിവസക്കാലം ആയിരക്കണക്കിനു യൂത്ത് കോൺഗ്രസ്സ് പ്രവർത്തകർ നടത്തിയ യുവദർശൻ റാലി അതിന്റെ മുദ്രാവാക്യങ്ങൾകൊണ്ടു സവിശേഷമല്ലെങ്കിൽക്കൂടിയും ആത്മാർത്ഥതകൊണ്ട് അംഗീകരിക്കപ്പെടേണ്ടതാണ്. ഏകദേശം പതിനഞ്ചു ലക്ഷത്തോളം പേരാണ് ഈ റാലിയിൽ പങ്കെടുത്തതായി കണക്കാക്കപ്പെടുന്നത്.

"കുറേക്കാലമായി കേരളത്തിലെ യുവാക്കളെ അവിഭാഗീയമായി സംഘടിപ്പിച്ചുകൊണ്ട് ചില പൊതുലക്ഷ്യങ്ങൾക്കായി ഒരു ബോധവൽക്കരണ പരിപാടി നടത്തണമെന്ന് യൂത്ത് കോൺഗ്രസ്സ് ആലോചിച്ചിരുന്നു. അഴിമതി, വർഗ്ഗീയത തുടങ്ങിയ സാമൂഹ്യഭീഷണികൾക്കെതിരായി നിലപാടെടുക്കുന്ന ഒരു യുവജന സമൂഹത്തെ സൃഷ്ടിക്കുക എന്നതായിരുന്നു ഇങ്ങനെയൊരു ആലോചനയുടെ പ്രധാന പ്രചോദനം. കാരണം ഇന്ന് നമ്മുടെ സമൂഹത്തിൽ വികസിച്ചുവരുന്ന വർഗ്ഗീയ പ്രവണതകൾക്കും ക്രിമിനൽവൽക്കരണത്തിനും പിന്തുണ നല്കുന്നത് പ്രധാനമായും യുവജന സമൂഹമാണ്. അവരെ ഈ അപകടകരമായ പാതയിലേക്കു നയിക്കുന്നത് തൊഴിലില്ലായ്മ പോലുള്ള അടിസ്ഥാന പരിമിതികളാണ്. തൊഴിലില്ലായ്മയാകട്ടെ, കൃഷി, വ്യവസായം തുടങ്ങിയ സാമ്പത്തികരംഗത്തെ പ്രധാന മേഖലകളിൽ നാം അഭിമുഖീകരിക്കുന്ന ശൈഥില്യവുമായി ബന്ധപ്പെട്ട പ്രതിഭാസമാണ്. അതുകൊണ്ട് തൊഴിലില്ലായ്മയ്ക്കു മാത്രമായോ, വർഗ്ഗീയതയ്ക്കു മാത്രമായോ ഒരു പരിഹാരമില്ല. മറിച്ച് ഇവയെല്ലാം പരസ്പരം ബന്ധപ്പെട്ട ഒരു പൊതു പ്രതിസന്ധിയുടെ പ്രതിഫലനങ്ങളാണ്. അതുകൊണ്ട് നമ്മുടെ സാമൂഹിക-സാമ്പത്തികരംഗത്ത് ശാസ്ത്രീയമായ ഒരു പുനഃസംവിധാനം അനിവാര്യമാണ്. ഈ കാഴ്ചപ്പാടാണ് യുവദർശൻ റാലി സംഘടിപ്പിക്കാൻ ഞങ്ങളെ പ്രേരിപ്പിച്ചത്. ദീർഘനാളായി ഞങ്ങൾ ഇതിനെക്കുറിച്ച് ആലോചിക്കുന്നു. പഞ്ചായത്ത് തിരഞ്ഞെടുപ്പും മറ്റും കാരണമാണ് പരിപാടി ഇത്രയും നീണ്ടുപോയത്." യുവദർശൻ റാലിക്കു നേതൃത്വം നല്കിയ യൂത്ത് കോൺഗ്രസ്സ് സംസ്ഥാന പ്രസിഡന്റ് ശ്രീ. കെ.സി. വേണുഗോപാലിന്റെ വാക്കുകളാണ് മേലുദ്ധരിച്ചത്.

യുവദർശൻ റാലിയുടെ സമാപ്തി കുറിച്ചുകൊണ്ട് യൂത്ത് കോൺഗ്രസ്സ് തയ്യാറാക്കിയ ഒരു കരടുരേഖ മുഖ്യമന്ത്രി ശ്രീ. എ.കെ. ആന്റണിക്കു മുമ്പാകെ സമർപ്പിക്കപ്പെടുകയുണ്ടായി. ജനാധിപത്യം, സ്വാശ്രയത്വം തുടങ്ങിയ അടിസ്ഥാന രാഷ്ട്രീയ സവിശേഷതകൾ പൗരസമൂഹം ആർജ്ജിക്കുന്നതിനായി അന്ധമായ രാഷ്ട്രീയ കിടമത്സരങ്ങൾ മാറ്റിവച്ച് വികസനത്തെ രാഷ്ടീയ പരിഗണനകൾക്കതീതമാക്കുവാൻ മുഖ്യമന്ത്രിയും സർക്കാരും മുൻകൈ എടുക്കണമെന്ന ആവശ്യമാണ് കരടുരേഖ പ്രധാനമായും മുന്നോട്ടു വയ്ക്കുന്നത്. വികസനവുമായി ബന്ധപ്പെട്ട എല്ലാ മേഖലകളേയും സമന്വയിപ്പിച്ച് ത്വരിതമായി മുന്നോട്ടു കൊണ്ടുപോകുവാൻ കഴിയുന്നത്ര സമഗ്രമായ ഒരു മാസ്റ്റർ പ്ളാൻ തയ്യാറാക്കണമെന്നും, ഇതു ശാശ്വതമായി തുടർന്നുകൊണ്ടുപോകുവാൻ എല്ലാ രാഷ്ട്രീയപ്പാർട്ടികളുടേയും പ്രതിനിധികളെ വിളിച്ചുകൂട്ടി വിശദമായ ചർച്ചകൾ നടത്തണമെന്നും കരടുരേഖ നിർദ്ദേശിക്കുന്നു.

"കളക്ടേറ്റ് പിക്കറ്റിംഗുകൾകൊണ്ടോ മന്ത്രിമാരെ വഴിയിൽ തടയുന്നതുകൊണ്ടോ പരിഹരിക്കാവുന്ന പ്രശ്നങ്ങളല്ല ഇന്നു സമൂഹത്തിലുള്ളത്. സ്വന്തം നേതൃസംഘടന ഭരണത്തിലിരിക്കുമ്പോൾ ദർശനം മറന്നുപോകുന്നവർക്ക്, ഏറ്റെടുത്തു വിജയിപ്പിക്കാവുന്ന ഒരു ശ്രമവുമല്ല ഇത്. യൂത്ത് കോൺഗ്രസ്സ് രാഷ്ട്രീയത്തിന്റെ കണ്ണിലൂടെ മാത്രമല്ല സാമൂഹ്യ പ്രതിസന്ധികളെ നോക്കിക്കാണുന്നത്. നമ്മുടെ രാഷ്ട്രീയ പ്രത്യയശാസ്ത്രം എന്തുതന്നെയായാലും സമൂഹത്തിന്റെ ചില പൊതു ആവശ്യങ്ങൾക്കായി എല്ലാ പ്രത്യയശാസ്ത്ര സങ്കുചിതത്വങ്ങളെയും അതിജീവിച്ചുകൊണ്ട് ഒരുമിക്കാൻ നാം സന്നദ്ധത കാണിക്കണം. ഇങ്ങനെയൊരു വിശാലവീക്ഷണമാണ് യുവദർശൻ റാലിയിലൂടെ യൂത്ത് കോൺഗ്രസ്സ് വിളംബരം ചെയ്യാൻ ശ്രമിക്കുന്നത്. ഇങ്ങനെയൊരു നിലപാടിനോടു പരിപൂർണ്ണമായ സഹകരണമാണ് കേരളത്തിലെ പൗരജനങ്ങൾ പുലർത്തുന്നതെന്ന് നേരിട്ടു ബോദ്ധ്യപ്പെടുവാൻ ഞങ്ങൾക്ക് ഈ പരിപാടിയിലൂടെ കഴിഞ്ഞു. അതാണ് യുവദർശൻ റാലിയുടെ വിജയം." ശ്രീ. കെ.സി. വേണുഗോപാൽ യുവദർശൻ റാലിയുടെ വിജയത്തെ വിലയിരുത്തിയത് ഇങ്ങനെയാണ്.

പൊതുവായ ചില ലക്ഷ്യങ്ങൾക്കായി അവിഭാഗീയമായി ഐക്യപ്പെടുക, രാഷ്ട്രീയത്തിനതീതമായി സാമൂഹ്യ വികസനത്തെ സമീപിക്കുക തുടങ്ങിയ ചില പുതിയ ദർശനങ്ങൾ മുന്നോട്ടുവച്ചുകൊണ്ട് ജനങ്ങളെ അഭിമുഖീകരിക്കാൻ ശ്രമിച്ച യൂത്ത് കോൺഗ്രസ്സിന്റെ പ്രവർത്തകർ ഒരു കരടുരേഖാസമർപ്പണത്തിലും റാലിയിലും തങ്ങളുടെ ആത്മാർത്ഥതയെ അവസാനിപ്പിക്കാതിരുന്നാൽ ഗൗരവതരമായ ഒരു സാമൂഹ്യ മുന്നേറ്റത്തിന്റെ ചാലകശക്തികളാവാൻ അവർക്കു കഴിയും.

**–സ്റ്റാഫ്‌ലേഖകൻ**

## കലയുടെ കാലാതീതമായ നിലനില്പ് തേടി

# ഒരു നാടിന്റെ സ്വപ്നംപോലെ

### ഇ.എം. അഷ്റഫ്



1994-ൽ ഒരു കലാപരിശീലന കേന്ദ്രമായി ആരംഭിക്കപ്പെട്ട മാഹിയിലെ മലയാള കലാഗ്രാമം രണ്ടു കൊല്ലത്തിനകത്ത് കേരളത്തിലെ പ്രമുഖ സാംസ്കാരിക കേന്ദ്രമായി വളർന്നു. കലാഗ്രാമം ഇന്ന് ഒരു കലാകേന്ദ്രമാണ്. ഒരു നാടിന്റെ കലാകേന്ദ്രം. കേരളം സ്നേഹാദരപുരസ്സരം ഇങ്ങോട്ടു നോക്കിത്തുടങ്ങിയിരിക്കുന്നു. ജനങ്ങൾ കലാഗ്രാമത്തെ അവരുടെ മനസ്സിൽ കുടിയിരുത്തി അവരുടെ സ്വന്തമാക്കിയിരിക്കുന്നു. ഇതിൽ അതീവ സന്തുഷ്ടരാണ് മാനേജിംഗ് ട്രസ്റ്റി എ.പി. കുഞ്ഞി[illegible]ും ഡയറക്ടർ എം.വി. ദേവനും.

പാറക്കല്ലുകൾ മലമുകളിലേക്ക് ഉരുട്ടിക്കൊണ്ടുപോയി താഴേക്കു തള്ളിയിടുന്ന നാറാണത്തുഭ്രാന്തന്മാരുടെ കാലമല്ലിത്. 'എന്റെ' 'ഞാൻ' എന്നൊക്കെ മനസ്സിൽ ഉരുവിട്ടുകൊണ്ട്, സ്വന്തം സാമ്രാജ്യം സൃഷ്ടിക്കാൻ വെമ്പുന്നവരുടെ വർത്തമാനകാലമാണിത്.....

ഇങ്ങനെയുള്ള കാലബോധത്തിന്റെ ആസുരതയിൽനിന്നുകൊണ്ടാണ് മാഹിയിലെ മലയാള കലാഗ്രാമത്തെക്കുറിച്ചും അതിന്റെ പൂർത്തിയായ രണ്ടു വയസ്സിനെക്കുറിച്ചും ഒരു കുറിപ്പെഴുതുന്നത്. അവിവാഹിതമായ ജീവിതയാഥാർത്ഥ്യത്തിൽനിന്നും മംഗല്യപൂർണ്ണമായ ലക്ഷ്യം കണ്ടെത്തുന്ന എ.പി. കുഞ്ഞിക്കണ്ണൻ എന്ന ഒരു സഹൃദയന്റെ ജീവിതാഭിലാഷം എങ്ങനെ നമുക്കൊരു വരദാനമായി മാറി എന്ന കഥ. എഴുതുകയും വരയ്ക്കുകയും ശില്പീകരിക്കുകയും ചെയ്യുന്നതു മാത്രമല്ല കല. വായിക്കുകയും ഉൾക്കൊള്ളുകയും പിന്നെ, അതൊക്കെ മനോഹരമായി നിലനില്ക്കുകയും വേണമെന്ന് ആഗ്രഹിച്ച് അതു യാഥാർത്ഥ്യമാക്കുന്നതും മഹത്തായ കലയാണ്. ഈ അർത്ഥത്തിലാണ് എ.പി. കുഞ്ഞിക്കണ്ണൻ കലാകാരനാവുന്നത്.

നാറാണത്തുഭ്രാന്തന്റെ കാലം കഴിഞ്ഞുപോയല്ലോ. സമ്പത്തുസമ്പത്തായി കുമ്പാരമാകുകയും, അതു സ്വന്തം സമ്പത്തായി മാത്രം കുമിഞ്ഞുകൂടുകയും ചെയ്യുമ്പോൾ, കുഞ്ഞിക്കണ്ണൻ, കലാഗ്രാമമെന്ന പേരിൽ ഒരു വലിയ കലാകേന്ദ്രം സ്ഥാപിച്ച് പണം "കളയുന്നു", ഇത് ആധുനിക കാലഘട്ടത്തിൽ നാറാണത്തുഭ്രാന്തന്റെ മറ്റൊരു കലയായി കണക്കാക്കുന്നവരുമില്ലേ, നമ്മുടെ കൂട്ടത്തിൽ.



പക്ഷേ, കലയുടെ കാലാതീതമായ നിലനില്പിന് ഇങ്ങനെയും കുറേപ്പേർ വേണം. കാരണം, കലാഗ്രാമം എന്നത് ഒരു കലാകാരനോ ഒരുപാടു കലാകാരന്മാരോ മാത്രം വിചാരിച്ചാൽ നടപ്പിലാകാത്ത കാര്യമാണ്. പകരം, കലയുടെ നൂപുരധ്വനികൾ ഉയർത്താനും നിലനിർത്താനും സഹൃദയർ ഉണ്ടാവണം....

ജനുവരി 26, 27, 28 തീയതികളിലായി കലാഗ്രാമത്തിന്റെ രണ്ടാം വാർഷികം ആഘോഷിച്ചു. സവിശേഷതയാർന്ന ചടങ്ങുകളിൽ പങ്കെടുത്തുകൊണ്ട് ഒരു നാടാകെ സന്തോഷിച്ചു. രണ്ടാം വാർഷികാഘോഷം ഉദ്ഘാടനം ചെയ്തുകൊണ്ട് മുല്ലപ്പള്ളി രാമചന്ദ്രൻ എം.പി പറഞ്ഞു: "നമ്മുടെ രാഷ്ട്രീയത്തിനു സാംസ്കാരികബലം നഷ്ടപ്പെട്ടിരിക്കുന്നു. ഈ ബലം വീണ്ടെടുക്കാൻ ഇത്തരം സ്ഥാപനങ്ങൾക്കു മനുഷ്യരെ സഹായിക്കാൻ കഴിയും." സാംസ്കാരിക രംഗത്തെയും രാഷ്ട്രീയ രംഗത്തെയും മൂല്യശോഷണത്തിനു നേരേ ശക്തമായി കൈവിരൽ ചൂണ്ടിയ ഒരു പ്രസംഗമായിരുന്നു മുല്ലപ്പള്ളിയുടേത്.

വാർഷികാഘോഷത്തോട് അനുബന്ധിച്ചുള്ള ചിത്ര-ശില്പപ്രദർശനം മാനേജിംഗ് ട്രസ്റ്റി എ.പി. കുഞ്ഞിക്കണ്ണൻ ഉദ്ഘാടനം ചെയ്തു. കലാഗ്രാമം രജിസ്ട്രാർ കെ. പാനൂർ റിപ്പോർട്ട് അവതരിപ്പിച്ചു. ന്യൂമാഹി പഞ്ചായത്തു പ്രസിഡന്റ് പി.ടി. അബ്ദുസമദ് അദ്ധ്യക്ഷനായിരുന്നു. വൈകുന്നേരം കലാഗ്രാമം വിദ്യാർത്ഥികൾ സംഗീതസായാഹ്നം ഒരുക്കി.

രണ്ടാം ദിവസം കാലത്തു നടന്ന പ്രശസ്ത കവികളുടെ ഒത്തുചേരൽ ഏറെ ശ്രദ്ധേയമായി. കടമ്മനിട്ട രാമകൃഷ്ണനാണ് കവിയരങ്ങ് ഉദ്ഘാടനം ചെയ്തത്. കടമ്മനിട്ട, മധുസൂദനൻനായർ, കുഞ്ഞപ്പ പട്ടാന്നൂർ, പി.കെ. ഗോപി, കെ.സി. ഉമേഷ്ബാബു, പി.ടി. അബ്ദുറഹിമാൻ, പോൾ കല്ലാനോട്, വന്ദന, വി. രാജൻ സി.എച്ച്, കവിയൂർ രാജഗോപാലൻ, രാജൻ പാലയാട്, സുകുമാർ അബില്ലൂർ, കരുണാകരൻ പുതുശ്ശേരി എന്നിവർ കവിതകൾ അവതരിപ്പിച്ചു. തുടർന്ന് വി.കെ. ശശിധരൻ (കൊല്ലം) തിരഞ്ഞെടുത്ത കവിതകളുടെ ആലാപനവും നടത്തി. വൈകിട്ട് യോഗാസന വിദ്യാർത്ഥികളുടെ സർഗ്ഗപ്രകാശനമുണ്ടാകും. തുടർന്ന് ആർട്ടിസ്റ്റ് എം.വി. ദേവൻ രചിച്ച, ഒ. അജിത്കുമാർ സംവിധാനം ചെയ്ത 'മഹാനായ കലാകാരൻ' എന്ന നാടകം കലാഗ്രാമം വിദ്യാർത്ഥികൾ അവതരിപ്പിച്ചു. മൂന്നാം ദിവസമായ ഞായറാഴ്ച 'പ്രതിഭാസംഗമം' പരിപാടിയിലൂടെ കലാഗ്രാമം സർഗ്ഗപ്രക്രിയയാൽ ഉത്തുന്നത കൈവരിച്ച പ്രഗല്ഭമതികളെ ആദരിച്ചു. ഒരുവർഷത്തെ കാളിദാസ പുരസ്കാരം നേടിയ കാവാലം നാരായണപ്പണിക്കർ, ലളിതകലാ അക്കാദമി ഫെല്ലോഷിപ്പിന് അർഹനായ ആർട്ടിസ്റ്റ് നമ്പൂതിരി, അബുദാബി അവാർഡ് നേടിയ ടി. പദ്മനാഭൻ എന്നിവരെയാണ് കലാഗ്രാമം ആദരിച്ചത്. മഹാകവി അക്കിത്തം, ഡോ.ടി.പി. സുകുമാരൻ, കെ. പാനൂർ, കെ.കെ. മാരാർ, ബാലൻ താനൂർ, ചൊവ്വല്ലൂർ കൃഷ്ണൻകുട്ടി, കടമ്മനിട്ട രാമകൃഷ്ണൻ എന്നിവരും പുരസ്കാരം നേടിയവരും പ്രസംഗിച്ചു. ഉച്ചയ്ക്കുശേഷം മഹാകവി അക്കിത്തം സ്വന്തം കവിതകൾ അവതരിപ്പിക്കുന്ന 'കാവ്യസപര്യ'യും ഉണ്ടാക്കി. സമാപന സമ്മേളനത്തിൽ മഹാകവി അക്കിത്തം അദ്ധ്യക്ഷത വഹിച്ചു. കാവാലം നാരായണപ്പണിക്കർ മുഖ്യപ്രഭാഷണം നടത്തി. പ്രൊഫ. സി.കെ. മുഹമ്മദലി ആശംസാപ്രസംഗം നടത്തി. കലാഗ്രാമം വിദ്യാർത്ഥികളുടെ നൃത്തസന്ധ്യയോടെ വാർഷികാഘോഷം സമാപിച്ചു.



പ്രതിഭാ സംഗമം: കടമ്മനിട്ട, കാവാലം, ടി. പദ്മനാഭൻ, നമ്പൂതിരി, അക്കിത്തം എന്നിവർക്ക് ആദരവ്





## സ്ത്രീ വിമോചനത്തിന്റെ പിന്നിലുള്ള മനഃശാസ്ത്രം

# ഒരു ആഭ്യന്തര യുദ്ധത്തിന്റെ നടുത്തളത്തിൽനിന്ന്

### സിസിലി



(കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച)

യുദ്ധം ഒരു പുരുഷനു നല്കുന്ന സംതൃപ്തി തന്റെ 'അഹം'ഭാവത്തിനു താങ്ങു നല്കുന്നതുമാണ്. എന്നാൽ സ്ത്രീകളുടെ മുൻപറഞ്ഞ സമാധാന പ്രേമം വീട്ടിൽ മാത്രമല്ല വീട്ടിനു പുറത്തും. വേണ്ടിവന്നാൽ അന്താരാഷ്ട്ര രംഗത്തുപോലും എടുത്തു പ്രയോഗിക്കുവാൻ അവർ ശ്രമിക്കുമ്പോൾ അത് അവരുടെ ദുർബലതയല്ല, മറിച്ച് ബലമാണെന്നു കാണിക്കാൻ ആധുനികചരിത്രത്തിൽ ഉദാഹരണങ്ങൾ ധാരാളമുണ്ട്.

1961-ൽ അമേരിക്കയും റഷ്യയും തമ്മിലുള്ള ശീതസമരം, അമേരിക്കയിൽ യുദ്ധവിരുദ്ധരായ സ്ത്രീകളുടെ ഒരു സംഘടന രൂപംകൊള്ളുവാൻ പ്രേരണയായി. ഡബ്ളിയു.എസ്.പി എന്നു ചുരുക്കപ്പേരുള്ള Women Strike for Peace എന്ന പ്രസ്തുത സംഘടനയിലെ പ്രമുഖരെ House Committee on Un-American Activities വിളിച്ചുവരുത്തി ചോദ്യം ചെയ്യുകയുണ്ടായി. ചോദ്യംചെയ്യലിന്റെ വിവരങ്ങൾ കേട്ടറിഞ്ഞ അഞ്ഞൂറോളം വനിതകൾ ക്ഷുഭിതരായി കമ്മിറ്റി ഓഫീസിനു മുൻപിൽ തടിച്ചുകൂടി. വേവലാതിപൂണ്ട അധികാരികൾ, ടി സംഘടനയുടെ ഭാരവാഹികളെ പൂച്ചെണ്ടുകൾ നല്കി ആദരിച്ച് ആ രംഗം താത്കാലികമായി അവസാനിച്ചു. തുടർന്ന് ഡബ്ളിയു.എസ്.പിയുടെ തീവ്രശ്രമം 'ലിമിറ്റഡ് ടെസ്റ്റ് ബാൻ ട്രീറ്റി 63' എന്ന സമാധാനക്കരാറിൽ ഒപ്പിടാൻ പ്രസിഡന്റ് കെന്നഡിയെ നിർബന്ധിതനാക്കി.

1979-ൽ അണ്വായുധ സമരത്തിന്റെ ഭാഗമായി 'നാറ്റോ' നൂറുകണക്കിന് അണുവായുധ മിസൈലുകൾ പശ്ചിമ യൂറോപ്പിൽ സ്ഥാപിക്കാൻ തീരുമാനമെടുത്തിരുന്നു. അതിന്റെ പ്രഥമ തവണ നിക്ഷേപിക്കാൻ ലണ്ടൻ നഗരത്തിനു പടിഞ്ഞാറ് ക്വീൻഹാം കോമൺ എന്ന സ്ഥലം ഉറപ്പാക്കുകയും ചെയ്തു. ഇതറിഞ്ഞ് പ്രകോപിതരായ നാല്പത് ആംഗ്ലേയ വനിതകളുടെ ഒരു സംഘം ഇരുപതു മൈൽ നടന്ന് ക്വീൻഹാം കോമണിൽ എത്തി, അണ്വായുധ നിക്ഷേപത്തിനെതിരെ ജാഗ്രത പാലിച്ചു. താമസിയാതെ പ്രശ്നത്തിന്റെ ഗൗരവസ്ഥിതി കേട്ടറിഞ്ഞ ഇരുപതിനായിരം വനിതകൾകൂടി അവിടെ തടിച്ചുകൂടി. ആയിരങ്ങൾ ടെന്റുകളടിച്ച് അവിടെ താമസമുറപ്പിച്ചുകൊണ്ട് ലക്ഷ്യം നേടാനുള്ള ശ്രമം തുടർന്നു. ഈ വനിതകൾ ഒൻപതു മൈൽ നീളമുള്ള ഒരു മനുഷ്യമതിലായി മിസൈൽ ബെയ്സിനു ചുറ്റും രാപകൽ കാവൽ നിന്നു. അപ്പോഴേക്കും ലോകശ്രദ്ധ പിടിച്ചുപറ്റിയ ഒരു ധീരസാഹസികശ്രമമായി അതു വാഴ്ത്തപ്പെട്ടു. പിന്മാറ്റത്തിന്റെ പ്രശ്നമേയില്ലെന്ന് 'നാറ്റോ' ഉറപ്പിച്ചു പറഞ്ഞുവെങ്കിലും സ്ത്രീകൾ വർഷങ്ങളോളം അവിടെ കാവൽ കിടന്നു. ഇതേത്തുടർന്ന് യൂറോപ്പിന്റെ വിവിധ ഭാഗങ്ങളിൽ അണ്വായുധങ്ങൾക്കെതിരെ സ്ത്രീകളുടെ നൂറോളം സംഘങ്ങൾ രൂപംകൊണ്ടു. സംഘർഷങ്ങൾ തടയുകയുണ്ടായി.



ലോകചരിത്രം തിരുത്തിക്കുറിക്കുവാനെന്നോണം, ഭരണത്തിന്റെ തലപ്പത്ത് എത്തിച്ചേർന്ന ആധുനിക വനിതകളും സമാധാനത്തിന്റെ വക്താക്കൾ എന്ന തങ്ങളുടെ ദൗത്യത്തിനു നിറക്കൂട്ട് പകർന്നിരിക്കുന്നു. പരസ്പര ധാരണയുടെയും മൈത്രിയുടെയും വക്താക്കളായി മാറിയ ഈ വനിതകളിൽ ബംഗ്ളാദേശിലെ ബീഗം ഖാലിദയും, എതിരാളികൾ തൊടാൻ മടിച്ചുനിന്ന പല പ്രശ്നങ്ങളും സമർത്ഥമായി കൈകാര്യം ചെയ്ത ഫിലിപ്പൈൻസിലെ കോറഡോൺ അക്വീനോയും, ഭർത്താവിന്റെ കൈകടത്തൽകൊണ്ടു ഭരണം നഷ്ടപ്പെടാനിടയായ പാകിസ്ഥാനിലെ ബേനസീർ ഭൂട്ടോയും പ്രമുഖരാണ്.

തെരുവിൽ രണ്ടു സ്ത്രീകൾ പരസ്പരം ഇടിച്ചു താഴെയിടുന്ന കാഴ്ച നിങ്ങൾ ഒരിക്കലും കണ്ടിരിക്കായില്ല. എന്നാൽ പുരുഷന്മാരുടെ കഥ നേരേമറിച്ചാണ്. ആൺസന്താനങ്ങൾക്കുവേണ്ടിയുള്ള ദാഹത്തിന് ഒരു കാരണവും വളർന്നു മിടുക്കരായി കുടിപ്പകകളും പഴങ്കണക്കുകളും അടിച്ചുതീർക്കാനാണല്ലോ. പെൺസന്താനം മിക്കവാറും ഇത്തരം ദുഷ്പ്രവണതകൾ അവഗണിക്കാനും, പരസ്പര സഹകരണം സ്ഥാപിക്കാനുമാണ് ശ്രദ്ധിക്കുക.

'സോഷ്യോ ബയോളജി' എന്ന കൃതിയിൽ പ്രമുഖ സ്ത്രീവിരുദ്ധവാദിയായ ഇ.ഒ. വിൽസൻ സ്ത്രീകളെ പ്രകൃതിയിലേക്കു തിരിയാൻ ഉദ്ബോധിപ്പിക്കുന്നുണ്ട്. മൃഗങ്ങളിൽ ആൺവംശം അവരുടെ അതിരുകൾക്കുള്ളിൽ മറ്റു മൃഗങ്ങൾ കടക്കാതെ സൂക്ഷിക്കുകയും ഗ്രൂപ്പ് നേതൃത്വത്തിനുവേണ്ടി കടിപിടികൂടുകയും ചെയ്യാനുള്ളത് പ്രകൃതി [illegible] ടുന്നില്ല എന്നതു ശ്രദ്ധിക്കുക. ഈ വിശേഷണങ്ങൾ വീട്ടിൽവച്ചിട്ട് പ്രകൃതിയിലേക്കു മടങ്ങിയാൽ നാം മക്കൾ, അമ്മയോടൊപ്പമോ അച്ഛനോടൊപ്പമോ ലൈംഗിക ക്രിയയിൽ ഏർപ്പെടുക എന്ന മൃഗീയതയ്ക്കും വഴങ്ങേണ്ടി വരും.

1975-ൽ സോഷ്യോ ബയോളജി പ്രസിദ്ധീകൃതമായതിനുശേഷം ആ ഗ്രന്ഥത്തിന്റെ ചുവടുപിടിച്ച് ഒരുനിര ഗ്രന്ഥങ്ങൾതന്നെ പുറത്തു വന്നിട്ടുണ്ട്. അവിടെയും ഗ്രന്ഥകർത്താക്കൾ പ്രകൃതിയെ കൂട്ടുപിടിക്കുന്നു. പക്ഷേ, പ്രകൃതി ഈ കൂട്ടുകെട്ടിനു വഴങ്ങുന്നില്ല. ഒരു ആൺകുഞ്ഞിന് ഒരു പാവക്കുട്ടിയേയും പെൺകുഞ്ഞിന് ഒരു തോക്കും വാങ്ങിക്കൊടുക്കുക. ആൺകുട്ടി പാവയെ നീട്ടിപ്പിടിച്ചു വെടിവയ്ക്കാൻ ശ്രമിക്കുകയും, പെൺകുട്ടി തോക്ക് തൊട്ടിലിലിട്ടു താരാട്ടു പാടുകയും ചെയ്യുമെന്നവർ പറയുന്നു. എന്നാൽ എന്തുകൊണ്ടിത് ഇങ്ങനെ സംഭവിക്കുന്നെന്ന് ഒരു മന്ദബുദ്ധിക്കുപോലുമറിയാം. സാമൂഹ്യമായ പരുവപ്പെടുത്താൽതന്നെയാണ് ഇവിടെ വില്ലൻ. പാവക്കുട്ടിയുടെ പ്രതിച്ഛായയായ തന്നെ പാടി ഉറക്കുന്നതും, ഊട്ടിവളർത്തുന്നതും അമ്മയാണ്, അച്ഛനല്ല എന്ന ആശയം ഒരു ശിശുവിന്റെ ബോധമണ്ഡലത്തിലേക്ക് ഇഴപിരിക്കാനാവാത്ത വിധം പടർന്നുപിടിക്കുന്നു. ഒരു തോക്ക് കൈയിൽ കിട്ടിയാൽ ഒരു ശിശു ചെയ്യുക അത് വായിലേക്കു തിരുകുകയാണ്. സ്വാഭാവികമായും പിന്നീടുള്ള ഏതോ കാലഘട്ടത്തിലാണ് തോക്കിന്റെ ഉപയോഗം കുട്ടി മനസ്സിലാക്കുന്നത്. മുതിർന്നവരുടെ സംസാരങ്ങളിൽനിന്നും പ്രേരണകളിൽനിന്നും തോക്കുകൾ ആൺകുട്ടികൾക്കും പാവകൾ പെൺകുട്ടികൾക്കുമുള്ളതാണെന്ന മിഥ്യാബോധം അവരിൽ വേരുറപ്പിക്കുന്നു. കച്ചവട കുത്തകക്കാർ കോടികൾ ചെലവഴിച്ച് മാദ്ധ്യമങ്ങളിൽ കൊടുക്കുന്ന വർണ്ണപ്പരസ്യങ്ങൾ കുട്ടികളെയും സാധാരണക്കാരായ മാതാപിതാക്കളെയും ഒരുപോലെ വഴിതെറ്റിക്കുവാൻ പോരുന്നവയുമാണ്. കൊച്ചു കുട്ടികാരുടെ പെൺപാവകളും, കളിത്തോക്കുകളും, പോ

മുതിർന്നവരുടെ സംസാരങ്ങളിൽനിന്നും പ്രേരണകളിൽനിന്നും തോക്കുകൾ ആൺകുട്ടികൾക്കും പാവകൾ പെൺകുട്ടികൾക്കുമുള്ളതാണെന്ന മിഥ്യാബോധം അവരിൽ വേരുറപ്പിക്കുന്നു. കച്ചവട കുത്തകക്കാർ കോടികൾ ചെലവഴിച്ച് മാദ്ധ്യമങ്ങളിൽ കൊടുക്കുന്ന വർണ്ണപ്പരസ്യങ്ങൾ കുട്ടികളെയും സാധാരണക്കാരായ മാതാപിതാക്കളെയും ഒരുപോലെ വഴിതെറ്റിക്കുവാൻ പോരുന്നവയുമാണ്.

ലുള്ളവ സ്വന്തമാക്കാൻ അവർ മത്സരബുദ്ധിയോടെ ശ്രമിക്കുന്നു. കുഞ്ഞുങ്ങളുടെ കുഞ്ഞുമോഹങ്ങൾക്കു വഴങ്ങാത്ത മാതാപിതാക്കൾ എവിടെയുമില്ല. പ്രത്യേകിച്ച് ഒന്നോ രണ്ടോ കുഞ്ഞുങ്ങളെക്കൊണ്ടു മോഹമടക്കുന്ന ആധുനിക മാതാപിതാക്കൾ.

ഈ ആഭ്യന്തരയുദ്ധം ഒഴിവാക്കാൻ നമുക്കു മോഹമുണ്ട്. എന്നാൽ അതിനുള്ള വഴികൾ ഏതെല്ലാം? രാജസിംഹാസനങ്ങൾ നിലംപൊത്തുകയും ശേഷിച്ച സുവർണ്ണകിരീടങ്ങൾ ഇളകിയാടുകയും ചെയ്യുന്നത് എങ്ങും കാണുന്നുണ്ട്. ആഗോളജനത ജനാധിപത്യത്തെ രണ്ടു കൈയും നീട്ടി സ്വീകരിച്ചുകഴിഞ്ഞു. വീടുകളിലും നമുക്കു വേണ്ടത് ഡെമോക്രസിതന്നെ. പ്രസിഡന്റ് ബിൽ ക്ളിന്റൺ അധികാരം ഏറ്റെടുത്ത വേളയിൽ ചെയ്ത പ്രസംഗത്തിൽ എല്ലാ പിതാക്കളെയും അവർക്കു ഗൃഹനാഥൻ എന്ന പദവി നഷ്ടപ്പെട്ടിരിക്കുന്ന കാര്യം ഓർമ്മിപ്പിച്ചതിനൊപ്പം വീടിന്റെ മാനസികമായ കെട്ടുറപ്പിനുവേണ്ടി നിലകൊള്ളാനും അവരെ ഉദ്ബോധിപ്പിക്കുകയുണ്ടായി. സ്വന്തം മാതാവിനെ അതുല്യമായി സ്നേഹിച്ചിരുന്ന ക്ളിന്റൺ മദ്യപാനിയായ രണ്ടാമച്ഛന്റെ കൈകളിൽ അമ്മ അനുഭവിച്ച പീഡകൾ നേരിൽക്കണ്ടു. രണ്ടാം ഭർത്താവിനോടുള്ള വിധേയത്വത്തിനു വഴങ്ങിയ അമ്മയ്ക്കുവേണ്ടി രണ്ടാമച്ഛന്റെ വകയായ ക്ളിന്റൺ എന്ന കുടുംബപ്പേര് സ്വയം പേറുവാനും സ്വന്തം പിതാവിന്റെ പേരിനെ അവഗണിക്കാനും തയ്യാറായി അദ്ദേഹം.

പിതാവിന്റെ പേര് കുട്ടികൾ കൊണ്ടുനടക്കുന്നതുപോലെ, അമരത്വത്തിന്റേതെന്നു പറയാവുന്ന ഈ പേരുവഹിക്കലിന്റെ ഒരു പങ്ക് സ്ത്രീകൾക്കു കിട്ടേണ്ടത് സ്വാഭാവികനീതിക്ക് അനുപേക്ഷണീയമാണ്. പെൺകുട്ടികളുടെ പേരിനോടൊപ്പമെങ്കിലും അമ്മയുടെ പേരും കുടുംബപ്പേരും ചേർക്കുന്ന ബുദ്ധിജീവി മാതാപിതാക്കൾ ഇപ്പോൾത്തന്നെ നിലവിലുണ്ട്. പക്ഷേ, ഇതു താഴേക്കിടയിലേക്ക് എത്തേണ്ടിയിരിക്കുന്നു. കുടുംബത്തിന് ഒരു ഭാരമായി സ്വയം കരുതിപ്പോരുന്ന പെൺകുട്ടികൾക്കും ഇത് ആത്മവിശ്വാസം നല്കും.

ദേവതയുടെ നനുത്ത വെള്ളപ്പട്ടുടുപ്പിച്ച് വെണ്ണക്കൽ പീഠത്തിൽ പ്രതിഷ്ഠിച്ചിരുന്ന സ്ത്രീ, താഴേക്കിറങ്ങിവന്ന് ജീവിതത്തെ അതിന്റെ സ്വാഭാവികതയിൽ നേരിടുന്നതിനായി സ്റ്റോൺ വാഷ് ജീൻസണിഞ്ഞിരിക്കുന്നു. ഇരുകൂട്ടരും ഒരേ തറയിൽനിന്നു ജീവിതം പങ്കിടാനുള്ള വിശാലമനഃസ്ഥിതിയാണ് വീടുകളിൽ ജനാധിപത്യം നടപ്പാക്കാനുള്ള കുറുക്കുവഴി. പുരുഷന്മാരും സ്ത്രീകളും മൃഗങ്ങളായി പുരുഷന്റെ ആധിപത്യവും സ്ത്രീയുടെ അടിമത്തവുമായി അലിഞ്ഞുചേർന്നുപോയിരിക്കുന്നു. പഴകിയ ശീലങ്ങൾ മാറ്റുക പ്രയാസമാണെങ്കിലും അതു മാറ്റിയേ തീരൂ. അടുത്ത തലമുറ ശിഥിലകുടുംബങ്ങളിലെ അനുഭവങ്ങൾ അറിഞ്ഞു വളർന്ന്, അത് അനുകരിച്ച് ബന്ധങ്ങൾ താറുമാറാകാതിരിക്കാൻ ഇങ്ങനെ ഒരു മാറ്റം വരുത്തുക നമ്മുടെ ആവശ്യമാണ്.

1975-ൽ യുണൈറ്റഡ് നേഷൻസ് സ്ത്രീകൾ അനുഭവിക്കുന്ന സാമൂഹികമായ അനീതി എല്ലാ രംഗങ്ങളിലും ഒഴിവാക്കി. നിയമനിർമ്മാണവും മറ്റു നടപടികളും എടുക്കുവാൻ എല്ലാ അംഗരാഷ്ട്രങ്ങളോടും നിർദ്ദേശിച്ചിരുന്നു. അതനുസരിച്ച് മിക്കവാറും എല്ലാ സർക്കാരുകളും വേണ്ട നടപടികൾ സ്വീകരിച്ചിട്ടുമുണ്ട്. അക്കാരണംകൊണ്ടുതന്നെ കുറേ ഒച്ചപ്പാടുണ്ടാക്കി തേഞ്ഞുമാഞ്ഞു പോകുന്ന ഒരു പ്രതിഭാസമാണിതെന്ന് ആരും തെറ്റിദ്ധരിക്കേണ്ടതില്ല. യുണൈറ്റഡ് നേഷൻസിന്റെ കണക്കുപ്രകാരം ലോകത്തിൽ ആകെ ചെയ്തുതീർക്കുന്ന ജോലിയുടെ 65 മുതൽ 75 ശതമാനംവരെ ജോലിചെയ്യുന്നത് സ്ത്രീകളാണ്. ആകെ ഉല്പാദിപ്പിക്കപ്പെടുന്ന ഭക്ഷണത്തിന്റെ അൻപതു ശതമാനം സ്ത്രീകളുടെ പ്രയത്നംമൂലമുണ്ടാകുന്നതാണ്. എന്നാൽ സ്ത്രീകൾ ചെയ്യുന്ന ജോലി

**തെരുവ് വീടാക്കിയ ഒരു കുട്ടിയോടു ചോദിച്ചാൽ എനിക്കൊരു പൈലറ്റാവണമെന്ന് കുട്ടി ഒരിക്കലും പറയില്ല. കുഞ്ഞിന്റെ മനസ്സിലുള്ളത് അടുത്ത ഭക്ഷണം മാത്രമാണ്. അതുപോലെയാണ് സാധാരണ സ്ത്രീകളുടെനില.**

മുക്കാൽഭാഗവും പ്രതിഫലം ലഭിക്കാത്തതായതുമൂലം ആകെയുള്ള വരുമാനത്തിന്റെ പത്തു ശതമാനം മാത്രമേ സ്ത്രീകളുടെ കൈയിൽ എത്തുന്നുള്ളൂ. ആഗോളസമ്പത്തിന്റെ ഒരു ശതമാനം മാത്രമാണ് സ്ത്രീകളുടെ ഉടമയിലുള്ളത്. അങ്ങനെ വരുമ്പോൾ അസമത്വം ഇല്ലെന്നു പറയുന്നത് വെറും പൊള്ളയായ വാദമാണ്.

തെരുവ് വീടാക്കിയ ഒരു കുട്ടിയോടു ചോദിച്ചാൽ എനിക്കൊരു പൈലറ്റാവണമെന്ന് കുട്ടി ഒരിക്കലും പറയില്ല. കുഞ്ഞിന്റെ മനസ്സിലുള്ളത് അടുത്ത ഭക്ഷണം മാത്രമാണ്. അതുപോലെയാണ് സാധാരണ സ്ത്രീകളുടെ നില. അവരുടെ ആവശ്യങ്ങൾ പരിമിതമാണ്. 'അടിമത്തം വിധികല്പിതം' എന്ന ധാരണ ശൈശവം മുതലേ സമൂഹത്തിന്റെ ചൂണ്ടുവിരൽത്തുമ്പിൽനിന്ന് ഉൾക്കൊണ്ട സ്ത്രീകൾ പുരുഷന്റെ സ്ഥാനത്തേക്കു കയറിനില്ക്കണമെന്നു മോഹിക്കുന്നില്ല. മലിനീകരിക്കപ്പെട്ട അന്തരീക്ഷത്തിൽ ജീവിക്കുന്നവർ അതുമായി താദാത്മ്യപ്പെടുകയും ശുദ്ധവായുവിന്റെ അഭാവം അവർക്ക് അനുഭവപ്പെടാതാകുകയും ചെയ്യുന്നതുപോലെയാണിത്. അതുപോലെതന്നെ മനുഷ്യമനസ്സിന്റെ പൊതുവായ പ്രേരണ അല്പമാത്രമായെങ്കിലും സുരക്ഷിതത്വമുണ്ടെങ്കിൽ അതിൽത്തന്നെ ഒട്ടിനില്ക്കാനും എന്തെന്നറിയാത്ത മറുപുറത്തെ ഒഴിവാക്കാനുമാണ്. മറ്റൊരുവിധത്തിൽ പറഞ്ഞാൽ മനസ്സിൽ രൂഢമൂലമായ അടിമത്തത്തിനെതിരെ നിരന്തരം പോരാടാൻ സ്ത്രീകളോ മേധാവിത്വത്തിനെതിരെ അനുസ്യൂതം പോരാടാൻ പുരുഷന്മാരോ തയാറല്ല. അതുകൊണ്ടാണ് സാംസ്കാരിക മാദ്ധ്യമങ്ങളും സാമൂഹിക അസമത്വങ്ങളിൽ മനം നീറുന്ന ഹൃദയാലുക്കളും ഈ പ്രശ്നം ഏറ്റെടുത്തിരിക്കുന്നത്.

ഈ യുദ്ധം അവസാനിക്കാനുള്ള കാലതാമസത്തിനു പല കാരണങ്ങളുമുണ്ട്. അതിൽ ഒന്നാണ് തീവ്രവാദം. ഉദാഹരണത്തിന് തീവ്രവാദികൾ ഈ വിഷയം ലെസ്ബിയനിസവുമായി കൂട്ടിക്കുഴയ്ക്കുന്നു. ലെസ്ബിയനിസവും സ്ത്രീസമത്വവും രാവും പകലുംപോലെ വ്യത്യസ്തമായ വിഷയങ്ങളാണ്. ലെസ്ബിയനിസം സുഖംതേടിയുള്ള പരക്കംപാച്ചിലാണെങ്കിൽ അടിമത്തം ഒരു ദുഃഖകഥയാണ്.

സ്ത്രീകളെ അടിമത്തത്തിൽനിന്നു മോചിപ്പിക്കാനുള്ള നീക്കം എങ്ങനെയോ കമ്മ്യൂണിസവുമായി ബന്ധപ്പെട്ടു കിടക്കുന്നു. അല്ലെങ്കിലും വിപ്ളവപരമായ ആശയങ്ങൾ കമ്മ്യൂണിസ്റ്റുകളുടെ കുത്തകയാണല്ലോ. വോട്ടിൽ മാത്രം കണ്ണുനട്ടിരിക്കുന്നവർക്ക് ഈ വിഷയം കൈകാര്യം ചെയ്യാനുള്ള ധൈര്യം കുറവാണ്. ഈ കമ്മ്യൂണിസ്റ്റ് ബന്ധം സ്വതേ സങ്കുചിതമനസ്ക്കരായ മതവിശ്വാസികളേയും ഈ വിഷയത്തിനുനേരേ കണ്ണടയ്ക്കുവാൻ പ്രേരിപ്പിക്കുന്നു.

ഗൃഹാന്തരീക്ഷത്തിൽ അമ്മയും ഭൃത്യയും കൂട്ടുകാരിയും മെക്കാനിക്കും ജഡ്ജിയും നേഴ്സും ഡോക്ടറും മറ്റുംമറ്റുമായി പ്രവർത്തിക്കുന്ന അമ്മയെ കുട്ടികൾ സ്വാഭാവികമായും ദൈവതുല്യം ആരാധിക്കുന്നു. പിതൃത്വസന്ദേഹികൾ ഗാർഹികജീവിതത്തിന്റെ വിവിധ വശങ്ങളിൽ പങ്കെടുക്കാതെ മാറിനിന്ന് അസൂയയോടെ ഇതു വീക്ഷിക്കുന്നതിനു പകരം. അതിൽ സജീവമായി പങ്കെടുത്താൽ അതു യുദ്ധവിരാമത്തിനുള്ള ഒരു വഴിയായിരിക്കും. ഇങ്ങനെ ദൈനംദിനജീവിതത്തിൽ പങ്കാളിയായാൽ, തന്റെ ഉയരം നഷ്ടപ്പെട്ടുപോകുമെന്നു കരുതുന്ന പുരുഷന് തന്റെ ഭാര്യ പ്രസവിച്ചത് അന്യന്റെ കുട്ടിയെയായിരിക്കാം എന്ന ചിന്ത പുലർത്തുമ്പോൾ. തന്റെ ഉയരത്തെപ്പറ്റി ശങ്കയില്ലെന്നത് ഒരു വിരോധാഭാസമായിരിക്കാം. ഈ ചിന്ത എപ്പോൾ വേണമെങ്കിലും എടുത്തു പ്രയോഗിക്കാവുന്ന ഒരായുധമായി പോക്കറ്റിൽ സൂക്ഷിക്കാനുള്ള പ്രവണത ബോധപൂർവം കൈവെടിയേണ്ടിയിരിക്കുന്നു.

അമേരിക്കൻ ഐക്യനാടുകളിൽ ബുദ്ധിജീവി വനിതകൾക്കിടയിൽ നടത്തിയ ഒരു സർവേയിൽ തൊണ്ണൂറു ശതമാനം പേരും ഇടയ്ക്കിടെ സംശയങ്ങൾ ചോദിച്ച് ഭർത്താവിന്റെ 'അഹം' എന്ന ഭാവത്തെ താങ്ങിനിർത്താൻ സഹായിക്കാറുണ്ടെന്ന് അവർ സമ്മതിച്ചതായി ജനപ്രിയ മാസികയായ 'മിസ് മാസിക' എന്ന പ്രസിദ്ധീകരണത്തിൽ വായിക്കുകയുണ്ടായി. മറ്റൊരു ആനുകാലിക പത്രമായ 'വിമൻ ആൻഡ് ഗൺ' തോക്കുടമകളായ വനിതകളെ ഉദ്ദേശിച്ചു തുടങ്ങിയതാണെങ്കിലും ഇന്നത് ചൂടപ്പംപോലെ ബുക്ക് സ്റ്റാളുകളിൽ വിറ്റുപോകുന്നു. അമേരിക്കൻ പാർലമെന്റിൽ തോക്ക് കൊണ്ടുനടക്കാനുള്ള ലൈസൻസ് നിയമങ്ങളിൽ അയവു വരുത്താൻവേണ്ടി





ശക്തമായി വാദിക്കുന്നത് വനിതകളാണെന്ന് വാഷിംഗ്ടൺ പോസ്റ്റ് റിപ്പോർട്ട് ചെയ്യുന്നു. ഒഴിഞ്ഞുമാറാൻ ഇടയില്ലാതാകുമ്പോൾ തിരിച്ചടിക്കാൻ സ്ത്രീകൾക്കു കഴിയും എന്ന വസ്തുതയ്ക്കു തെളിവാണിത്.

മാർഗററ്റ് താച്ചർ ഭരണം വിട്ട അവസരത്തിൽ ജോൺ മേജറുടെ പേര് അടുത്ത പ്രധാനമന്ത്രിപദത്തിലേക്കു പരിഗണിക്കപ്പെടുന്നതറിഞ്ഞ്. ഒരു പത്തുവയസ്സുകാരൻ പിതാവിനോടു ചോദിച്ചത്രേ. "പക്ഷേ. ഡാഡീ. ഒരു പുരുഷനു പ്രധാനമന്ത്രിയായി ഭരിക്കാൻ കഴിയുമോ?"

കാലാകാലങ്ങളായി അബല, ചപല തുടങ്ങിയ പര്യായപദങ്ങൾ സ്ത്രീക്കു നല്കി സ്വന്തം ചാപല്യം പ്രകടമാക്കുന്ന പുരുഷന്മാർ മാനുഷികമൂല്യങ്ങളെത്തന്നെ വെല്ലുവിളിക്കുന്നവരാണ്. ചരിത്രവും ലോകസാഹിത്യവും പുനരെഴുതുക സാദ്ധ്യമല്ലെങ്കിലും യുദ്ധം അവസാനിപ്പിക്കുന്നതിനു തെറ്റുകൾ ആവർത്തിക്കാതിരിക്കാൻ ശ്രമിക്കേണ്ടിയിരിക്കുന്നു.

ലോകത്തിന്റെ പല ഭാഗങ്ങളിലും പ്രത്യേകിച്ച് വടക്കൻ ആഫ്രിക്കയിലും മറ്റു മുസ്‌ലിം രാജ്യങ്ങളിലുമായി 'ഇൻഫ്യുബുലേഷനു' വഴങ്ങിയ 74 ലക്ഷം സ്ത്രീകൾ ഉള്ളതായി കണക്കാക്കപ്പെടുന്നു. സ്ത്രീജന്മം എന്ന ആദിപാപം ചെയ്തുപോയ പെൺകുട്ടികളെ ആറുവയസ്സിനും പത്തുവയസ്സിനുമിടയിലുള്ള പ്രായത്തിലാണ് ഈ ശിക്ഷയ്ക്കു വിധേയരാക്കുന്നത്. ജനനേന്ദ്രിയത്തോടു ചേർന്ന് പുറമേയ്ക്കു കാണാവുന്നതും, ലൈംഗികോത്തേജനത്തിനുവേണ്ടി പ്രകൃതി ഒരുക്കിയിട്ടുള്ളതുമായ ശരീരഭാഗങ്ങൾ ഭാഗികമായോ പൂർണ്ണമായോ മുറിച്ചുമാറ്റുന്നതാണ് ഈ പ്രക്രിയ. ചിലപ്പോൾ യോനിയുടെ ഉൾഭാഗത്തുനിന്നും കഴിയുന്നത്ര മാംസം ചുരണ്ടിക്കളയാറുമുണ്ടത്രേ. സ്ത്രീകളുടെ ലൈംഗികാസക്തി നിയന്ത്രിക്കാനും, വരുതിയിൽ നിർത്താനും നല്ലൊരുപായമായി ഇതു കരുതപ്പെടുന്നു. വൃത്തിഹീനമായ കത്തികൊണ്ടും മറ്റും ബലാൽക്കാരം ചെയ്യുന്ന ഈ പ്രവൃത്തികൾ പലപ്പോഴും കുട്ടികളുടെ മരണത്തിലും നിത്യരോഗത്തിലും ചെന്നെത്താറുണ്ട്. ഇതിനെപ്പറ്റിയൊക്കെ ഇനിയും കൂടുതൽ വിസ്തരിക്കുന്നതു പാപകരമാണ്. കാരണം, ഈ ക്രിയകൾ മതപരമായ അനുഷ്ഠാനങ്ങളാണ്. ഇതു കണ്ടില്ലെന്നു നടിച്ചില്ലെങ്കിൽ അപകടകരമാവാം. യുണൈറ്റഡ് നേഷൻസും അതുപോലുള്ള മറ്റു സമാധാന സംസ്ഥാപന സംഘടനകളും അസ്തിത്വം പണയപ്പെടുത്തി മതപരമായ ദുരാചാരങ്ങൾക്കു വിലങ്ങിടാൻ തയാറാവില്ലല്ലോ ചുരുക്കിപ്പറയട്ടെ. ഇവിടെ യുദ്ധത്തിന്റെ വഴികൾ നീണ്ടുനീണ്ടു പോകുന്നു.

ടൊറോൺടോ പബ്ളിക് ലൈബ്രറിയിൽ എനിക്കുവേണ്ട പുസ്തകങ്ങൾ പ്രത്യേകം തിരഞ്ഞുവച്ചിരുന്ന ഈവാ മരിയ എന്ന യുവതിയുടെ അനുഭവം ഇങ്ങനെ. ഒരു കുട്ടിയുടെ മാതാവായ ഈവാ യൂണിവേഴ്സിറ്റിയിൽ റിസർച്ച് ചെയ്യുകയാണ്. പ്രതിദിനം രണ്ടുമണിക്കൂറെങ്കിലും അവർക്കു ലൈബ്രറിയിൽ ചെലവഴിക്കേണ്ടിയിരിക്കുന്നു. പ്രാതൽ തയ്യാറാക്കിവച്ച് അത്യാവശ്യം വേണ്ട വീട്ടുപണികൾ ഒതുക്കി രാവിലെ 8 മണിക്ക് അവർ യൂണിവേഴ്സിറ്റിയിലെത്തുന്നു. പത്തുമണിയോടെ മടങ്ങിയെത്തി ഭർത്താവിനെ ഓഫീസിലയയ്ക്കുന്നു. പിന്നെ കുഞ്ഞിനെയുമായി സ്ക്കൂളിലേക്ക്. തിരികെ വന്നാൽ. അലക്ക്. ഷോപ്പിംഗ്, മുറി വൃത്തിയാക്കൽ. പാചകം തുടങ്ങിയവ. ഉച്ചയ്ക്ക് ഭർത്താവിനും കുഞ്ഞിനും വേണ്ട ഭക്ഷണവുമായി വീണ്ടുമൊരു യാത്ര. ഭർത്താവും കുഞ്ഞും മടങ്ങിയെത്തും മുൻപ് ലൈബ്രറിയിലെ മുറകൾ കഴിച്ചുകൂട്ടണമെന്ന ഉദ്ദേശ്യത്തോടെ ഓടി ലിഫ്റ്റിൽ കയറിയപ്പോൾ, സംഭാഷണപ്രിയനായ ഒരു പെൻഷൻകാരന്റെ കമന്റ്. 'രാവിലെ മുതൽ വൈകുംവരെ ഓഫീസിലിരുന്ന് ഡോളർ സമ്പാദിക്കുന്ന വനിതകളിൽ ഒരുവളല്ലല്ലോ നീയ്! നല്ലത്!' ഈവായുടെ മനസ്സിൽ എന്തെല്ലാമോ തിളച്ചുമറിഞ്ഞു. പിന്നെ അവൾ ഓർത്തു. ശരിയാണ്. അയൽക്കാരോ ബന്ധുക്കളോ, എന്തിന്, സ്വന്തം ഭർത്താവോ. ലേബർ ഡിപ്പാർട്ട്മെന്റുപോലും തൊഴിൽ ചെയ്തു ജീവിക്കുന്നവരുടെ പട്ടികയിൽ തന്നെ പെടുത്തുന്നില്ല.

ശമ്പളം പോയിട്ട് നന്ദിപോലും പ്രതിഫലമായി കിട്ടാത്ത ആഗോള ജോലിയുടെ തൊണ്ണൂറു ശതമാനവും ചെയ്യുന്നത് സ്ത്രീകളാണ്. 'ഞാൻ ഒരു സമത്വവാദിയല്ല' എന്ന് ആണയിട്ടു പറയുമ്പോഴും. ഈ അസമത്വത്തെപ്പറ്റി എല്ലാ സ്ത്രീകളും ബോധവതികളാണ്. 'എമാൻഡിപ്പേഷൻ ആക്ട്' എന്ന അടിമത്ത നിരോധന നിയമം അമേരിക്കയിൽ പ്രാബല്യത്തിൽ വന്നതറിഞ്ഞ്. ഉടമകളുടെ കാലിൽ വീണു പൊട്ടിക്കരഞ്ഞ്. "ഞങ്ങളെ ഉപേക്ഷിക്കല്ലേ. ഞങ്ങൾക്കു ജീവിക്കാൻ മറ്റൊരു മാർഗ്ഗവുമില്ല" എന്നു പറഞ്ഞു നിലവിളിച്ച നീഗ്രോകളെപ്പറ്റി വായിച്ചറിയാം. എങ്കിലും, ഈ പടക്കളത്തിലേക്കു മിതവാദികളായ ധാരാളം അഭ്യസ്തവിദ്യർ കടന്നുവന്നുകൊണ്ടിരിക്കുന്നു.

ഈ ആഭ്യന്തരയുദ്ധത്തിന്റെ നടുത്തളത്തിൽനിന്നു നോക്കുമ്പോൾ ഇനിയും ധാരാളം കാണുന്നുണ്ട്.

കലാഷ് നിക്കോവും. എ.കെ. നാല്പത്തിയേഴ് റൈഫിളുകളും ചുറ്റിത്തിരിയുന്നു. ബോംബ് ബൽറ്റുകളും ടൈം ബോംബുകളും എവിടെയൊക്കെയോ പതുങ്ങിയിരിക്കുന്നു. റിമോട്ട് കൺട്രോളുകൾ വിരൽത്തുമ്പിൽ അമരുന്നു. സമാധാനത്തിനുവേണ്ടി മുറവിളി കൂട്ടുന്നവരും ധാരാളം. മദ്ധ്യവയസ്ക്കരും യുവാക്കളുമായ പോരാളികളിൽ ധാരാളം പേർ കാതിലും കഴുത്തിലും കൈകളിലും ആഭരണങ്ങൾ ധരിച്ചിരിക്കുന്നു. തലമുടി പോണിടെയിൽ കെട്ടിയവരും പിന്നിയിട്ടവരും മിന്നിത്തിളങ്ങുന്ന ആടയാഭരണങ്ങൾ അണിഞ്ഞവരും, ഒരു ഗൃഹാതുരത്വമായി മഹാഭാരത. രാമായണ കഥാപാത്രങ്ങളെ അനുസ്മരിപ്പിക്കുന്നു. ഈ അലങ്കാരധാരികൾ ശത്രുപക്ഷത്തു ചേർന്നവരാണെന്നു വ്യക്തം. ഒപ്പത്തിനൊപ്പം നടന്നുവരുന്ന സ്ത്രീകളുടെ മുഖം പർദ്ദകൊണ്ടു മറച്ചതല്ല. ആഭരണങ്ങൾ അവരുടെയും സൗന്ദര്യത്തിനു മാറ്റു കൂട്ടുന്നുണ്ട്. എങ്കിലും അവരുടെ ചുവട്ടടികൾ കുതിരക്കുളമ്പടികൾപോലെ!

ബുള്ളറ്റുകൾ ചീറിക്കൊണ്ടേയിരിക്കുന്നു. സർവ്വവും ചവിട്ടി മെതിക്കുന്ന ടിയാനൻമെൻ ടാങ്കുകൾക്കു പകരം ഒലീവിൻ കൊമ്പുമായി വരുന്ന മാടപ്രാവിനെ കാത്തിരിക്കുക.

---

(14-ാം പേജിൽ നിന്നും തുടർച്ച)

ലോണിനെ 1991 മാർച്ച് ഇരുപത്തിയഞ്ചാം തീയതി ഡൽഹിയിൽവച്ച് അറസ്റ്റ് ചെയ്തപ്പോൾ ബാങ്ക് ഡ്രാഫ്റ്റുൾപ്പെടെ വൻ തുകയും പൊലീസിന്റെ കൈയിൽ കിട്ടി. ലണ്ടനിലെ ഒരു ഡോക്ടർ മുഹമ്മദ് അയൂബ് അയച്ചതായിരുന്നു ഈ പണം. അതുസംബന്ധിച്ച അന്വേഷണത്തെത്തുടർന്ന് ജവഹർലാൽ നെഹ്രു യൂണിവേഴ്സിറ്റി വിദ്യാർത്ഥിയായ ഷഹാബുദീൻ ഘാനി അറസ്റ്റിലായി. ഷഹാബുദീനിൽനിന്നും കിട്ടിയ വിവരങ്ങളുടെ അടിസ്ഥാനത്തിലാണ് ഇരുപതു കേന്ദ്രങ്ങളിൽ ഒരേസമയം റെയ്ഡ് നടത്തിയത്. ജെ.കെ. ജയിനിന്റെയും അയാളുടെ കമ്പനി ഉടമയായ എസ്. ജയിനിന്റെയും ഓഫീസുകൾ, ഫാം ഹൗസുകൾ എന്നിവ റെയ്ഡ് ചെയ്തപ്പോൾ പൊലീസിനു കിട്ടിയത് അളവറ്റ പണമായിരുന്നു. ജയിനിന്റെ മെഹ്റൂളിയിലെ ഫാം ഹൗസിൽനിന്നും രണ്ടു ഡയറികളും കിട്ടി. വിവിധ വ്യക്തികൾക്കു പണം കൊടുത്തതു രേഖപ്പെടുത്തിയ ആ ഡയറികളായിരുന്നു ദേശീയ രാഷ്ട്രീയത്തിൽ സ്ഫോടനകാരണമായിത്തീർന്നത്. എസ്.കെ. ജയിനും, അയാളുടെ സഹോദരന്മാരായ എൻ.കെ. ജയിൻ, ബി.ആർ. ജയിൻ എന്നിവരുടെ ഉടമയിലുള്ള കമ്പനികൾക്ക് നിരവധി വിദേശക്കമ്പനികളുമായി ബന്ധമുണ്ട്. വൈദ്യുതി മേഖലയിൽ കോടിക്കണക്കിനു നിക്ഷേപമുള്ള പദ്ധതികളുടെ കോൺട്രാക്റ്റ് കിട്ടുന്നതിനായി രാഷ്ട്രീയ നേതാക്കൾക്കും ഉദ്യോഗസ്ഥന്മാർക്കും നല്കിയ പണത്തിന്റെ കണക്കുകളായിരുന്നു ഈ ഡയറിയിൽ രേഖപ്പെടുത്തിയിരുന്നത്.

അറസ്റ്റിലായ ലോണിന്റെയും ഘനിയുടെയും പേരിൽ 1992 മാർച്ചിൽ ചാർജ്ജ് ഷീറ്റ് തയ്യാറാക്കിയപ്പോൾ. ഡയറിയിലെ കാര്യങ്ങൾ പരാമർശിച്ചിരുന്നില്ല. അതിനെ വിമർശിച്ചുകൊണ്ട് അന്തരിച്ച മധു ലിമായ് (ജനത, ഡിസംബർ 25. 1994) ഇങ്ങനെ എഴുതി: ജയിൻ സഹോദരന്മാർക്കെതിരായുള്ള ആരോപണങ്ങൾ മൂടിവയ്ക്കാൻ സി.ബി.ഐ ബോധപൂർവം ശ്രമിക്കുകയാണ്. 1988 ഏപ്രിലിനും 1991 മാർച്ചിനും ഇടയ്ക്ക് വിദേശത്തുനിന്നും എത്തിയ വൻ തുകകൾ ഹവാല ഇടപാടുകാർ വിതരണം ചെയ്തതായി സി.ബി.ഐ ഉദ്യോഗസ്ഥന്മാർ രേഖപ്പെടുത്തിയിട്ടുണ്ട്. കാശ്മീരിലെ ഭീകരപ്രവർത്തകർക്കും. രാഷ്ട്രീയക്കാർക്കും ഉദ്യോഗസ്ഥന്മാർക്കുമാണ് ഈ തുക നല്കിയിട്ടുള്ളത്. മൂന്നു കൊല്ലം കഴിഞ്ഞിട്ടും (1991 മാർച്ചുമുതൽ) ഇതുസംബന്ധിച്ച് സി.ബി.ഐയ്ക്ക് യാതൊന്നും ചെയ്യാനായിട്ടില്ല. ഇതിൽപ്പരം മോശമായി മറ്റെന്തു സംഭവിക്കാൻ.

നൂറ്റിപ്പതിനഞ്ചു പേർക്കായി അറുപത്തഞ്ചു കോടി രൂപയാണ് ജയിൻ സഹോദരന്മാർ നല്കിയത്. സുപ്രീം കോടതിയിൽ. പൊതുജന പരാതിയായി പെറ്റിഷൻ സമർപ്പിച്ചവരിൽ ഒരാളായ രാജീന്ദർപുരി അതേപ്പറ്റി ഇങ്ങനെ പറയുന്നു: ബോംബെ സ്ഫോടനവുമായി ബന്ധപ്പെട്ടവർക്കും കാശ്മീരിലെ ഭീക

രുപ്രവർത്തകർക്കുമാണ് ഹവാലാപ്പണം കിട്ടിയത്. എന്തിനാണ് ഈ വിധം പണം അവർക്കു നല്കിയത്? പക്ഷേ, പ്രധാനമന്ത്രിയോ അദ്ദേഹത്തിന്റെ നിയന്ത്രണത്തിലുള്ള സി.ബി.ഐയോ അനങ്ങിയില്ല. 1993 ആഗസ്റ്റ് ഇരുപത്തിയെട്ടാം തീയതി. ഈ പ്രശ്നത്തിൽ നടപടിയെടുക്കണമെന്ന പാർലമെന്റ് അംഗങ്ങളുടെ അഭ്യർത്ഥന പ്രധാനമന്ത്രി കണ്ടതായിപ്പോലും നടിച്ചില്ല. അവസാനം കാലചക്ര എന്ന വീഡിയോ മാഗസിന്റെ എഡിറ്റർ വിനീത് നാരായണും, പ്രസിദ്ധ കാർട്ടൂണിസ്റ്റായ രാജീന്ദർപുരിയും, അവരുടെ അഭിഭാഷകരായ കാമിനി ജയ്സ്വാളും പ്രശാന്ത് ഭൂഷണും ഒരു പെറ്റിഷനുമായി സുപ്രീം കോടതിയിലെത്തിയപ്പോഴാണ് കാര്യങ്ങൾ അനങ്ങിയത്. ചീഫ് ജസ്റ്റിസ് എം.എൻ. വെങ്കിട ചെല്ലയ്യയും, ജസ്റ്റിസ് എസ്. മോഹനനും, ജസ്റ്റിസ് എസ്.പി. ബറുവാച്ചയും ചേർന്ന ബഞ്ച് പ്രസ്തുത പെറ്റിഷന്റെ അടിസ്ഥാനത്തിൽ മറുപടി നല്കാൻ, 1993 അവസാനം സി.ബി.ഐയോട് ആവശ്യപ്പെട്ടു. 1994 ജനുവരിയിൽ സി.ബി.ഐ മറുപടി സമർപ്പിച്ചു. കേസ് നീട്ടിവയ്ക്കലായിരുന്നു തുടർന്നു സംഭവിച്ചത്. 1994 നവംബറിലാണ്, ഇപ്പോഴത്തെ ബഞ്ച് ഈ കേസ് പരിഗണനയ്ക്കെടുത്തത്. സി.ബി.ഐ ഡയറക്ടർ കെ. വിജയരാമറാവുവിനോട് കോടതിയിൽ ഹാജരാകാൻ ആവശ്യപ്പെട്ട് സുപ്രീം കോടതി ക്യാബിനറ്റ് സെക്രട്ടറി, റവന്യൂ സെക്രട്ടറി, ഫെറാ നിയമം കൈകാര്യം ചെയ്യുന്ന ആദായനികുതി ഉദ്യോഗസ്ഥന്മാർ എന്നിവർക്കും കോടതി നോട്ടീസയച്ചു. ഒരുകൊല്ലമായി, ഈ കേസ് കൈകാര്യം ചെയ്യുകയായിരുന്നു കോടതി. മൊഴി രേഖപ്പെടുത്തൽ രഹസ്യമായി നടത്തി.

ഹവാല റാക്കറ്റിനെപ്പറ്റി സി.ബി.ഐ അന്വേഷണം നടത്തുന്നതിനിടയിൽ സി.ബി.ഐയുടെ ഡെപ്യൂട്ടി ഇൻസ്പെക്ടർ ജനറലായ അമോദ് കാന്തിനെ സ്ഥലംമാറ്റി. അദ്ദേഹത്തിന്റെ മേധാവി ബി. ആർ. ലാലിനും അതുതന്നെയായിരുന്നു അനുഭവം. എൻഫോഴ്സ്മെന്റ് ഡയറക്ടർ, ആദായനികുതി വകുപ്പിലെ ഡയറക്ടർ ജനറൽ ഓഫ് ഇൻവെസ്റ്റിഗേഷനിലെ ഡെപ്യൂട്ടി ഡയറക്ടർ എന്നിവരെയും സ്ഥലംമാറ്റി. ഹവാലക്കേസിന്റെ അന്വേഷണവുമായി ബന്ധപ്പെട്ടവരായിരുന്നു ഈ ഉദ്യോഗസ്ഥന്മാർ. ഡയറിയിലെ രേഖകളുടെ അടിസ്ഥാനത്തിൽ എസ്.കെ. ജയിനിന്റെ മൊഴി രേഖപ്പെടുത്തിയ ഉദ്യോഗസ്ഥനായിരുന്നു അമോദ്കാന്ത്. ഈ മൊഴിയിലാണ്, പ്രധാനമന്ത്രി നരസിംഹറാവുവിനു നല്കാനായി കോടിക്കണക്കിനു രൂപ താൻ നല്കിയതെന്ന് ജയിൻ വെളിപ്പെടുത്തിയത്. ഇതിൽ ആദ്യഗഡുവായി മൂന്നരക്കോടി രൂപ ചന്ദ്രസ്വാമിയെ ഏല്പിച്ചു. പിന്നീട് ക്യാപ്റ്റൻ സതീശ് ശർമ്മ വഴി വ്യവസായിയായ ലളിത് സൂരിയെ പത്തരക്കോടി രൂപ ഏല്പിച്ചു. 1992-ൽ ഹോളി ദിവസം റേസ്കോഴ്സിലുള്ള ഏഴാം നമ്പർ വസതിയിൽ റാവുവിനെ സന്ദർശിക്കാനായി താൻ പോയിരുന്നതായി ജയിൻ മൊഴി നല്കിയിരുന്നു. എന്നാൽ അതിലൊന്നും വലിയ കഴമ്പില്ലെന്ന നിലപാടാണ് സി.ബി.ഐ സ്വീകരിച്ചിരിക്കുന്നത്. ഒരു സി.ബി.ഐ ഉദ്യോഗസ്ഥൻ അതു വിശദീകരിച്ചത് ഇങ്ങനെയാണ്. "കഴിഞ്ഞ രണ്ടുകൊല്ലത്തിനിടയിൽ ഇരുപത്തിനാലു പ്രാവശ്യം ഞങ്ങൾ എസ്.കെ. ജയിനെ ചോദ്യംചെയ്തിരുന്നു. അവസാനം ചോദ്യംചെയ്യലിനു മുമ്പൊന്നുംതന്നെ, പ്രധാനമന്ത്രിക്ക് ഇടപാടിൽ ബന്ധമുണ്ടെന്ന് ജയിൻ സൂചിപ്പിച്ചിരുന്നില്ല. 1995 മാർച്ചിലാണ് അവസാനത്തെ ചോദ്യംചെയ്യൽ നടന്നത്. അപ്പോഴാണ് പ്രധാനമന്ത്രിയെക്കൂടി വലിച്ചിട്ടത്. ഇടപാടുമായി ബന്ധപ്പെട്ട ചില രാഷ്ട്രീയക്കാരുടെ ഉപദേശവും പ്രേരണയും ആ ആരോപണത്തിനു പിന്നിലുണ്ടെന്നാണ് ഞങ്ങൾ കരുതുന്നത്."

ജയിനിന്റെ മൊഴി പരസ്പരവിരുദ്ധമാണെന്നും സി.ബി.ഐ ചൂണ്ടിക്കാണിക്കുന്നു. എങ്കിലും മൊഴികളുടെ അടിസ്ഥാനത്തിൽ സി.ബി.ഐ ഒരു പ്രാഥമിക റിപ്പോർട്ടു തയ്യാറാക്കുകയുണ്ടായി. ജയിനിന്റെ ആരോപണം, അപ്പാടെ ആ റിപ്പോർട്ട് തള്ളിക്കളയുന്നില്ല. പ്രധാനമന്ത്രിയുടെ പേരുപയോഗിച്ച് ചന്ദ്രസ്വാമിയും സതീഷ് ശർമ്മയും രൂപ വാങ്ങിക്കാണുമെന്ന് സി.ബി.ഐ വിശ്വസിക്കുന്നു. ഈ പ്രാഥമിക റിപ്പോർട്ട് തയ്യാറാക്കിയ സി.ബി.ഐ ഉദ്യോഗസ്ഥൻ സ്ഥലംമാറ്റപ്പെട്ടത് ഇപ്പോഴും ഉത്തരമില്ലാത്ത ഒരു ചോദ്യമായി നില്ക്കുന്നു.

ജനതാദളിൽനിന്നും എം.പിമാരെ കാലുമാറ്റാൻ കോൺഗ്രസ്സിൽ ശ്രമം നടന്ന 93 കാലഘട്ടവും നരസിംഹറാവുവിനു പണം കൊടുത്തതായിപ്പറയുന്ന സാഹചര്യവും തമ്മിൽ ബന്ധമുണ്ടെന്നു ചില കേന്ദ്രങ്ങൾ ചൂണ്ടിക്കാണിക്കുന്നു. "രാം ലഖൻ യാദവിനെയും മറ്റു ജനതാദൾ നേതാക്കളെയും കോൺഗ്രസ്സിലേക്കു കൂറുമാറ്റിക്കാൻ ജയിനിന്റെ പണം ഉപകാരപ്രദമായി. പ്രാഥമിക റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അന്വേഷണം മുമ്പോട്ടു കൊണ്ടുപോകാൻ സി.ബി.ഐ വിസമ്മതിക്കുന്നത് അതുകൊണ്ടാണ്." ആ കേന്ദ്രങ്ങൾ അനുസ്മരിച്ചു. 115 പേരിൽനിന്നും ഏതാനുംപേരെ തിരഞ്ഞെടുത്തു ചാർജ്ജുചെയ്യാൻ സി.ബി.ഐ തയ്യാറായതിന്റെ പിന്നിലും രാഷ്ട്രീയമായ ചില തന്ത്രങ്ങൾ ഉള്ളതായി സംശയിക്കപ്പെടുന്നു.

## ചാർജ്ജ് ഷീറ്റിലെ വിവരങ്ങൾ

പ്രത്യുപകാരമെന്ന നിലയ്ക്കാണ് അരീഫ് മുഹമ്മദ്ഖാനും കല്പനാഥ് റോയിക്കും ജയിൻ പണം നല്കിയതെങ്കിലും വ്യക്തിപരമായ ബന്ധത്തിന്റെ അടിസ്ഥാനത്തിലാണ് ബൽറാം ജാക്കറിനും മാധവറാവു സിന്ധ്യയ്ക്കും അർജ്ജുൻസിംഗിനും, യശ്വന്ത് സിൻഹയ്ക്കും ദേവിലാലിനും പണം കിട്ടിയത്. മന്ത്രിസ്ഥാനം രാജിവച്ച വി.സി. ശുക്ളയാണെങ്കിൽ ജയിന്റെ സ്വന്തം ആളാണ്. അരീഫ്ഖാൻ ഊർജ്ജവകുപ്പുമന്ത്രിയായിരുന്നപ്പോഴാണ്. വൈദ്യുതപദ്ധതികളുടെ കോൺട്രാക്ടുകൾ അനുവദിച്ചു കിട്ടാനായി ജയിൻ പണം നല്കിയത്. ഇതുസംബന്ധിച്ച് സി.ബി.ഐ തയ്യാറാക്കിയ ചാർജ്ജ്ഷീറ്റിൽ പറയുന്നതിങ്ങനെയാണ്. ഏഴുകോടി നാല്പത്തൊമ്പതു ലക്ഷം രൂപ ജയിനിൽനിന്നും അരീഫ്ഖാൻ സ്വീകരിച്ചു. 1988-നുമുമ്പ് അറിയത്തക്ക വരുമാനമാർഗ്ഗമൊന്നും അദ്ദേഹത്തിനില്ലായിരുന്നു. 1.18,168 രൂപ കൊടുത്ത് ഒരു പ്രീമിയർ അദ്ദേഹം വാങ്ങിയിരുന്നു. എന്നാൽ 1988 മേയ്ക്കുശേഷം, പണം വന്നുതുടങ്ങിയതോടു കൂടി നിരവധി വാഹനങ്ങളും വസ്തുക്കളും വാങ്ങിയ അദ്ദേഹം നിരവധി ബാങ്കുകളിൽ നിക്ഷേപങ്ങൾ ഉണ്ടാക്കുകയും ചെയ്തു. 1988 ആഗസ്റ്റിൽ മകൻ അഹട്സാംഖാന്റെ പേരിൽ രാജീവ് മോട്ടോഴ്സിൽനിന്നും 175332 രൂപ കൊടുത്ത് ഒരു കൊണ്ടെസ്സ വാങ്ങി. 1988 ആഗസ്റ്റിൽ അഗ്നാൽ ട്രേഡേഴ്സിൽനിന്നും 134783.68 രൂപയ്ക്ക് ഒരു മാരുതി ജിപ്സി വാങ്ങി. 1989 നവംബറിൽ ഒരു പ്രീമിയർ പത്മിനി 181422 രൂപയ്ക്കു വാങ്ങി. 1990 ഡിസംബറിൽ 125000 രൂപയ്ക്ക് ഒരു മാരുതി ജിപ്സി വാങ്ങി. 1990 മേയിൽ 256094 രൂപയ്ക്ക് ഒരു അംബാസഡർ കാർ വാങ്ങി. 1990 ആഗസ്റ്റിൽ 110050 രൂപയ്ക്ക് ഒരു മാരുതി വാങ്ങി. 373409.43 രൂപയ്ക്ക് 1990 ആഗസ്റ്റിൽ ഒരു മാരുതി 800 വാങ്ങി. 1990 ഒക്ടോബറിൽ 373409.43 രൂപയ്ക്ക് ഒരു മാരുതി 1000 വാങ്ങി. 1991 ജനുവരിയിൽ 311298 രൂപയ്ക്ക് ഒരു ടാറ്റാ ട്രക്ക് വാങ്ങി. 1991 ജനുവരിയിൽ ഒരു കോണ്ടസ്സയും അതേസമയം ഒരു മാരുതി 127151 രൂപയ്ക്കും 1991 മാർച്ചിൽ ഒരു മാരുതിയും, അതേമാസം ഒരു മാറ്റഡോർ മോഡൽ പിക്ക് അപ്പ് വാനും മറ്റൊരു മാരുതിയും ഏപ്രിലിൽ ഒരു മാരുതി ജിപ്സിയും വാങ്ങി. ഡൽഹിയിൽ പതിനഞ്ചു ഫ്ളാറ്റുകളും ഖാന്റെ ഭാര്യ റഷ്മാഖാന്റെ ആഭിമുഖ്യത്തിലുള്ള സമർപ്പൺ വികലാംഗ് പുനർവാസ് കേന്ദ്രത്തിന്റെ പേരിൽ ബെഹ്റായിലും ബിസ്റേയിലും വസ്തുക്കളും വാങ്ങി. ബുന്ദലേശ്വറിൽ ഒരു ഇരുനില മാളിക വാങ്ങി. മിസിസ്സ് ഖാന്റെ പേരിലുള്ള ബാങ്ക് ലോക്കറിൽനിന്നും 7079278 രൂപയ്ക്കുള്ള ആഭരണങ്ങളും വൈരക്കല്ലുകളും കണ്ടെടുത്തു.

1988 ജൂലൈയ്ക്കും 1991 ഏപ്രിലിനും ഇടയ്ക്ക് 71.50 ലക്ഷം രൂപയാണ് കല്പനാഥ്റായിക്ക് കിട്ടിയത്. ജയിനിന്റെ ഉടമയിലുള്ള ഭാരത് ഇൻഡസ്ട്രിയൽ വർക്ക്സിന് എൻ.ടി.പി.സിയുടെയും നാഷനൽ ഹൈഡ്രോ പവറിന്റെയും വകയായ പതിനൊന്നു പ്രോജക്ടുകളാണ് നല്കിയത്. എൻ.ടി.പി.സി ഭാരത ഹെവി ഇലക്ട്രിക്കൽസിനു നല്കിയ നിരവധി പദ്ധതികളുടെ സബ് കോൺട്രാക്ടും ജയിനിന്റെ സ്ഥാപനത്തിനു നല്കി. ഇതിന്റെയൊക്കെ ഫലമായി മുപ്പത്തിനാലു കോടിരൂപ ജയിനിനു കിട്ടി. 1988 ജൂൺ 25 മുതൽ 1989 ഡിസംബർ രണ്ടുവരെ കല്പനാഥ്റായി ആയിരുന്നു ഊർജ്ജവകുപ്പു മന്ത്രി. 1988-നുശേഷം കല്പനാഥ്റായിയും ഭാര്യ സുധയും വൻതോതിലുള്ള നിക്ഷേപങ്ങൾ നടത്തിയിരുന്നു. സെൻട്രൽ ഡൽഹിയിലെ ഹെയ്‌ലി റോഡിൽ 25.47 ലക്ഷം രൂപയ്ക്കുള്ള ഒരു ഫ്ളാറ്റ്, യു.പിയിലെ ഗാസിയാബാദിലെ നാല് ഫ്ളാറ്റുകൾ, പഞ്ചാബ് നാഷണൽ ബാങ്കിലെ മൂന്നുലക്ഷം രൂപയ്ക്കുള്ള സ്ഥിരം നിക്ഷേപം, ബാക്വാളിലുള്ള 1.41 ലക്ഷം രൂപയ്ക്കുള്ള ഭൂമി. ദെറാമണ്ഡിയിലും മെഹ്റുളിയിലുമുള്ള 16 ലക്ഷം, 9.49 ലക്ഷം വീതം വിലവരുന്ന രണ്ടു ഫാം ഹൗസുകൾ എന്നിവയ്ക്കു പുറമേ യു.പിയിലെ സ്മൃതി ജമാൽപൂരിൽ ഏഴുലക്ഷം രൂപ ചെലവഴിച്ച് കല്പനാഥ് റായി ഒരു വീടു പണികഴിപ്പിച്ചിട്ടുണ്ട്. ഫാം ഹൗസ് സുധയുടെ പേരിലും. ഫ്ളാറ്റ് മകൻ സിദ്ധാർത്ഥന്റെ പേരിലുമാണ് വാങ്ങിയത്. സ്ഥിരം നിക്ഷേപം മകൾ വൈഷ്ണവിയുടെ





പേരിലാണ്. കുടുംബാംഗങ്ങളെ അംഗങ്ങളായി അദ്ദേഹം രൂപീകരിച്ച വന്ദേമാതരം ട്രസ്റ്റിന്റെ പേരിൽ യൂണിയൻ ബാങ്ക് ഓഫ് ഇന്ത്യയിൽ 26 ലക്ഷം രൂപയുടെ സ്ഥിരം നിക്ഷേപമുണ്ട്. ഭാര്യയുടെ പേരിൽ രണ്ടുലക്ഷം രൂപയ്ക്കുള്ള കൃഷിഭൂമിയും വാങ്ങിയിട്ടുണ്ട്.

കേന്ദ്രമന്ത്രിയായിരുന്ന അർജ്ജുൻസിംഗിന് 1988 ഏപ്രിലിനും 1990 ആഗസ്റ്റിനും ഇടയ്ക്ക് പത്തരലക്ഷം രൂപ ജയിനിൽനിന്നും ലഭിച്ചിരുന്നു. ഭോപാൽ ടെക്നിക്കൽ ടീച്ചേഴ്സ് ട്രെയിനിംഗ് ഇൻസ്റ്റിറ്റ്യൂട്ട് ചെയർമാനായി ബി.ആർ. ജയിൻ നിയമിതനായത് അർജ്ജുൻസിംഗ് മന്ത്രിയായിരുന്നപ്പോഴാണ്.

ധനകാര്യമന്ത്രിയായിരുന്ന യശ്വന്ത് സിൻഹയ്ക്കു കിട്ടിയത് 21.18 ലക്ഷം രൂപരയായിരുന്നു. എസ്.കെ. ജയിനിന്റെ മകളുടെ വിവാഹാഘോഷങ്ങളിൽ സിൻഹ പങ്കെടുത്തിരുന്നു.

ദേവിലാലിനും അദ്ദേഹത്തിന്റെ പൗത്രനും അസിസ്റ്റന്റ് പ്രൈവറ്റ് സെക്രട്ടറിയായ പ്രദീപ്കുമാറിനും അൻപതുലക്ഷം രൂപ കിട്ടി. അതിൽ 14.63 ലക്ഷം രൂപ കൊടുത്ത് പ്രദീപ്കുമാർ ഒരു ഹോണ്ടാ കാർ വാങ്ങി. ന്യൂഡെൽഹിയിലെ വില്ലിംഗ്ടൺ ക്രെസന്റിലെ ദേവിലാലിന്റെ ഔദ്യോഗികവസതിയിൽ ഒരു കുഴൽക്കിണർ സ്ഥാപിച്ചത് ജയിനായിരുന്നു.

68.8 ലക്ഷം രൂപ കിട്ടിയ വി.സി. ശുക്ളയ്ക്ക് ജയിൻ സഹോദരന്മാരിൽനിന്ന് മറ്റു പല ആനുകൂല്യങ്ങളും കിട്ടിയിരുന്നു. റായ്പൂരിലെ ശുക്ളകുടുംബത്തിന്റെ ഉടമസ്ഥതയിലുള്ള മഹിമ ആശുപത്രിയിലേക്ക് 90 ലക്ഷം രൂപയ്ക്കുള്ള യന്ത്രോപകരണങ്ങൾ വാങ്ങിയത് ജയിനിന്റെ ബാങ്ക് ഗ്യാരന്റിയുടെ അടിസ്ഥാനത്തിലായിരുന്നു.

ജൂലൈ 1988-നും ജൂലൈ 1989-നുമിടയ്ക്ക് അഞ്ചു ഗഡുക്കളായി അറുപതു ലക്ഷം രൂപ ബൽറാം ജാക്കർ കൈപ്പറ്റി. ഏതാനും കൊല്ലം മുമ്പ് ജാക്കറിന്റെ മകന്റെ ലണ്ടനിലെ ചികിത്സയ്ക്കുവേണ്ടി വിദേശനാണയം നല്കിയതും ജയിനായിരുന്നു. ജാക്കറിന്റെ മക്കൾ ആരംഭിച്ച ഡയറിക്കുള്ള പണം നല്കിയതും ജയിനായിരുന്നു.

1988 ഏപ്രിലിനും 1991 ഏപ്രിലിനും ഇടയ്ക്ക് അറുപതുലക്ഷം രൂപ എൽ.കെ. അദ്വാനിക്ക് ജയിൻ നല്കിയതായി ചാർജ്ജ്ഷീറ്റിൽ പറയുന്നു. ഈ കാലഘട്ടത്തിൽ പ്രമുഖനായ രാഷ്ട്രീയ നേതാവ് മാത്രമായിരുന്നില്ല. അതിനുമുൻപേ അദ്ദേഹം പ്രശസ്തനായിരുന്നു. രാജ്യസഭയിലും ലോക്സഭയിലും അംഗമായിരുന്ന അദ്ദേഹം കേന്ദ്രമന്ത്രിസഭയിൽ അംഗവുമായിരുന്നു. 1991 ഏപ്രിലിൽ അദ്ദേഹത്തിന് ഔദ്യോഗികപദവികളൊന്നുമില്ലായിരുന്നപ്പോഴാണ് 25 ലക്ഷം രൂപ ജയിൻ നല്കിയത്. ഇത് കൈക്കൂലിയാണെന്ന് ചാർജ്ജ്-ഷീറ്റിൽ പറയുന്നു.



*ലോകസഭാംഗത്വം രാജിവച്ച അദ്വാനിയെ വാജ്പേയി ആശ്വസിപ്പിക്കുന്നു*

1995 മാർച്ച് പതിനൊന്നാം തിയതി ഡയറിയുടെ അടിസ്ഥാനത്തിൽ എസ്.കെ. ജയിനിനെ പൊലീസ് ചോദ്യംചെയ്തു. രാജീവ്ഗാന്ധിയുടെ വധത്തെത്തുടർന്ന് നരസിംഹറാവു എ.ഐ.സി.സി പ്രസിഡന്റായപ്പോൾ ആർ.കെ. ധവാന്റെ സാന്നിദ്ധ്യത്തിൽ അൻപതുലക്ഷം രൂപ കൊടുത്തതായും, അതിനു തക്കതായ ഉപകാരം ഉണ്ടാവുമെന്നു തന്നോടു പറഞ്ഞതായും ജയിൻ മൊഴി നല്കി. അതു കഴിഞ്ഞ് രണ്ടുമൂന്നു ദിവസത്തിനുശേഷം അമീർഭായിവശം അഞ്ചുലക്ഷം രൂപ നല്കി. 1991 മേയ് ഇരുപത്തേഴാം തീയതിക്കടുത്താണ്, യു.പിയിലെ തിരഞ്ഞെടുപ്പു പ്രചാരണത്തിന് ധവാന് 50 ലക്ഷം രൂപ നല്കിയത്. റാവു പ്രധാനമന്ത്രിയായപ്പോൾ മൂന്നുകോടി രൂപ നല്കുകയുണ്ടായി. അതിൽ അൻപതു ലക്ഷം രൂപ സതീഷ് ശർമ്മയെയാണ് ഏല്പിച്ചത്. അപ്പോൾ അദ്ദേഹം മന്ത്രിയായിരുന്നില്ല. ബാക്കി രൂപയിൽ അൻപതുലക്ഷം റാവുവിനും രണ്ടുകോടി ചന്ദ്രസ്വാമിക്കും. റൂർക്കേല സ്റ്റീൽ പ്ലാന്റിന്റെ നവീകരണപദ്ധതിക്കുള്ള കോൺട്രാക്റ്റ് അതിനു പ്രതിഫലമായി കിട്ടുമെന്നായിരുന്നു താൻ പ്രതീക്ഷിച്ചതെന്ന് ജയിൻ വെളിപ്പെടുത്തിയിരുന്നു. ഒൻപതു തവണ റാവുവിനെ താൻ കാണുകയുണ്ടായി. ചന്ദ്രസ്വാമി കഴിഞ്ഞാൽ, യാതൊരു പരിശോധനയും കൂടാതെ പ്രധാനമന്ത്രിയുടെ വസതിയിൽ ചെല്ലാൻ തനിക്ക് അനുമതിയുണ്ടായിരുന്നതായും ജയിൻ മൊഴി നല്കിയിരുന്നു.

## എസ്.കെ. ജയിനിന്റെമൊഴി

ഹവാലാ ഇടപാടിലെ പ്രധാനമന്ത്രിയായ സുരേന്ദ്രകുമാർ ജയിൻ സി.ബി.ഐയുടെ ആന്റി കറപ്ഷൻ യൂണിറ്റിനു നല്കിയ പ്രസ്താവത്തിൽ താൻ രാജീവ്ഗാന്ധിക്കു കൈക്കൂലി നല്കിയതായി പറഞ്ഞിരിക്കുന്നു. രാജീവ്ഗാന്ധിയുടെ പ്രൈവറ്റ് സെക്രട്ടറി ജോർജ്ജ്, കോൺഗ്രസ്സ് പാർട്ടിയുടെ ട്രഷറർ സിതാറാം കേസരി എന്നിവർ വഴിയാണ് താൻ രാജീവ്ഗാന്ധിക്കു പണം കൈമാറിയതെന്നും എസ്.കെ. ജയിൻ വെളിപ്പെടുത്തിയിട്ടുണ്ട്. ഒരു റഷ്യൻ കയറ്റുമതി ഗ്രൂപ്പിൽനിന്നും ജയിൻ വഴി ക്യാപ്റ്റൻ സതീഷ് ശർമ്മ പത്തരക്കോടി രൂപ കൈപ്പറ്റിയതായും ആരോപിക്കപ്പെട്ടിരിക്കുന്നു. സതീഷ് ശർമ്മ പണം നേരിട്ടു രാജീവ്ഗാന്ധിക്കു കൈമാറിയതായും സി.ബി.ഐയോട് എസ്.കെ. ജയിൻ വെളിപ്പെടുത്തിയിട്ടുണ്ട്. 1995 മാർച്ച് 11-ന് സി.ബി.ഐ ആന്റി കറപ്ഷൻ യൂണിറ്റ് സുപ്രണ്ട് എം.പി. സിംഗ് മുമ്പാകെ നല്കിയ മൊഴിയിൽ എസ്.കെ. ജയിൻ പണിമിടപാടിന്റെ കൈമാറ്റരീതികൾ വിശദീകരിച്ചിട്ടുണ്ട്. ജയിൻ പറയുന്നു, "1990 മാർച്ചിലും മേയിലുമായി നാലുകോടി രൂപ ഞാൻ രാജീവ്ഗാന്ധിക്കു നല്കിയിട്ടുണ്ട്. ശ്രീമതി ജയലളിതയ്ക്കു നല്കുന്നതിനായി രാജീവ്ഗാന്ധി എന്നോടു പണം ആവശ്യപ്പെടുകയായിരുന്നു. 1991 മാർച്ചിൽ രാജീവ്ഗാന്ധിയുടെ പ്രൈവറ്റ് സെക്രട്ടറി ജോർജ്ജ് എന്റെ വസതിയിൽനിന്നും പണം നേരിട്ടു കൈപ്പറ്റുകയായിരുന്നു." രാജീവ്ഗാന്ധിയുടെ പ്രൈവറ്റ് സെക്രട്ടറിയുടെ പക്കലാണ് പണം താൻ നല്കിയതെങ്കിലും ഡയറിയിൽ തുക എഴുതിച്ചേർത്തത് രാജീവ്ഗാന്ധിയുടെ (RG) പേരിലായിരുന്നു എന്നും ജയിൻ സമ്മതിച്ചിട്ടുണ്ട്. ബാക്കി രണ്ടുകോടി രൂപ സിതാറാം കേസരിയെയാണ് താൻ ഏല്പിച്ചതെന്നും ജയിൻ വ്യക്തമാക്കി. "രണ്ടുതവണകളിലായി രണ്ടുകോടി രൂപ സിതാറാം കേസരിയെ അദ്ദേഹത്തിന്റെ വസതിയിൽ ച്ചെന്നു കണ്ടാണ് ഞാൻ ഏല്പിച്ചത്. ഒരുകോടി രൂപ 2-5-95-ലും ബാക്കി തുക പതിനഞ്ചു ദിവസത്തിനുശേഷവും നല്കി."

എന്തുകൊണ്ടാണ് ഡയറിയിൽ സിതാറാം കേസരിയുടെ പേര് എഴുതിച്ചേർക്കാതിരുന്നത് എന്ന സി.ബി.ഐയുടെ ചോദ്യത്തിന് ജയിൻ ഇങ്ങനെ മറുപടി പറഞ്ഞു: "സിതാറാം കേസരിക്കു പണം കൈമാറ്റം ചെയ്ത സമയത്ത് സി.ബി.ഐ ഡയറി പിടിച്ചെടുത്തിരുന്നു." 1991 ഏപ്രിലിലാണ് സി.ബി.ഐ ഡയറി പിടിച്ചെടുത്തത്. 1991 മേയ് മാസത്തിലായിരുന്നു ജയിൻ സിതാറാം കേസരിക്കു പണം കൈമാറിയത്.

ജോർജ്ജും കേസരിയും-മാത്രമല്ല രാജീവ്ഗാന്ധിക്കുവേണ്ടി പണം കൈപ്പറ്റിയിട്ടുള്ളതെന്ന് ജയിനിന്റെ പ്രസ്താവന വെളിപ്പെടുത്തുന്നു. റഷ്യൻ കമ്പ

നിയായ റ്റി.പി എക്സ്പോർട്ടിൽനിന്നും കൈക്കൂലിയായി പത്തരക്കോടി രൂപ ക്യാപ്റ്റൻ സതീഷ് ശർമ്മ താൻവഴി വാങ്ങി രാജീവ്ഗാന്ധിക്കു നല്കിയതായി ജയിൻ അവകാശപ്പെട്ടിട്ടുണ്ട്. സ്റ്റീൽ അതോറിട്ടി ഓഫ് ഇന്ത്യയുടെ കീഴിൽ പ്രവർത്തിക്കുന്ന ദുർഗാപൂർ സ്റ്റീൽ പ്ലാന്റുമായി ഒരുടമ്പടി റ്റി.പി എക്സ്പോർട്സ് നേടിയെടുത്തിരുന്നു. ഉടമ്പടി കരാറാക്കുമ്പോൾ ദൽഹിയിലെ രാഷ്ട്രീയച്ചെലവിനായി പത്തരക്കോടി രൂപയുടെ ആവശ്യമുണ്ടായിരുന്നതായും ജയിൻ വെളിപ്പെടുത്തിയിട്ടുണ്ട്. കൈക്കൂലിപ്പണത്തിന്റെ മറ്റൊരു പേരാണ് 'രാഷ്ട്രീയച്ചെലവ്'. ഒരു വിദേശ പൊതുമേഖലാ സ്ഥാപനത്തിന് ഇന്ത്യൻ രാഷ്ട്രീയക്കാർക്ക് നേരിട്ടു പണം കൈമാറാൻ കഴിയില്ല എന്നതിനാൽ അവർ കണ്ടുപിടിച്ച വഴിയാണ് ജയിൻകുടുംബത്തിന്റെ അക്കൗണ്ട്. എസ്.കെ. ജയിൻ പറയുന്നു; "ഞങ്ങളുടെ ഭിലായ് എൻജിനിയറിംഗ് കോർപ്പറേഷനിലേക്കു പണം കൈമാറാമെന്നും അതു രാഷ്ട്രീയച്ചെലവിനായി ഉപയോഗിക്കണമെന്നും റ്റി.പി. എക്സ്പോർട്ട് ഗ്രൂപ്പാണ് എന്നോടാവശ്യപ്പെട്ടത്. ഞങ്ങൾക്കിടയിൽ അതിനായി ഒരു ധാരണയുണ്ടാക്കപ്പെട്ടു. ഞങ്ങൾ ക്വോട്ട് ചെയ്യുന്ന തുകയ്ക്ക് കയറ്റുമതി ഓർഡറുകൾ അവരെടുക്കും എന്നതായിരുന്നു പ്രസ്തുത ധാരണ. ഇതിന്റെ ഭാഗമായി ആദ്യം അവർ ഞങ്ങൾക്ക് പതിനഞ്ചു കോടി രൂപ തന്നു. അതിൽ നാലരക്കോടി രൂപ ഞാൻ സൂക്ഷിക്കുകയും ബാക്കി പത്തരക്കോടി രൂപ ദൽഹിയിലെ ഹോളിഡേ ഇൻ എന്ന ഹോട്ടലിൽവച്ച് സതീഷ്ശർമ്മയ്ക്കു കൈമാറുകയും ചെയ്തു. സതീഷ് ശർമ്മ എന്നോടു പറഞ്ഞത് പ്രസ്തുത പണം താൻ ലിഫ്റ്റുവഴി താഴെ പാർക്കിംഗ് സ്ഥലത്ത് എത്തിക്കുകയും അവിടെനിന്നു പ്രധാനമന്ത്രി രാജീവ്ഗാന്ധിയുടെ വീട്ടിലേക്കു പണം കൊണ്ടുപോവുകയും ചെയ്തു എന്നാണ്. എനിക്ക് 1986 മുതൽ സതീഷ് ശർമ്മയെ അറിയാം. രാജീവ്ഗാന്ധിയുടെ വീട്ടിൽവച്ചുതന്നെയാണ് ഞങ്ങൾ പരിചയപ്പെട്ടത്. സതീഷ്ശർമ്മ പണമിടപാട് തന്റെ പേരിൽ എഴുതി സൂക്ഷിക്കരുത് എന്നാവശ്യപ്പെടുകയും ലളിത്സൂരിയുടെ ഹോട്ടലിൽവച്ചു (ഹോളിഡേ ഇൻ) പണം കൈമാറാം എന്നു പറയുകയും ചെയ്തതിനാൽ ലളിത്സൂരിയുടെ പേരിലാണ് ഞാൻ കണക്കെഴുതി സൂക്ഷിച്ചത്."

ദൽഹിയിലെ സ്പെഷൽ ജഡ്ജി വി.ബി. ഗുപ്ത മുമ്പാകെ 1995 ആഗസ്റ്റ് 24-ന് ലളിത്സൂരിയുടെ പേരിൽ നടത്തിയ അന്വേഷണങ്ങളുടെ ഫലങ്ങൾ വെളിപ്പെടുത്തവേ, സി.ബി.ഐ പറഞ്ഞ കാര്യങ്ങൾ ഇപ്പോൾ ഓർക്കാവുന്നതാണ്- "ഒരു പ്രധാന രാഷ്ട്രീയ നേതാവിന് സൂരിയുടെ ഹോട്ടലിൽ വച്ചു പത്തരക്കോടി രൂപ 1989-ൽ കൈമാറ്റം ചെയ്തതായി ഞങ്ങളുടെ അന്വേഷണങ്ങൾ വെളിപ്പെടുത്തുന്നു." നാല്പതുകോടി രൂപയുടെ റഷ്യൻ ഓർഡറിൽ മുപ്പതു കോടി രൂപയ്ക്കു സാധനങ്ങൾ കയറ്റി അയച്ച് പത്തുകോടി രൂപ വെള്ളപ്പണമാക്കുകയാണ് താൻ ചെയ്തതെന്ന് സുരേന്ദ്രകുമാർ ജയിൻ വ്യക്തമാക്കിയിട്ടുണ്ട്.

## ഹവാലയിലെ പിടികിട്ടും (!) പുള്ളികൾ

### കുറ്റപത്രം നല്കിയ രാഷ്ട്രീയക്കാർ

| | | |
|---|---|---|
| എൽ.കെ. അദ്വാനി | അമർദീപ് സിംഗ് | ആരിഫ് മുഹമ്മദ് ഖാൻ |
| അർജ്ജുൻസിംഗ് | കല്പനാഥ് റായ് | മാധവറാവു സിന്ധ്യ |
| യശ്വന്ത് സിൻഹ | വി.സി. ശുക്ള | ദേവിലാൽ |
| പ്രദീപ് സിൻഹ | ബൽറാം ജാക്കർ | |

### കുറ്റപത്രം നല്കിയ ഉദ്യോഗസ്ഥ മേധാവികൾ

| | |
|---|---|
| ബി.എസ്.ബാമി | ധനകാര്യ ഡയറക്ടർ |
| എസ്.സി. പ്രകാശ് | പവർഗ്രിഡ് കോർപ്പറേഷൻ ചെയർമാൻ |
| മൊഹമ്മദ് അബ്ദുൾ ഹായ് | എൻ.റ്റി.പി.സി മുൻ മാനേജിംഗ് ഡയറക്ടർ |
| വി. സുന്ദരരാജൻ- | എൻ.റ്റി.പി.സി മുൻ മാനേജിംഗ് ഡയറക്ടർ |
| രാമകൃഷ്ണനാരായണൻ | എൻ.റ്റി.പി.സി മുൻ ജനറൽ മാനേജർ |
| എസ്. വെങ്കിട്ടരാമൻ | എൻ.റ്റി.പി.സി മുൻ ജനറൽ മാനേജർ |
| എം.പി. നാരായൺ | ചീഫ് മാനേജിംഗ് ഡയറക്ടർ, നെയ്‌വേലി ലിഗ്നേറ്റ് |
| എൻ. വെങ്കിടേശ് | റിട്ടയേർഡ് എക്സിക്യൂട്ടീവ് ഡയറക്ടർ, നെയ്‌വേലി ലിഗ്നേറ്റ് |
| ബി.ആർ. ദേശികാചാരി | മുൻ ഡെപ്യൂട്ടി ജനറൽ മാനേജർ, നെയ്‌വേലി ലിഗ്നേറ്റ് |
| എസ്. രംഗനാഥൻ | മുൻ ചീഫ് എൻജിനീയർ, നെയ്‌വേലി ലിഗ്നേറ്റ് |
| മനോഹർ ലാൽ മാലിക് | മുൻ ഡയറക്ടർ (ഓപ്പറേഷൻസ്). എൻ.റ്റി.പി.സി |

### കുറ്റപത്രം നല്കിയ വ്യവസായികൾ, സ്ഥാപനങ്ങൾ

| | |
|---|---|
| ജെ.കെ. ജയ്ൻ | എസ്.കെ. ഗുപ്ത |
| എസ്.കെ. ജയ്ൻ | ഭാരത് ഇൻഡസ്ട്രിയൽ വർക്സ് |
| എൻ.കെ. ജയ്ൻ | സിൻഡിക്കേറ്റ് എൻജിനീയറിംഗ് കമ്പനി |
| ബി.ആർ. ജയ്ൻ | |

### തുടരുന്ന അന്വേഷണങ്ങൾ

| | |
|---|---|
| എ.ആർ. ആന്തുലേ | കോൺഗ്രസ്സ് |
| പ്രണാബ് മുഖർജി | കോൺഗ്രസ്സ് |
| കമൽനാഥ് | കോൺഗ്രസ്സ് |

| | |
|---|---|
| ഭൂട്ടാസിംഗ് | കോൺഗ്രസ്സ് |
| ഭജൻലാൽ | കോൺഗ്രസ്സ് |
| എൻ.ഡി. തിവാരി | ഇന്ദിരാകോൺഗ്രസ്സ് |
| ആർ.കെ. ധവാൻ | കോൺഗ്രസ്സ് |
| കെ.കെ. തിവാരി | സ്വതന്ത്രൻ |
| എസ്.ആർ.ബൊമ്മെ | ജനതാദൾ |
| കല്യാൺസിംഗ് കൽവി | എസ്.ജെ.പി |
| പി. ശിവശങ്കർ | സിക്കിം ഗവർണർ |
| സി.കെ. ജാഫർ ഷരീഫ് | കോൺഗ്രസ്സ് |
| എൽ.പി. സാഹി | കോൺഗ്രസ്സ് |
| എം.എൽ. ഫോട്ടേദാർ | ഇന്ദിരാ കോൺഗ്രസ്സ് |
| രൺജിത് സിംഗ് | ദേവിലാലിന്റെ മകൻ |
| ശരദ് യാദവ് | ജനതാദൾ |
| മോട്ടിലാൽ വോറ | ഉത്തർപ്രദേശ് ഗവർണർ |
| കൃഷ്ണാസാഹി | കോൺഗ്രസ്സ് |
| തജ്ദാർ ബബ്ബാർ | കോൺഗ്രസ്സ് |
| വി.കെ. മൽഹോത്ര | ബി.ജെ.പി |
| ദിഗ്‌വിജയ്സിംഗ് ഹർ മോഹൻ ധവാൻ | എസ്.ജെ.പി |
| ജഗന്നാഥ് പഹാഡിയാ | കോൺഗ്രസ്സ് |
| രാജേഷ് പൈലറ്റ് | കോൺഗ്രസ്സ് |
| മദൻലാൽ ഖുറാനാ | ബി.ജെ.പി |
| ക്യാപ്റ്റൻ സതീഷ് ശർമ്മ | കോൺഗ്രസ്സ് |
| ബി.എസ്. ഓജാ | ബ്യൂറോക്രാറ്റ് |
| വി.കെ. ജയ്ൻ | ബ്യൂറോക്രാറ്റ് |
| ജെ.എസ്. ബേഡി | ബ്യൂറോക്രാറ്റ് |
| വി.കെ. ഖന്ന | ബ്യൂറോക്രാറ്റ് |
| എ. ബൈജൽ | ബ്യൂറോക്രാറ്റ് |
| വി.എൻ. സ്വാമി | ബ്യൂറോക്രാറ്റ് |
| എച്ച്.കെ. ഖാൻ | ബ്യൂറോക്രാറ്റ് |
| പി.എൻ. അബി | ബ്യൂറോക്രാറ്റ് |
| എസ്. ബെറി | ബ്യൂറോക്രാറ്റ് |
| ആർ.ആർ. ഷാ | ബ്യൂറോക്രാറ്റ് |





(10-ാം പേജിൽ നിന്നും തുടർച്ച)

ഇനി ആരുമില്ലയെന്ന അവസ്ഥ അവരുടേതാണ്. ഗൾഫ് സംഘർഷം മുന്നോട്ടുവച്ചതും ഈ പ്രശ്നമാണ്. ബ്രിട്ടൻ ഒഴികെ (അവർക്ക് കുവൈറ്റിൽ പ്രത്യേക താത്പര്യങ്ങളുണ്ട്) ഗൾഫ് യുദ്ധത്തിലെ മറ്റു പങ്കാളികൾക്കാർക്കും സൈനിക ഏറ്റുമുട്ടലുകളിൽ വലിയ താത്പര്യങ്ങൾ ഒന്നുമുണ്ടായിരുന്നില്ല. വാഷിംഗ്ടൺ ആകെയൊരു അവ്യക്തതയിലായിരുന്നു. യുദ്ധം അപകടകാരിയാണ്, പക്ഷേ ശക്തി പ്രകടമാക്കാതെ സംഘർഷം ലഘൂകരിക്കുകയെന്നത് അതിലേറെ ദുഷ്യമാണ്. അതായിരുന്നു അവ്യക്തതയ്ക്കു കാരണം. മുൻപ് അമേരിക്കയും സഹായികളും "രാഷ്ട്രീയമായി" തങ്ങൾ ദുർബലരാണെന്നു സ്വയം കരുതിയിരുന്നു. സാമ്പത്തിക സൈനിക മേന്മകൾ അതുകൊണ്ട് പെരുപ്പിച്ചു കാട്ടി. ഇന്നാകട്ടെ രാഷ്ട്രീയത്തോടൊപ്പം സാമ്പത്തിക ശക്തിയും ദുർബലമായിരിക്കുന്നു. ഇനി ലോകത്തിന്റെ പൊലീസുകാരനാകാൻ, സ്വന്തം കൈയിലെ ലാത്തി മാത്രമേ സഹായമായുള്ളൂ. മദ്ധ്യ അമേരിക്കയും ഗൾഫും വിളിച്ചറിയിക്കുന്നത് അതാണ്. അമേരിക്കൻ മീഡിയയിലെ പ്രസിദ്ധനായ ഒരു ഫിനാൻഷ്യൽ എഡിറ്റർ എഴുതി. "നാം ഇനി സെക്യൂരിറ്റി മാർക്കറ്റിലുള്ള നമ്മുടെ സർവ്വാധീശത്വം ഉപയോഗിക്കണം, As a lever to gain funds and Economic concessions from German-led Europe and Japan" ജർമ്മൻ നേതൃത്വത്തിലുള്ള യൂറോപ്പിനെയും ജപ്പാനെയും വരുതിക്കു നിറുത്താൻ അതേ വഴിയുള്ളൂ. ആ വഴി ഉപയോഗിച്ച് സാമ്പത്തിക ശക്തി വർദ്ധിപ്പിക്കുക. ലോകത്തിന്റെ സെക്യൂരിറ്റി മാർക്കറ്റിൽ (സുരക്ഷാ വിപണി) അമേരിക്കയ്ക്ക് ഇനി എതിരാളിയില്ല. ഈ അവസരം ഉപയോഗിക്കാനാണ് അമേരിക്കയുടെ നീക്കം. ലോകത്തിന്റെ സുരക്ഷാ വിപണിക്ക് അമേരിക്ക "വാടകപ്പടയാളികളേയും ആയുധങ്ങളേയും നൽകും. വാടകപ്പടയാളികൾ വഴി സുരക്ഷാ വിപണിയിൽ നിന്ന് പണം സംഭരിക്കും. "Rent-a-cop" എന്നാണ് വാടകപ്പടയാളികളെ വിശേഷിപ്പിച്ചിരിക്കുന്നത്. ചോംസ്കി പറയുന്നു: അതല്ല നല്ല വിശേഷണം ഏറ്റവും ശരിയായ വിശേഷണം, "Rent-a-thug" എന്നാണ്. "വാടക കൊള്ളക്കാർ" അതേ, സൂക്ഷിക്കുക, ഇവരാണ്, ഇനിയുള്ള ഭീഷണി, ഇവർ തന്നെ ആയിരുന്നു, ഈ നൂറ്റാണ്ടിന്റെ മുഴുവൻ ശാപവും.

അമേരിക്കൻ വിദേശനയത്തിന്റെ ഹിപ്പോക്രസി മനുഷ്യാവകാശ സംരക്ഷകനെന്ന മുഖംമൂടി. അന്തർദ്ദേശീയ വേദികളിലാകെ ഭീകരതയ്ക്കെതിരെ സംസാരിക്കുക, ചെറിയ രാഷ്ട്രങ്ങളെയൊക്കെ ഭീകരത കൊണ്ട് വരിഞ്ഞുകെട്ടുക. ലോക ചരിത്രത്തിലെ ആദ്യത്തെ ഏറ്റവും വലിയ "ടെററിസം" ഏതായിരുന്നു? ജോൺ എഫ് കെന്നഡി ക്യൂബയ്ക്കെതിരെ നടത്തിയ ആക്രമണം നിങ്ങൾ മറക്കരുത്. നിരപരാധികളായ നാനൂറോളം തൊഴിലാളികളെ അവരുടെ ഫാക്ടറിയോടൊപ്പം ക്യൂബയിൽ കൊന്നൊടുക്കി. എന്തായിരുന്നു കെന്നഡിയുടെ ലക്ഷ്യം. ക്യൂബയെ തുടച്ചുനീക്കുക. മൂന്നാംലോകത്തിലെ ബുദ്ധിജീവികളോട് ചോംസ്കി പറഞ്ഞു. "നിങ്ങൾ അമേരിക്കയുടെ ടെററിസ്റ്റു തീയറികളുടെ പിന്നാലെ പോകരുത്. മൂന്നാംലോകത്തിലെ ബുദ്ധിജീവികൾ അമേരിക്കൻ നിലപാടുകൾ ആവർത്തിക്കുന്നത് ഒരു ഫാഷനാക്കിയിരിക്കുന്നു. നിങ്ങൾ ഓർക്കുക, മനുഷ്യാവകാശങ്ങൾ ലംഘിക്കുന്നതിൽ അമേരിക്ക ഒരിക്കലും മടികാണിച്ചിരുന്നില്ല. ക്യൂബയിലും നിക്കരാഗ്വയിലും മനുഷ്യാവകാശങ്ങൾ ലംഘിക്കപ്പെടുന്നതിൽ കുണ്ഠിതപ്പെട്ട അമേരിക്കയാണ് കൊളംബിയയിൽ മനുഷ്യാവകാശങ്ങളെ നിഷ്കരുണം കൊലചെയ്തത്. " എനിക്ക് അത്ഭുതം തോന്നുന്നു. വിയറ്റ്നാമിലും ലാറ്റിൻ അമേരിക്കയിലും ആയിരക്കണക്കിന് മനുഷ്യരെ കൂട്ടക്കുരുതി നടത്തിയ ഒരു രാഷ്ട്രത്തെ നാം എന്തുകൊണ്ട് ടെററിസ്റ്റ് സ്റ്റേറ്റ് എന്നു വിളിക്കുന്നില്ല. ലിബിയയെയും ഇറാക്കിനെയും ടെററിസ്റ്റു രാഷ്ട്രങ്ങളെന്ന് മുദ്രകുത്തുന്നത് പരിഹാസ്യമാണ്. സ്റ്റേറ്റ് ടെററിസമെന്നത് വ്യക്തിഭീകരതയ്ക്ക് മറുപടിയാകുന്നില്ലെന്ന് ഓർക്കുക?



**മൂന്നാംലോകത്തിലെ ബുദ്ധിജീവികളോട് ചോംസ്കി പറഞ്ഞു. "നിങ്ങൾ അമേരിക്കയുടെ ടെററിസ്റ്റു തീയറികളുടെ പിന്നാലെ പോകരുത്. മൂന്നാംലോകത്തിലെ ബുദ്ധിജീവികൾ അമേരിക്കൻ നിലപാടുകൾ ആവർത്തിക്കുന്നത് ഒരു ഫാഷനാക്കിയിരിക്കുന്നു. നിങ്ങൾ ഓർക്കുക, മനുഷ്യാവകാശങ്ങൾ ലംഘിക്കുന്നതിൽ അമേരിക്ക ഒരിക്കലും മടികാണിച്ചിരുന്നില്ല.**

അമേരിക്കൻ ഭീകരതയുടെ ഒരു മുഖം ചോംസ്കി തുറന്നു കാട്ടുന്നത് നോക്കൂ. മൊയ്നിഹാനെ നിങ്ങൾ ഓർക്കുമല്ലോ. ഇന്ത്യയിലെ അംബാസഡറായിരുന്ന മൊയ്നിഹാൻ ദീർഘനാൾ അമേരിക്കയുടെ യു. എൻ. പ്രതിനിധിയായിരുന്നു. 1976 ജനുവരിയിൽ മൊയ്നിഹാൻ ഹെൻട്രി കീസ്സിംഗർക്കെഴുതിയ ഒരു കത്തിലെ വാക്കുകൾ.1975 ഡിസംബറിൽ ഇൻഡോനേഷ്യ അമേരിക്കൻ സഹായത്തോടെ കിഴക്കൻ ടൈമറിനെ ആക്രമിച്ചതിന്റെ പശ്ചാത്തലം വിവരിച്ചുകൊണ്ട് " യു. എന്നിൽ അമേരിക്കൻ താത്പര്യം സംരക്ഷിക്കാൻ എനിക്ക് കഴിഞ്ഞു. സ്റ്റേറ്റ് ഡിപ്പാർട്ടുമെന്റ് ആഗ്രഹിച്ചതുപോലെ യു.എൻ. ഫലപ്രദമല്ലെന്ന് തെളിയിക്കാനും കഴിഞ്ഞു...." അമേരിക്കൻ ആക്രമണത്തെപ്പറ്റി സന്തോഷത്തോടെ മൊയ്നിഹാൻ പറയുന്നു. ഏതാനും ആഴ്ചകൾക്കുള്ളിൽ അറുപതിനായിരത്തോളം മനുഷ്യർ കൊലചെയ്യപ്പെട്ടു. ആകെ ജനസംഖ്യയുടെ പത്തുശതമാനം. രണ്ടാം ലോകയുദ്ധത്തിൽ സോവിയറ്റ് യൂണിയന് സംഭവിച്ച ആൾനാശത്തിന് തുല്യം..." രണ്ടു കാര്യങ്ങൾ ശ്രദ്ധിക്കുക. യു.എൻ. വെറുമൊരു തമാശ. അറുപതിനായിരം, ആൾക്കാരെ കൊലപ്പെടുത്തിയ ആഹ്ളാദം.

യു. എൻ. കടന്നുവന്നതുകൊണ്ട് സൂചിപ്പിക്കുകയാണ്. ഡൽഹിയിലെ പത്രക്കാർ ആരോ ചോംസ്കിയോട് ചോദിച്ചു. " ഐക്യരാഷ്ട്രസഭയുടെ സെക്യൂരിറ്റി കൗൺസിലിൽ ഇന്ത്യയെ ഒരു സ്ഥിരാംഗമാക്കേണ്ടതല്ലേ? ചോംസ്കി പറഞ്ഞതിങ്ങനെയാണ്. " ഇന്ത്യ സെക്യൂരിറ്റി കൗൺസിലിൽ അംഗമാകണമോ? വേണ്ടയോ? എന്നതല്ല പ്രശ്നം. യു. എന്നിനെ വൻശക്തികളുടെ കൈയിൽ നിന്നും സ്വതന്ത്രമാക്കി എങ്ങനെ പുനഃസംഘടിപ്പിക്കുമെന്നതാണ് പ്രധാനം. അമേരിക്കയും ബ്രിട്ടനും ഫ്രാൻസും ചേർന്ന് സെക്യൂരിറ്റി കൗൺസിലിനെ നിയന്ത്രിക്കുന്നിടത്തോളം. മൂന്നാം ലോകത്തിൽ നിന്നൊരു രാഷ്ട്രം സ്ഥിരാംഗമാകുന്നതുകൊണ്ട് പ്രത്യേകിച്ചൊരു മാറ്റവും സംഭവിക്കില്ല. ഈ മൂന്നു പേരുടെ വീറ്റോ നിലനില്ക്കവേ സോവിയറ്റ് യൂണിയന്റെ സ്ഥിരാംഗത്വം എത്ര അപ്രസക്തമായിരുന്നുവെന്ന് ഓർക്കുക..." യു. എൻ. ഇന്ന് പ്രവർത്തന ക്ഷമമല്ല. വാഷിംഗ്ടൺ എന്ത് ആഗ്രഹിക്കുന്നുവോ അതനുസരിച്ച് യു. എൻ. പ്രവർത്തിക്കുന്നു.

ലോകത്തിലെ ഏറ്റവും വലിയ ടെററിസ്റ്റ് സംവിധാനം തന്നെയാണ് ഏറ്റവും വലിയ ഫണ്ടമെലന്റലിസ്റ്റുകളെന്നും ചോംസ്കി വിശ്വസിക്കുന്നു. താരതമ്യ പഠനങ്ങൾക്ക് തന്റെ കൈയിൽ സ്ഥിതിവിവരക്കണക്കുകൾ ഒന്നുമില്ല. പക്ഷേ, നിങ്ങൾ ഒരു താരതമ്യ പഠനം നടത്തുമ്പോൾ, സ്വാഭാവികമായും ചോദിച്ചുപോവും എന്താണ് ജനങ്ങളുടെ യഥാർത്ഥ വിശ്വാസങ്ങളെന്ന്. തീർച്ചയായും വിഷമകരമാണ് അത് അളക്കുക. നിങ്ങൾക്കറിയാമോ? അമേരിക്കയിൽ പകുതിയോളം ആളുകൾ വിശ്വസിക്കുന്നത് ഏതാണ്ട് കുറച്ച് ആയിരം വർഷങ്ങൾക്കു മുൻപാണ് ഈ ഭൂമി സൃഷ്ടിക്കപ്പെട്ടതെന്നാണ്. പത്തുശതമാനം ഡാർവീനിയൻ എവല്യൂഷനിൽ വിശ്വസിക്കുന്നു, ബാക്കിയുള്ളവർ ഏതെങ്കിലും തരത്തിലുള്ള ദൈവിക പരിണാമങ്ങളിലും. ഏതാണ്ട് എഴുപത്തിയഞ്ച് ശതമാനം അമേരിക്കക്കാരും അക്ഷരാർത്ഥത്തിൽ തന്നെ പിശാച് ഉണ്ടെന്നു വിശ്വസിക്കുന്നു. നാല്പതുശതമാനം പേരെങ്കിലും പുനർജന്മത്തിൽ വിശ്വസിക്കുകയും എഴുപത്, എൺപതുശതമാനത്തോളം പേർ ദിവ്യാദ്ഭുതങ്ങളിലും വെളിപാടുകളിലും അമ്പരക്കുകയും ചെയ്യുന്നു. ഇതൊക്കെ മതമൗലികവാദം അളക്കാനുള്ള അസാധാരണ അളവുകോലുകളാണ്.

നിങ്ങൾ ചോംസ്കിയെ വായിക്കുക. സാധാരണമായ ഒരുപാട് കാര്യങ്ങൾ ചോംസ്കി അസാധാരണമായി പറയുന്നു.

# എ.ജെ. ജോണിനെ കുറിച്ച്

## എ.പി. ഉദയഭാനു



(കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച)

**എ**ന്റെ രാഷ്ട്രീയജീവിതത്തിൽ മറക്കാൻ പറ്റാത്ത വ്യക്തികളാണ് ശ്രീ. എ.ജെ. ജോണും ശ്രീ കെ.ആർ. ഇലങ്കത്തും, ശ്രീ. വരദരാജൻനായരും.

നാം കാണുന്നതല്ലല്ലോ മനുഷ്യരുടെ യഥാർത്ഥ രൂപം. നമ്മെ കാണുമ്പോൾ ചന്ദ്രികപോലെയുള്ള പുഞ്ചിരിപൊഴിക്കുകയും ചന്ദനശീതളമായ വാക്കുകൾ പറയുകയും ചെയ്യുന്നവരുണ്ട്. നമ്മെപ്പറ്റി അവിശ്വാസവും ദേഷ്യവുമാവാം അവർക്ക് ഉള്ളിലുള്ളത്. ഉള്ളിൽ എന്തുണ്ടായാലും പെരുമാറ്റത്തിൽ സൗഹൃദവും സൗമനസ്യവും കാണിക്കുന്നല്ലോ എന്നു സന്തോഷിക്കാ- ... ംഗ ദുഷ്ടന്മാർ എന്നു കരുതേണ്ടതില്ല.

കൊട്ടുകാപ്പിള്ളിയും എ.ജെ. ജോണുമായിരുന്നു എനിക്കെതിരായി മത്സരിക്കാൻ ശങ്കുപ്പിള്ളച്ചേട്ടനെ നിർബന്ധിച്ചതെന്ന് അദ്ദേഹത്തിന്റെ ആത്മകഥ വായിച്ചപ്പോഴേ മനസ്സിലായുള്ളു. അതെനിക്കു വിസ്മയമുണ്ടാക്കി. കൊട്ടുകാപ്പിള്ളിയും ജോൺസാറും എന്നോട് എത്ര സ്നേഹത്തോടെയാണ് പെരുമാറിയിരുന്നത്. ഒഴിയാൻ വയ്യാത്തവർ നിർബന്ധിച്ചിട്ടാണ് ഞാൻ നില്ക്കുന്നതെന്ന് ശങ്കുപ്പിള്ളച്ചേട്ടൻ പറഞ്ഞപ്പോൾ വർഗ്ഗീസ് സാറായിരിക്കുമോ എന്നുപോലും സംശയിക്കാതിരുന്നില്ല. അതും ലേശം മാത്രം. തമിഴ്നാട്ടുകാരോടും കൊച്ചീക്കാരോടും ജോൺസാറിന് എന്താണിത്ര വിരോധം? കൊട്ടുകാപ്പിള്ളിക്കും വിരോധത്തിനെന്തു ബന്ധം?

ജോൺസാറിന്റെ മന്ത്രിസഭ പതിച്ചത് ചിദംബരനാഥ നാടാർ മന്ത്രിസഭയിൽനിന്നു രാജിവയ്ക്കുകയും തമിഴ്നാട് കോൺഗ്രസ്സുകാർ അവിശ്വാസപ്രമേയത്തിനു വോട്ടു ചെയ്യുകയും ചെയ്തതുകൊണ്ടായിരുന്നുവല്ലോ. കൊച്ചീക്കാരനായ പനമ്പിള്ളിയായിരുന്നുവല്ലോ തന്നോടു കോൺഗ്രസ്സ് നിയമസഭാകക്ഷി നേതൃത്വത്തിനു മത്സരിച്ചത്. നേതൃത്വം ജോണിനു തന്നെയായിരുന്നു കിട്ടിയതെങ്കിലും ചിദംബരനാഥൻ തന്റെ മന്ത്രിസഭയിൽ. തമിഴ്നാട് കോൺഗ്രസ്സിന്റെ പിൻബലത്തോടെയുള്ളപ്പോൾ അതിനു ഭംഗം വരാതെ നോക്കേണ്ടത് ജോൺസാറിന്റെ പ്രത്യേക ചുമതലയായിരുന്നില്ലേ? ജോണിന്റെ മന്ത്രിസഭാ നിലനില്പിന് തമിഴ്നാട് കോൺഗ്രസ്സിനെ ആശ്രയിക്കുന്നു എന്നുള്ളതുകൊണ്ടുകൂടെയായിരുന്നല്ലോ പഞ്ചായത്ത് തിരഞ്ഞെടുപ്പിൽ പാർട്ടിയടിസ്ഥാനത്തിൽ മത്സരിക്കേണ്ടെന്നു ഞാൻ പറഞ്ഞത്. ജോണിന്റെ താമസസ്ഥലമായ മൻമോഹൻ ബംഗ്ളാവിൽവച്ചു ഞാനതു പറഞ്ഞപ്പോൾ കുമ്പളം എന്റെ നേരേ ചീറിക്കയർ... ജോൺ നിശ്ശബ്ദനായി നിന്നു. തന്റേതു കൂട്ടുമന്ത്രിസഭയാണെന്നും പാർട്ടിയടിസ്ഥാനത്തിൽ മത്സരിച്ചാലുണ്ടാകുന്ന സംഘർഷം തന്റെ മന്ത്രിസഭയുടെ നിലനില്പിനെ ബാധിക്കുമെന്നും ജോൺസാർ പറയേണ്ടതായിരുന്നില്ലേ? അന്നേരമെങ്കിലും സാവകാശമായി കുമ്പളത്തെ പറഞ്ഞു ബോദ്ധ്യപ്പെടുത്തേണ്ടതായിരുന്നില്ലേ? പഞ്ചായത്ത് തിരഞ്ഞെടുപ്പിലുണ്ടായ സംഘർഷത്തിന്റെ ഫലമായി ചിദംബരനാഥൻ രാജിവയ്ക്കുകയും തമിഴ്നാട് കോൺഗ്രസ്സ് വിട്ടുപോകുകയും, തന്റെ മന്ത്രിസഭ പതിക്കയും ചെയ്തെങ്കിൽ അതിനു തമിഴരോടും എന്നോടും എന്തിനാണ് ജോണിനു വൈരം? ജോണിന്റെ മന്ത്രിസഭ പതിക്കാതിരിക്കാനായിരുന്നുവല്ലോ, പഞ്ചായത്ത് തിരഞ്ഞെടുപ്പിൽ മത്സരിക്കേണ്ടെന്നു ഞാൻ പറഞ്ഞത്. അന്നു ഞാൻ പറഞ്ഞതു കേട്ടിരുന്നെങ്കിൽ, പാർട്ടിയടിസ്ഥാനത്തിൽ മത്സരിച്ചില്ലായിരുന്നെങ്കിൽ



### ഞാനും എന്റെ ജീവിതവും

ജോൺ മന്ത്രിസഭ വീഴില്ലായിരുന്നു. കന്യാകുമാരി കേരളത്തിനു നഷ്ടപ്പെടുകയുമില്ലായിരുന്നു. തമിഴ്നാട് കോൺഗ്രസ്സുമായി ഒരു സംയുക്ത മന്ത്രിസഭയുള്ളതിനെ പ്രയോജനപ്പെടുത്തി അവരുമായി ഒരു ദീർഘകാല ഭരണത്തിനു വഴിതെളിക്കേണ്ടതായിരുന്നില്ലേ? എന്റെ സമീപനം തമിഴരുമായി ധാരണയുണ്ടാക്കണമെന്നുതന്നെയായിരുന്നു. അതായിരുന്നല്ലോ ഞാൻ തമിഴ്നാട് കോൺഗ്രസ്സുകാരനാണെന്ന ആക്ഷേപം എന്റെ പി.സി.സി പ്രസിഡന്റ് സ്ഥാനാർത്ഥിത്വത്തിനെതിരായി കുമ്പളം ഉയർത്തിയത്. മുഖ്യമന്ത്രിസ്ഥാനത്തിരിക്കുന്ന ജോണിന് കുമ്പളത്തിനെയും ടി.എം. വർഗ്ഗീസിനെയും ദീർഘകാലാടിസ്ഥാനത്തിലുള്ള ഒത്തുതീർപ്പിനു പാകപ്പെടുത്താൻ കഴിയണമായിരുന്നു. ചിദംബരനാഥനെയും അതിനു പ്രയോജനപ്പെടുത്താമായിരുന്നു.

എന്റെ സ്നേഹിതൻ അയ്യപ്പൻപിള്ളയോടു സംസാരിച്ചപ്പോൾ ജോണിനെപ്പറ്റിയുള്ള ഒരു ചിത്രം നല്കുകയുണ്ടായി. 1949-ൽ വൈക്കത്തെ നിയോജകമണ്ഡലത്തിൽ ഇത്താക്കു വർഗ്ഗീസും വി.എസ്. നാരായണപിള്ളയുമായിരുന്നു സ്റ്റേറ്റ് കോൺഗ്രസ്സ് സ്ഥാനാർത്ഥികൾ. ജോൺസാർ ഇത്താക്കു വർഗ്ഗീസിനുവേണ്ടി മാത്രമേ പ്രവർത്തിച്ചുള്ളു. വി.എസ്സിനെ പുറന്തള്ളി. ഇത്താക്കു വർഗ്ഗീസും സ്വതന്ത്രനായ എ.വി. ജോർജ്ജും ജയിച്ചു. വി.എസ്. തോറ്റു. തനിക്കുണ്ടായ ഈ അനുഭവത്തെപ്പറ്റി വി.എസ് മലയാളരാജ്യം പത്രത്തിലെഴുതി. അതു ജോണിന് വി.എസ്സിന്റെ നേർക്കു വലിയ പകയുണ്ടാക്കിത്തീർത്തു. അദ്ദേഹത്തിന് ഉദ്യോഗ നിയമനം വന്നപ്പോൾ ജോൺ എതിർത്തുവത്രേ! ഏതായാലും പറവൂർ ടി.കെ സഹായിച്ച് കാർഷികാദായ നികുതിയുടെയും വില്പനനികുതിയുടെയും അസിസ്റ്റന്റ് കമ്മീഷണറായി മൂന്നാമത്തെയോ നാലാമത്തെയോ പടിയിൽ കൊടുത്തു.

കൊട്ടുകാപ്പിള്ളിയുടെ ആദ്യത്തെ തിരഞ്ഞെടുപ്പിന് ഞാൻ പാലായിൽപ്പോയി പ്രസംഗിച്ചിരുന്നു. കൊട്ടുകാപ്പിള്ളിക്കു നിർബന്ധമായിരുന്നു ഞാൻ പോയി പ്രസംഗിക്കണമെന്ന്. എത്രയോ കൊല്ലംമുമ്പാണ്. അന്നു മൈക്കിൽക്കൂടെയുള്ള എത്ര പ്രസംഗം ടേപ്പ് റിക്കാർഡറിൽ എടുത്ത് പലേടത്തും ഉപയോഗിച്ചു. കൊട്ടുകാപ്പിള്ളി നല്ല ആതിഥേയനായിരുന്നു. മക്കളും സന്മനസ്സുള്ളവരാണ്. അവർ ഡൽഹിയിൽ, ഭാരതിക്കു സഹായകമായിരുന്നു. ഒരു പ്രസംഗത്തിനിടയിൽ കൊട്ടുകാപ്പിള്ളി ഹൃദയസ്തംഭനംമൂലം മരിച്ചു.

ജോണിനെയും കൊട്ടുകാപ്പിള്ളിയേയും എനിക്ക് ഇന്നും വലിയ കാര്യംതന്നെ. വയലാർ അന്വേഷണത്തിനു ജോണും ഞാനും മറ്റുമായിട്ടായിരുന്നല്ലോ പോയിരുന്നത്. ജോൺ എന്റെ ആലപ്പുഴവീട്ടിൽ അക്കാലത്ത് അതിഥിയായി താമസിച്ച് എന്നെ ബഹുമാനിച്ചിട്ടുണ്ട്. എന്താണ് ജോണിനെയും കൊട്ടുകാപ്പിള്ളിയെയും എനിക്കെതിരായി നിറുത്താൻ പ്രേരിപ്പിച്ചത്? ഒരുപക്ഷേ, എന്റെ പ്രായമാവാം. മത്സരിക്കുമ്പോൾ എനിക്കു പത്തുനാല്പതു വയസ്സു കാണും. "തെങ്ങു ചാന്നാനായ" എനിക്ക് "പനംചാന്നാന്മാരായ" തമിഴരോടു പ്രത്യേക താത്പര്യം ഉണ്ടെന്നു നിനച്ചിരിക്കാം. കൊച്ചീക്കാരനായ കെ.പി. മാധവൻനായർ പി.സി.സി പ്രസിഡന്റും ഞാൻ സെക്രട്ടറിയുമെന്ന നിലയിലും മറ്റും പ്രവർത്തിച്ചിരുന്നതുകൊണ്ട് കൊച്ചീക്കാരോടു പക്ഷപാതമുണ്ടെന്നും ധരിച്ചിരിക്കാം. ജാതികൊണ്ടോ, മതംകൊണ്ടോ, പ്രാദേശികത്വംകൊണ്ടോ എനിക്കാരോടും അടുപ്പമോ അകൽച്ചയോ തോന്നാറില്ല. പാർട്ടിപരമായിപ്പോലും ഞാൻ ആരെയും ശത്രുപക്ഷത്തിൽ ഗണിക്കാറില്ല. ഏതായാലും എന്നോടു സ്നേഹത്തോടെ മാത്രമേ ജോണും കൊട്ടുകാപ്പിള്ളിയും വർഗ്ഗീസ്സാറും കുമ്പളവുമെല്ലാം പെരുമാറിയിട്ടുള്ളു. അവരോട് എന്റെ മനസ്സിലും ഹൃദയത്തിലും സ്നേഹഭാവമേയുള്ളു. നടന്നതെല്ലാം ഒരു തമാശ മാത്രം.

(തുടരും)





## കേരളത്തിലെ ചുവർചിത്രങ്ങൾ

**ചി**ത്രകലയെക്കുറിച്ച് വളരെക്കുറച്ചു ഗ്രന്ഥങ്ങൾ മാത്രമേ മലയാളത്തിലുണ്ടായിട്ടുള്ളു. ദരിദ്രമായ ആ മേഖലയിലുണ്ടായ സവിശേഷശ്രദ്ധയർഹിക്കുന്ന ഒരു ഗ്രന്ഥമാണ് എം.ജി. ശശിഭൂഷൺ രചിച്ച 'കേരളത്തിലെ ചുവർചിത്രങ്ങൾ'. ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട് പുറത്തിറക്കിയ ഈ ഗ്രന്ഥത്തെ അവതരിപ്പിച്ചുകൊണ്ട് ലോകപ്രശസ്ത മലയാള ചിത്രകാരനായ കെ.വി. ഹരിദാസൻ ഇങ്ങനെ എഴുതുന്നു. "കേരളത്തിലെ ചിത്രകലാ പഠനത്തിൽ സുപരിചിതനായ എം.ജി. ശശിഭൂഷണന്റെ 'കേരളത്തിലെ ചുവർചിത്രങ്ങൾ' ഒരു ചിരകാല പരിശ്രമത്തിന്റെ ഫലവത്തായ വിളവെടുപ്പാണ്. കേരളത്തിലെ ചുവർചിത്രങ്ങൾക്കുള്ള ഭാരതീയ പശ്ചാത്തലം, കേരളീയ ചുവർചിത്രങ്ങളുടെ കാലനിർണ്ണയം, അതിന്റെ പൗരാണികവും ചരിത്രപരവും സാംസ്കാരികവുമായ പ്രചോദനങ്ങൾ, സ്ഥലകാലഭേദങ്ങൾ, ശൈലീഭേദങ്ങൾ, ഘടന, ഉപാധികൾ എന്നിങ്ങനെയുള്ള നാനാവശങ്ങളെപ്പറ്റിയും, അതിനെല്ലാമുപരി കേരളത്തിലെ കലാപാരമ്പര്യത്തെപ്പറ്റിയും ഈ ഗ്രന്ഥം പ്രതിപാദിക്കുന്നു. "

ചുവർചിത്രങ്ങളെക്കുറിച്ചു മലയാളത്തിൽ പ്രസിദ്ധീകരിക്കപ്പെടുന്ന പ്രഥമ ഗ്രന്ഥമാണിത്. സംസ്ഥാന ആർക്കിയോളജി വകുപ്പിന്റെ കീഴിൽ പ്രവർത്തിച്ചിരുന്ന ചുവർചിത്ര പഠനകേന്ദ്രത്തിലെ മുഖ്യ ചുമതല ആറുകൊല്ലക്കാലം ശശിഭൂഷൺ വഹിച്ചിട്ടുണ്ട്. ഗുരുവായൂർ ദേവസ്വം മ്യൂറൽ ഇൻസ്റ്റിറ്റ്യൂട്ടിന്റെ മുഖ്യ ഉപദേഷ്ടാവായും ശശിഭൂഷൺ പ്രവർത്തിച്ചിട്ടുണ്ട്. മ്യൂറൽ ശാഖയിലുള്ള അറിവിന്റെ ബലത്തോടുകൂടിത്തന്നെയാണ് ഗ്രന്ഥം രചിച്ചിട്ടുള്ളത്. കേരളത്തിലെ പ്രധാനപ്പെട്ട ചുവർചിത്ര സങ്കേതങ്ങളുടെ അദ്ഭുത ലോകത്തിലേക്കു പ്രവേശിക്കുവാൻ ആഗ്രഹിക്കുന്നവർക്കുള്ള ഒരു വഴികാട്ടിയായിട്ടാണ് ഈ പുസ്തകത്തെ വിനയത്തോടെ ഗ്രന്ഥകാരൻ കാണുന്നത്. എന്നാൽ ഇത് ഈ വിഷയത്തിലുള്ള ഒരു ആധികാരിക ഗ്രന്ഥമാണ്. ഗ്രന്ഥത്തെ രണ്ടു ഭാഗങ്ങളാക്കി വേർതിരിച്ചിരിക്കുന്നു. ആദ്യഭാഗത്ത് ചുവർചിത്രകലയുടെ ചരിത്രവും ചുവർചിത്രങ്ങളെക്കുറിച്ചുള്ള വിവരണവുമാണ്. രണ്ടാം ഭാഗത്ത് ചുവർചിത്രങ്ങളുടെ സൗന്ദര്യശാസ്ത്രം ബോദ്ധ്യപ്പെടുത്തുന്നു. അസാധാരണമായ ഒരു പൂർണ്ണത വായനക്കാർക്ക് അനുഭവപ്പെടുന്നു. ഈ പുസ്തകം ഇംഗ്ളീഷിലും മറ്റ് ഇന്ത്യൻ ഭാഷകളിലേക്കും പരിഭാഷപ്പെടുത്തേണ്ടതാണ്.



**കേരളത്തിലെ ചുവർചിത്രങ്ങൾ**
ഗ്രന്ഥ: എം.ജി. ശശിഭൂഷൺ
പ്രസാ: കേരള ഭാഷാ ഇൻസ്റ്റിറ്റ്യൂട്ട്
വില:40 രൂപ.

## രാമന്റെ ദുഃഖം

**എം**.പി. വീരേന്ദ്രകുമാർ കേരളത്തിലെ ഇടതുപക്ഷ രാഷ്ട്രീയത്തിലും സാംസ്കാരിക ധൈഷണിക രംഗത്തും നിറഞ്ഞുനില്ക്കുന്ന ഒരു വ്യക്തിയാണ്. പ്രഗല്ഭ പ്രഭാഷകനും എഴുത്തുകാരനുമാണ് ഈ രാഷ്ട്രീയ നേതാവ്. അറിവും, അറിവിനെ മുൻനിർത്തിയുള്ള ഗാഢമായ ചിന്തയുമാണ് വീരേന്ദ്രകുമാറിനെ നമ്മുടെ ജീവിതത്തിനിടയിൽ ഇന്നു പ്രസക്തനാക്കുന്നത്. നമ്മുടെ രാജ്യം കോൺഗ്രസ്സ് ഭരണത്തിൻകീഴിൽ ഇന്ന് അനുഭവിക്കേണ്ടി വരുന്ന എല്ലാ തിന്മകൾക്കുമെതിരേ നാവുകൊണ്ടും പേനകൊണ്ടും വീരേന്ദ്രകുമാർ പൊരുതുന്നു. അദ്ദേഹത്തിന്റെ പതിനാലു പ്രബന്ധങ്ങളുടെ സമാഹാരമാണ് 'രാമന്റെ ദുഃഖം' എന്ന ഗ്രന്ഥം. ഈ ഗ്രന്ഥത്തിന്റെ അവതാരിക പ്രശസ്ത നോവലിസ്റ്റും ചിന്തകനുമായ എൻ.പി. മുഹമ്മദ് ഇങ്ങനെ അവസാനിപ്പിച്ചിരിക്കുന്നു: "ചോദ്യമില്ലെങ്കിൽ മൗനം അതിനു പകരം വരുന്നു. മൗനം ഫാസിസം ആഗ്രഹിക്കുന്ന ഒന്നാണ്. മൗനം കുറ്റകരമാകുന്നു. കുറ്റത്തിനു വാചാലമായ വാങ്മയങ്ങൾ സൃഷ്ടിക്കാനുള്ള രാഷ്ട്രീയ നേതൃത്വത്തിന്റെ കടയ്ക്കലാണ് വീരേന്ദ്രകുമാർ കത്തിവയ്ക്കുന്നത്. അന്വേഷണത്തിന്റെ ദുർഘടമായ പാത അദ്ദേഹം സ്വീകരിച്ചിരിക്കുന്നു. ഒരു രാജ്യത്തിന്റെ ഏറ്റവും വലിയ ആപത്ത് വിചാരക്ഷാമമാണ്. വിചാരക്ഷാമമാണ് ഇല്ലാതാക്കേണ്ടത്. ഈ പ്രബന്ധങ്ങൾ ആ വഴിക്കു നീങ്ങുന്നു. ഇവ വർത്തമാനകാലനിഷ്ഠം മാത്രമല്ല; ഇവ ഭാവിയിലേക്കു വജ്രസൂചികൾ പായിക്കുന്നു."




അഴിമതിയും അധികാരവും വർഗ്ഗീയതയുമാണ് നമ്മുടെ നാട് ഇന്ന് അഭിമുഖീകരിക്കുന്ന ഏറ്റവും കടുത്ത പ്രശ്നങ്ങൾ. വർഗ്ഗീയതയുടെ ഒരു പൊട്ടിത്തെറിയുടെ ഇതിഹാസ കഥാപാത്രവും ഇന്ത്യൻ മനഃസാക്ഷിയുടെ പ്രതീകവുമായ രാമനെ മുൻനിർത്തിക്കൊണ്ട് അയോദ്ധ്യയിൽ നടന്നത്. അവിടെ പൊളിഞ്ഞുവീണ ദേവാലയത്തിന്റെ പശ്ചാത്തലത്തിൽ ഇന്ത്യൻ ഫാസിസത്തിന്റെ അടിവേരുകൾ പരിശോധിക്കുന്ന നാലഞ്ചു പ്രബന്ധങ്ങളുണ്ട് ഈ ഗ്രന്ഥത്തിൽ. അവയിലൊന്നാണ് രാമന്റെ ദുഃഖം. മറ്റു പ്രബന്ധങ്ങൾ മനുഷ്യാവകാശങ്ങളെക്കുറിച്ചും ഇന്ത്യൻ ജനാധിപത്യത്തിന്റെ ഭാവിയെക്കുറിച്ചും സംവരണ തർക്കങ്ങളെക്കുറിച്ചുമൊക്കെയാണ്.

**രാമന്റെ ദുഃഖം**
ഗ്രന്ഥ: എം.പി. വീരേന്ദ്രകുമാർ
പ്രസാ: മാതൃഭൂമി പ്രിന്റിംഗ് ആൻഡ് പബ്ളിഷിംഗ് കമ്പനി. വില: 55 രൂപ.

## മതവും വർഗ്ഗീയതയും ഗാന്ധിയൻ സമീപനം

**ഇ**ന്ത്യ ഇന്ന് അഭിമുഖീകരിക്കുന്ന ഏറ്റവും കടുത്ത ശാപം മതമൗലികതയും വിവിധതരം വർഗ്ഗീയതകളുമാണ്. ഇന്ത്യയുടെ ഈ ശാപത്തെക്കുറിച്ച് ഏറ്റവും കൂടുതൽ മനസ്സിലാക്കിയ മഹാൻ മഹാത്മജിയായിരുന്നു. ഒരുകണക്കിൽ ഈ ശാപത്തിൽനിന്നുള്ള ഇന്ത്യയുടെ മോചനത്തിനുവേണ്ടിയാണ് ഗാന്ധിജി രക്തസാക്ഷിയായത്. ഈ ശാപം തലയിലേറ്റിയ ഇന്ത്യ ഇന്ന് ഗാന്ധിജിയിലേക്കു കൂടുതൽ കൂടുതൽ അടുക്കുകയാണ്. ഗവൺമെന്റുകൾക്കു വർഗ്ഗീയത എന്ന ശാപത്തിൽനിന്ന് ഇന്ത്യയെ മോചിപ്പിക്കാൻ കഴിയില്ലെന്നു തീർച്ചയായിക്കഴിഞ്ഞു.

ഇന്ത്യൻ മാർക്സിസ്റ്റുകൾപോലും ഗാന്ധിജിയിലേക്കു നോക്കുന്നുണ്ട്. മതത്തെയും വർഗ്ഗീയതയെയും ഗാന്ധിജി എങ്ങനെ കണ്ടു എന്ന് അപഗ്രഥിച്ചറിയിക്കുന്ന ഒരു ഗ്രന്ഥമാണിത്. ഗ്രന്ഥകാരനായ പ്രൊഫ. എൻ. രാധാകൃഷ്ണൻ ലോകപ്രശസ്തനായ ഗാന്ധിയൻ ചിന്തകനാണ്. അദ്ദേഹം ഗാന്ധിയൻ ചിന്താധാരകളെക്കുറിച്ചു മുപ്പതിലേറെ ഗ്രന്ഥങ്ങൾ ഇംഗ്ളീഷിലെഴുതിയിട്ടുണ്ട്. മധുര ഗാന്ധിഗ്രാം ഗ്രാമീണ സർവകലാശാലയിൽ അദ്ധ്യാപകനും ആക്ടിംഗ് വൈസ് ചാൻസലറുമായിരുന്നു. ഇപ്പോൾ ഡൽഹിയിലെ ഗാന്ധി സ്മൃതിദർശൻ സമിതിയുടെ ഡയറക്ടറാണ്. പ്രൊഫ. എൻ. രാധാകൃഷ്ണൻ ഇംഗ്ളീഷിലെഴുതിയ ഗ്രന്ഥത്തിന്റെ മലയാള പരിഭാഷയാണിത്. എം.വി. തോമസ്സിന്റേതാണ് പരിഭാഷ.



**മതവും വർഗ്ഗീയതയും ഗാന്ധിയൻ സമീപനം**
ഗ്രന്ഥ: പ്രൊഫ. എൻ. രാധാകൃഷ്ണൻ
പരിഭാഷ: എം.വി. തോമസ്
പ്രസാ: പൂർണ്ണോദയ ബുക്സ്
വില: 30 രൂപ.

**സ്റ്റാഫ് ലേഖകൻ**



## എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ചലനംകൊള്ളുന്ന ബസ്സിലിരുന്നു പുസ്തകം വായിക്കുന്ന യുവതിയെ കണ്ട ഞാൻ സാകൂതം നോക്കിയത് അവളുടെ കൈയിലിരുന്ന ആ പുസ്തകത്തെത്തന്നെയാണ്. അതിന്റെ പേരു പറയേണ്ടതില്ല. ഒരു പൈങ്കിളി നോവൽ. പേലവകരത്തിൽ അതു പൂപോലെ വച്ച് അരുണിമയാർന്ന വിരലുകൾകൊണ്ട് ഓരോ പുറവും മെല്ലെ മറിച്ച് ഹർഷാതിരേകത്തോടെ വായിക്കുകയായിരുന്നല്ലോ ആ ചെറുപ്പക്കാരി. ഓഫീസിൽ ശിപായിയായിരുന്ന അച്ഛൻ മരിച്ചതിന്റെ പേരിൽ സർക്കാർ ദയാപൂർവം ക്ളാർക്കായി അവരോധിക്കപ്പെട്ടവളാണ് ആ എസ്.എസ്.എൽ.സിക്കാരി. അവൾ വായിക്കേണ്ട പുസ്തകംതന്നെയാണത്. അല്ലയോ പൈങ്കിളിനോവലേ, ആ യുവതി നിന്നെ നന്മയായി കാണുമ്പോൾ ഞാനതിനെ തിന്മയായിട്ടാണല്ലോ കാണുന്നത്. ചെറുപ്പക്കാരി വായിച്ചുകഴിഞ്ഞതിനുശേഷം അവളെപ്പോലെയുള്ള പല ചെറുപ്പക്കാരികളും അതു വായിക്കുമായിരിക്കും. അങ്ങനെ വായിച്ചു വായിച്ച് പുറംചട്ട കീറി ആദിയും അന്തവുമില്ലാത്ത ഈശ്വരനെപ്പോലെയാകും അത്. ആനന്ദാശ്രുവും ശോകബാഷ്പവും വീണു വീണ് അതിന്റെ പുറങ്ങൾ കുതിർന്നുപോകും. കുതിർന്ന പുറങ്ങൾ തമ്മിലൊട്ടിപ്പിടിക്കും. ഒടുവിൽ അത് ഒരാക്രിക്കച്ചവടക്കാരൻ ആറുപൈസയ്ക്കു വാങ്ങും. പലവ്യഞ്ജനക്കടയിലെത്തുന്ന ആ പുസ്തകത്തിന്റെ താളുകൾ പ്രയാസപ്പെട്ട് വിടർത്തിയെടുത്ത് വില്പനക്കാരൻ ഉപ്പോ മുളകോ പൊതിഞ്ഞു കൊടുക്കും അവിടെ എത്തുന്നവർക്ക്. അങ്ങനെയൊരു ട്രാജഡി ഉണ്ടാകുന്നു. എന്നാൽ സി.വി. രാമൻപിള്ള, ചന്തുമേനോൻ, ഒ.വി. വിജയൻ ഇവരുടെ നോവലുകൾ "അച്ചുക്കൂടത്തിന്റെ അഭിമർദ്ദ"മേറ്റു പുതിയ പതിപ്പുകളായി ആവിർഭവിച്ചുകൊണ്ടിരിക്കും. അവരെ ആളുകൾ സ്മരണമണ്ഡലത്തിൽ സൂക്ഷിക്കുമ്പോൾ പൈങ്കിളിനോവലേ നിന്നെയും നിന്റെ രചയിതാവിനെയും അവർ മറന്നുകഴിഞ്ഞിരിക്കും. സി.വിയുടെയും മറ്റും നോവലുകൾ ജനങ്ങളുടെ അലമാരികളിൽ വിശ്രമംകൊള്ളുമ്പോൾ നീ ഉപ്പിന്റെ ചവർപ്പും മുളകിന്റെ എരിവും ആസ്വദിച്ചു ചവറ്റുകുട്ടയിൽ കിടക്കുകയായിരിക്കും. നിന്റെ ആ ദുരവസ്ഥയിൽ കണ്ണീർ വാർക്കാൻ പരലോകത്തിരിക്കുന്ന രചയിതാവു മാത്രമേ കാണൂ.

## വത്സലൻ വാതുശ്ശേരി

നിത്യജീവിതത്തിലെ സംഭവങ്ങളാൽ പ്രചോദനംകൊണ്ട് ആ ജീവിതത്തിന്റെ ഹാസ്യോൽപാദകാംശങ്ങളെ അതിന് അനുരൂപമായ ശൈലിയിൽ ചിത്രീകരിക്കാൻ ശ്രീ. വത്സലൻ വാതുശ്ശേരിക്ക് പ്രാഗല്ഭ്യമുണ്ട്. അതുകൊണ്ട് അദ്ദേഹത്തിന്റെ 'എസ്കോബാർ' എന്ന ചെറുകഥ (കലാകൗമുദി) നമ്മൾ 'രസംപിടിച്ചു' വായിക്കും. ഫുട്ബോൾ കളിയിൽ സെൽഫ് ഗോളടിച്ച് പരിഹാസ്യനായ എസ്കോബാർ കളിയിൽ ഭ്രാന്തുപിടിച്ചവരാൽ വധിക്കപ്പെടുന്നു. തൊഴിലാളികളെ ഒറ്റിക്കൊടുത്തതിന്റെ പേരിൽ കൃഷ്ണേട്ടൻ എന്ന നേതാവ് നിഗ്രഹിക്കപ്പെടുന്നു. രണ്ടിനെയും കൂട്ടിച്ചേർത്തു സ്വയം ചിരിക്കാനും നമ്മളെ ചിരിപ്പിക്കാനുമാണ് കഥാകാരന്റെ യത്നം. അത് ഒരളവിൽ വിജയം വരിക്കുന്നതുമുണ്ട്. പക്ഷേ കഥയെന്നു പറയുന്നത് അനുവാചകന്റെ മനസ്സിലുളവാക്കുന്ന സാകല്യാവസ്ഥയിലുള്ള ഫലപ്രാപ്തിയാണ്. പൊൾ വലേറി പറഞ്ഞു:- ഒരനുഭൂതിയോ സ്വപ്നമോ ചിന്തയോ ആവിഷ്കരിച്ചുകൊള്ളൂ. ആ ആവിഷ്കാരം അനുവാചകമനസ്സിൽ കഥാകാരൻ ലക്ഷ്യമാക്കിയ ഫലമുണ്ടാക്കണം. എഴുത്തുകാരന്റെ മനസ്സിൽ വരുന്നതെല്ലാം അയാൾ കടലാസ്സിലേക്ക് എറിയരുത്. രചനയുടെ ദീർഘതയിൽ നശിച്ചുപോകുന്ന ശക്തിവിശേഷം രൂപത്തിനു വിധേയമാക്കി വേണം സ്ഫുടീകരിക്കാൻ. വത്സലൻ വാതുശ്ശേരി ജനിക്കുന്നതിനുമുൻപു വലേറി പ്രകാശിപ്പിച്ച ഈ കലാരഹസ്യം നമ്മുടെ കഥാകാരന്റെ രചനയെ മുൻകൂട്ടി കണ്ടുകൊണ്ടാണെന്നുവരെ എനിക്കു തോന്നിപ്പോയി. എസ്കോബാറിന്റെ പ്രവർത്തനങ്ങളും കൃഷ്ണേട്ടന്റെ പ്രവർത്തനങ്ങളും നീരക്ഷീരന്യായമനുസരിച്ച് ഒന്നായിത്തീരുന്നില്ല. മറ്റൊരുവിധത്തിൽ പറയാം. എസ്കോബാറിന്റെ ചരിത്രവും കൃഷ്ണേട്ടന്റെ ചരിത്രവും വിഭിന്നത ആവഹിച്ചു നില്ക്കുന്നു. അതിനാൽ കലാസൃഷ്ടിയുടെ ചാരുത വത്സലൻ വാതുശ്ശേരിയുടെ രചനയ്ക്കില്ല. അതേസമയം അദ്ദേഹത്തിന്റെ പരിഹാസം ഒന്നാന്തരമായിട്ടുണ്ടുതാനും.

എഴുത്തുകാരന്റെ മനസ്സിൽ വരുന്നതെല്ലാം അയാൾ കടലാസ്സിലേക്ക് എറിയരുത്. രചനയുടെ ദീർഘതയിൽ നശിച്ചുപോകുന്ന ശക്തിവിശേഷം രൂപത്തിനു വിധേയമാക്കി വേണം സ്ഫുടീകരിക്കാൻ.

## ചോദ്യം, ഉത്തരം

"സാഹിത്യവാരഫലം കൊച്ചുവർത്തമാനമാണെന്നു പറയുമ്പോൾ നിങ്ങൾക്കു വേദന തോന്നുമോ?"





"നിങ്ങൾ മണ്ടനാണെന്ന് ഈ ചോദ്യം വായിച്ച ഞാൻ പറയുമ്പോൾ നിങ്ങൾക്കു വേദന തോന്നുന്നത് അതു സത്യമായതുകൊണ്ടാണ്. നിരൂപകർ സത്യം പറയുന്നതിനാൽ എനിക്കും വേദന തോന്നുന്നുണ്ട്."

"വിവാഹം കഴിഞ്ഞയുടനെ ഭർത്താവിന്റെയും ഭാര്യയുടെയും വിചാരമെന്തായിരിക്കും?"

"ഇയാളെക്കാൾ നല്ല ഭർത്താവിനെ എനിക്കു കിട്ടുമായിരുന്നുവെന്നു ഭാര്യയും ഇവളെക്കാൾ നല്ല ഭാര്യയെ എനിക്കു കിട്ടുമായിരുന്നുവെന്ന് ഭർത്താവും വിചാരിക്കും."

"കഴുതകൾ തിരുവനന്തപുരത്ത് ഏറെയുണ്ടോ?"

"ഉണ്ട്. സ്ഥലകാലങ്ങൾ മറന്ന് ആൺകഴുത പെൺകഴുതയുടെ മുൻപിൽനിന്ന് ഷേർടിന്റെ ബട്ടൺ പിടിച്ചുതിരിക്കും. ട്രൗസർ പോക്കറ്റിൽ അസ്വസ്ഥനായി കൈയിടും. അടുത്തുകൂടെ മറ്റുള്ളവർ പോകുന്നത് ആ കഴുതകൾ അറിയുകയില്ല."

"പി. കുഞ്ഞിരാമൻനായരുടെ കവിതയ്ക്കു ദോഷം വല്ലതുമുണ്ടോ?"

"ഇമേജുകൾ വളരെക്കൂടുതലാണ് അദ്ദേഹത്തിന്റെ കവിതയിൽ. അതു വലിയ ദോഷമാണ്."

"ഈ കാലം?"

"ഒരുത്തനും മാനംമര്യാദയ്ക്കു ജീവിക്കാൻ പറ്റാത്ത കാലം."

"എനിക്ക് അയ്യായിരം രൂപ കടമായി വേണം. എന്തു മാർഗ്ഗം?"

"നിങ്ങൾ ധനികനാണെങ്കിൽ മറ്റൊരു ധനികൻ അനായാസമായി ആ രൂപ തരും. ദരിദ്രനാണെങ്കിൽ ആരും തരുകയുമില്ല."

"വൾഗാരിറ്റി എന്നാലെന്താണു സാറേ?"

"അടുത്ത വീട്ടുകാർ കാണത്തക്കവിധത്തിൽ കസർത്ത് നടത്തുക. ലങ്കോട്ടി മാത്രം ധരിച്ചുകൊണ്ടു സ്വന്തം വീട്ടിനു ചുറ്റും ഓടുക."



ഓ.എൻ.വി കുറുപ്പ്

## എം. രാഘവൻ

വളരെ വർഷങ്ങൾക്കു മുൻപുണ്ടായ സംഭവത്തെക്കുറിച്ചാണു പറയുന്നത്. ആരും വഴക്കുകൂടാൻ വരേണ്ടതില്ല. 'ധിക്കൃതശക്രപരാക്രമനാകിന' ഒരു നക്തഞ്ചരനെ ആകാശവാണിയിൽ ഉദ്യോഗസ്ഥനായി നിയമിച്ചു. ആരോടും കാരണമൊന്നുമില്ലാതെ മല്ലടിക്കാൻ ചെല്ലുന്ന അദ്ദേഹം ഡയറക്ടറോടും ശണ്ഠയ്ക്കു ചെന്നു. വഴക്കു മൂത്തപ്പോൾ, അദ്ദേഹത്തെ (വഴക്കുകൂടിയവനെ) അവിടെനിന്നു പുറത്താക്കാൻ കൊതിച്ചിരുന്ന രണ്ടുമൂന്നുപേർ അതിന് എരിവുകൂട്ടി. "ചേട്ടാ വിടരുത്. അങ്ങോട്ടുചെന്ന് ആ പരദേശിയെ നാലുതെറി വിളിച്ചിട്ടു വരണം" എന്ന് അവർ ഉപദേശിച്ചു. 'അതുകേട്ട് ഞാൻ ഇപ്പോൾത്തന്നെ അവനെ ശരിയാക്കും' എന്ന് ഉദ്ഘോഷിച്ചുകൊണ്ട് അദ്ദേഹം ഡയറക്ടറുടെ മുറിയിലേക്കു പാഞ്ഞു. ഹാഫ്ഡോർ തള്ളിത്തുറന്ന് അദ്ദേഹത്തെ തുറിച്ചുനോക്കിക്കൊണ്ട് രണ്ടു സെക്കൻഡ് നിന്നു. ഡയറക്ടർ ക്ഷോഭിച്ചുചെന്നയാളിനെ ശഷ്പതുല്യം പരിഗണിച്ചു നിശ്ശബ്ദനായി ഫയൽ നോക്കിക്കൊണ്ടിരുന്നതേയുള്ളൂ. ചെന്നയാൾ ഹാഫ്ഡോറിലെ പിടിവിട്ടു. ചെരിപ്പ് ഊരി വാതില്ക്കൽ വച്ചു. അദ്ദേഹത്തെ വിനീതനായി തൊഴുതു. അകത്തു മെല്ലെക്കയറി ചെറിയ ശബ്ദത്തിൽ പറഞ്ഞു: "സാറിനെ വെറുതെയൊന്നു കാണാൻ വന്നതാണ്." ഒ.കെ എന്നു ഡയറക്ടർ മൊഴിയാടി. ഉദ്യോഗസ്ഥൻ മന്ദഗതി അവലംബിച്ച് പുറത്തേക്കു പോന്നു. മനുഷ്യനായതുകൊണ്ട് അദ്ദേഹത്തിനു വാല് ഇല്ലായിരുന്നു. ഉണ്ടായിരുന്നെങ്കിൽ അതു കാലുകൾക്കിടയിലായി അദ്ദേഹം താഴ്ത്തിവച്ചേനേ.

ഇതെഴുതുന്ന ആൾ എറണാകുളം മഹാരാജാസ് കോളേജിൽ ജോലിനോക്കിയ കാലയളവിനും വളരെമുൻപുണ്ടായ ഒരു സംഭവം. കാലത്ത് പ്രിൻസിപ്പൽ മുറിയിലിരിക്കുമ്പോൾ ഒരു പൂർവവിദ്യാർത്ഥി അദ്ദേഹത്തെ ചെന്നുകണ്ട് പഞ്ചപുച്ഛമടക്കി നിന്നു. ശരീരം വളച്ചുതൊഴുതു. "എന്തെടോ?" എന്നു പ്രിൻസിപ്പലിന്റെ ചോദ്യം. പൂർവവിദ്യാർത്ഥി അപേക്ഷിച്ചു. "സാർ എനിക്കു ജോലി കിട്ടാൻ പോകുന്നു. സാറ് കോൺഡക്ട് സേർടിഫിക്കറ്റ് തരണമെന്നു ഞാൻ അഭ്യർത്ഥിക്കുകയാണ്." പ്രിൻസിപ്പൽ അയാളെ ഒന്നു നോക്കിയിട്ട് പൂർണ്ണവിരാമമില്ലാതെ ഗർജ്ജിച്ചു. "എടോ താനിവിടെ പഠിക്കുന്ന കാലത്ത് തനി റൗഡിയായിരുന്നു. തനിക്കു ഞാൻ സേർടിഫിക്കറ്റ് തരില്ല. അല്ലെങ്കിൽ റൗഡിയായിരുന്നുവെന്ന് എഴുതിത്തരാം." ആഗതൻ കൂടുതൽ വിനയത്തോടെ പറയുകയായി. "സാർ, ഞാൻ അങ്ങയുടെ കാലുപിടിച്ച് അപേക്ഷിക്കുകയാണ്. ഈ ജോലി കിട്ടണമെങ്കിൽ സേർടിഫിക്കറ്റ് വേണം. പട്ടിണികിടക്കുകയാണ് സാർ ഞാനും എന്റെ അച്ഛനമ്മമാരും. തരൂ സാർ ദയവുചെയ്ത്." പ്രിൻസിപ്പൽ മണിയടിച്ചു ശിപായിയെ വരുത്തി. എന്നിട്ട് അയാളോടു പറഞ്ഞു:- "ഇവനെപ്പിടിച്ചു വെളിയിലാക്കൂ." തന്നെ തൊട്ട ശിപായിയെ തട്ടിത്തെറിപ്പിച്ചിട്ട് വിദ്യാർത്ഥി പ്രിൻസിപ്പലിന്റെ അടുത്തേക്കു ചെന്ന് അട്ടഹസിച്ചു: "എടോ തന്റെ തന്തപോലും സേർടിഫിക്കറ്റ് തരും. താൻ തരില്ലെങ്കിൽ തന്റെ കുടൽ പുറത്തെടുത്തിട്ടേ ഞാൻ പോകൂ." പ്രിൻസിപ്പൽ മന്ദഹാസച്ഛവി പ്രസരിപ്പിച്ചു പറഞ്ഞു:- "രാമകൃഷ്ണാ നിങ്ങളെ പരിശോധിക്കാനല്ലേ ഞാനങ്ങനെ പറഞ്ഞത്. അതു കാര്യമായിട്ട് എടുത്തോ?" ക്ളാർക്കിനെ വിളിച്ചു സേർടിഫിക്കറ്റ് റൈപ്പ് ചെയ്തുകൊണ്ടുവരാൻ പ്രിൻസിപ്പൽ കല്പിച്ചു. അതു കൊണ്ടുവന്നപ്പോൾ The conduct and character of Shri. Ramakrisnan are satisfactory എന്ന വാക്യത്തിലെ satisfactory വെട്ടിയിട്ട് പ്രിൻസിപ്പൽ excellent എന്ന് എഴുതി. സേർടിഫിക്കറ്റ് പൂർവവിദ്യാർത്ഥിയുടെ കൈയിൽ കൊടുത്തിട്ട് അയാളെ അദ്ദേഹമൊന്ന് ആശ്ലേഷിച്ചു. "നന്നായി വാ രാമകൃഷ്ണാ" എന്നു പറയുകയും ചെയ്തു.

എവിടെയും ഒരു ബിന്ദുവിൽനിന്നു രണ്ടു പാതകൾ കാണും. ഒരു പാതയിലൂടെ ഭീരുക്കൾ സഞ്ചരിക്കുന്നു. അവർക്കു സംഖ്യാബലം കൂടും. മറ്റേപ്പാതയിലൂടെ ഒന്നോ രണ്ടോ പേരേ സഞ്ചരിക്കുന്നുള്ളൂ. അവർ ധീരന്മാരാണ്. അങ്ങനെയൊരു ധീരനാണ് ശ്രീ. എം. രാഘവന്റെ 'മരീചിക' എന്ന കഥയിലുള്ളത്. തൊഴിലില്ലാത്തതുകൊണ്ട് ഏതാണ്ട് ഭീരുവായി കഴിയുന്ന ഒരുത്തൻ. ആഭിജാത്യംകൊണ്ട് കുറഞ്ഞ ജോലികൾ ചെയ്യാനും വയ്യ. അങ്ങനെയിരിക്കെ അയാൾ കരുത്താർജ്ജിക്കുന്നു. വീടു ചായമടിക്കുന്നവന്റെ കൈയാളായി മാറി സാൻഡ് പേപ്പർകൊണ്ട് കതകും മറ്റും പോളിഷ് ചെയ്യുന്ന ജോലി അയാൾ സ്വീകരിക്കുന്നു. അതോടെ ദുർബലനായ അയാൾ അതിശക്തനായി മാറുന്നു. ഈ പരിവർത്തനം വിശ്വാസജനകമായി സ്ഫുടീകരിച്ചിട്ടുണ്ട് കഥാകാരൻ. ആഖ്യാനവും കഥാപാത്ര സ്വഭാവാവിഷ്കാരവും നന്ന്. (കഥ ദേശാഭിമാനി വാരികയിൽ) ഞാൻ ഏറെ കാഷായവസ്ത്രക്കാരെ കണ്ടിട്ടുണ്ട്. ഒരുത്തനിൽപ്പോലും പാവനത്വം ദർശിച്ചിട്ടില്ല. ലൗകികജീവിതം നയിക്കുന്ന എ

എവിടെയും ഒരു ബിന്ദുവിൽനിന്നു രണ്ടു പാതകൾ കാണും. ഒരു പാതയിലൂടെ ഭീരുക്കൾ സഞ്ചരിക്കുന്നു. അവർക്കു സംഖ്യാബലം കൂടും. മറ്റേപ്പാതയിലൂടെ ഒന്നോ രണ്ടോ പേരേ സഞ്ചരിക്കുന്നുള്ളൂ. അവർ ധീരന്മാരാണ്.

ത്രയെത്ര ആളുകളെയാണ് ഞാൻ ദിവസവും കാണുന്നത്. കാഷായവസ്ത്രം ധരിച്ചവരിൽ തൊട്ടു തേച്ചിട്ടില്ലാത്ത പാവനത്വം ലൗകികജീവിതം നയിക്കുന്ന പലരിലും ഞാൻ കാണുന്നു. കഥയെന്ന നാട്യത്തിൽ മഷിപുരട്ടി വിടുന്ന കഥകളേറെ. അവയിലൊന്നിലും കലയില്ല. കഥയുടെ നാട്യമില്ലാതെ അവതരിക്കുന്ന "മരീചിക"യിൽ കലയുടെ തിളക്കം.

## ഒ.എൻ.വിയുടെ ഉജ്ജ്വല കാവ്യം

**മ**രണത്തോടു ബന്ധപ്പെട്ട അനുഭൂതിയെ ആലേഖനം ചെയ്യുന്ന 'പ്രവാസി' എന്ന കാവ്യം-ശ്രീ. ഒ.എൻ.വി. കുറുപ്പ് മാതൃഭൂമി ആഴ്ചപ്പതിപ്പിലെഴുതിയ കാവ്യം-നമ്മുടെ ദൈനംദിനലോകത്തെയും അദൃശ്യമായ മരണലോകത്തെയും അന്യാദൃശമായ രീതിയിൽ അവതരിപ്പിക്കുന്നു. മരണത്തെക്കുറിച്ച് എത്രയോ കവികൾ കാവ്യങ്ങൾ രചിച്ചിരിക്കുന്നു. പക്ഷേ അവർക്കാർക്കും ചെന്നെത്താൻ കഴിഞ്ഞിട്ടില്ലാത്ത മണ്ഡലത്തിലാണ് നമ്മുടെ കവി അനായാസമായി ചെന്നു ചേർന്നിരിക്കുന്നത്. ഭാഷയുടെ മനോഹാരിതകൊണ്ടും ബിംബങ്ങളുടെ ഭംഗികൊണ്ടും ലയത്തിന്റെ സാന്ദ്രതകൊണ്ടുമാണ് ഈ ഫലപ്രാപ്തി. അതേസമയം കാവ്യം ആധ്യാത്മിക ശോഭ വിതറുകയും ചെയ്യുന്നു. മരണം സംഭവിച്ചാൽ മരിച്ച വ്യക്തി ഒന്നുമറിയുന്നില്ലല്ലോ. പക്ഷേ മരണം യഥാർത്ഥത്തിൽ പീഡനമാണ്. ജീവിതം എത്രയോ അഭികാമ്യം എന്ന വസ്തുത ഒ.എൻ.വി കലാത്മകമായി പ്രതിപാദിക്കുന്നതെങ്ങനെയെന്നു ഗ്രഹിക്കണമെങ്കിൽ കാവ്യം വായിച്ചേ മതിയാവൂ. ഏതാനും വരികൾ എടുത്തെഴുതട്ടെ:-

"എങ്കിലുമെന്നെയിത്തോണിയിൽ
        കൈകാൽകൾ
ബന്ധിച്ചെടുത്തു കിടത്തിത്തുഴഞ്ഞവർ
ഗംഗതന്നാഴത്തിലേക്കെറിഞ്ഞീടവേ
എന്റെയാത്മാവിനു ശാന്തി
        നേർന്നീടവേ
എന്തൊരു പീഡനം! കൊത്തി
    വിഴുങ്ങുന്നി
തെന്നെയീ കൂറ്റൻ ശവംതീനി
    മത്സ്യങ്ങൾ
മൃത്യുവിൻ വാത്സല്യപാത്രങ്ങ
        ളാകുമീ
മത്സ്യങ്ങൾ തന്നിഷ്ടഭോജ്യമായ്
        ത്തീരുമെൻ
ഉൽകട വേദനയാരുണ്ടറി
        യുവാൻ!
ഞെട്ടിത്തിരിഞ്ഞു മറിഞ്ഞു പിടഞ്ഞു
        ഞാൻ
പുണ്യപ്രവാഹിനീ ഗർഭത്തി
        ലൂടെയി
ന്നെന്നസ്ഥികൂടമനാഥ
        മൊഴുകവേ
'എന്തിതോ മുക്തി?'യെന്നെല്ലാ
        മറിയുന്നൊ
രെന്റെയാത്മാവു ചോദി
        ച്ചതാർ കേൾക്കുന്നു."


എ.കെ. ആന്റണി

ഡോക്ടർ കെ.അയ്യപ്പപ്പണിക്കർ:- ഞാൻ എന്തെങ്കിലുമെഴുതിയാൽ അതിനെ ക്കുറിച്ച് ആർക്കും തോന്നുന്നതു പറയാം. എനിക്ക് അതിൽ പരിഭവമില്ല.

കടലിലെ തിര തീരത്തുവന്നടിച്ചിട്ടു തിരിച്ചുപോകുന്നതു പോലെ ധ്യാനാത്മകതയിലേക്കു വന്നുവീഴുന്ന ശോകാത്മകത വീണ്ടും ധ്യാനാത്മകതയിലേക്കു പോകുന്നു. ഒ.എൻ.വിക്കവിതയുടെ ശക്തി, സൗന്ദര്യം, അഗാധത ഇവ എനിക്ക് അനുഭവപ്പെടുത്തിത്തരുന്നു ഈ കാവ്യം.

## വിജ്ഞാന സാഗരം

**നി**ക്കലസ് കാംപിയൻ (Nicholas Campion) എഴുതിയതും പെൻഗ്വിൻ ബുക്ക്സ് 1994-ൽ പ്രസിദ്ധപ്പെടുത്തിയതുമായ The Great Year എന്ന പുസ്തകം ഈ കാലയളവിലുണ്ടായ പ്രധാനപ്പെട്ട പുസ്തകങ്ങളിൽ ഉൾപ്പെടുന്നു. ( 15=00. ഇന്ത്യയിലെ വില ഏതാണ്ട് 600 രൂപ) Activism, Apocalypse, Astrology, Eschatology, Historicism, Millenarianism ഈ മണ്ഡലങ്ങളിലൂടെ അദ്ഭുതാവഹമായ രീതിയിൽ പര്യടനം നടത്തുകയാണ് ഗ്രന്ഥകാരൻ. മെസപെറ്റൈമിയൻ ആശയങ്ങളിൽ ആരംഭിച്ച് ബഹുദൂരം സഞ്ചരിച്ച് മാർക്സിസത്തിൽ വന്നുനില്ക്കുന്ന അദ്ദേഹം വിസ്മയോത്പാദകമായ പ്രപഞ്ചത്തെയാണ് അനാവരണം ചെയ്യുന്നത്. ചരിത്രത്തെസ്സംബന്ധിച്ച പ്രവർത്തനങ്ങൾ അടിസ്ഥാനപരങ്ങളായ നിയമങ്ങളനുസരിച്ചാണ് ഉണ്ടാകുന്നതെന്നും പതിനേഴാം ശതാബ്ദംവരെ അസ്ട്രോളജിയാണ്-ജ്യോത്സ്യമാണ്-അവയെ നിയന്ത്രിച്ചിരുന്നതെന്നും കാംപിയൻ പറയുന്നു. അസ്ട്രോളജിയെ Natural എന്നും Judicial എന്നും രണ്ടായി തരംതിരിക്കുന്നു ഇവിടെ. ഭൂമിയും മറ്റു ഗോളങ്ങളും തമ്മിലുള്ള സാമാന്യ ബന്ധം വിശദീകരിക്കുന്നത് Natural astrology. അത് ഭൗതികങ്ങളായ സ്വാധീനതകളെ ചൂണ്ടിക്കാണിക്കുന്നു. ജാതകം, നിശ്ചിത സമയത്തുള്ള ഗ്രഹനില ഇവയെയൊക്കെ അവലംബിച്ചു നടത്തുന്ന വിധിനിർണ്ണയം Judicial astrology.

—അസ്ട്രോളജി ചരിത്രപ്രവർത്തനങ്ങളെ എങ്ങനെ സ്വാധീനപ്പെടുത്തിയെന്നു കാണിക്കുന്നതിന് ഗ്രന്ഥകാരൻ അസീറിയൻ കാലയളവിലെ ഒരു സംഭവം വിവരിക്കുന്നുണ്ട്. ചന്ദ്രനു ചുറ്റും പ്രഭാമണ്ഡലം (halo) ഉണ്ടാവുകയും കുജൻ അതിനകത്തു വന്നുനില്ക്കുകയും ചെയ്താൽ ഒരു രാജാവ് മരിക്കും. അയാളുടെ രാജ്യത്തിനു ന്യൂനത്വം വരും. ഈലം രാജ്യത്തിന്റെ രാജാവ് മരിക്കും എന്നു ജ്യോത്സ്യം. [ബാബിലോന്യയുടെ കിഴക്കുഭാഗത്തുണ്ടായിരുന്ന ഒരു പ്രാചീന രാജ്യമാണ് ഈലം. ഇന്ന് അത് തെക്കുപടിഞ്ഞാറൻ ഇറാനിലാണ്-ലേഖകൻ] ഒരിക്കൽ രാത്രിയിൽ ചന്ദ്രന്റെ പ്രഭാമണ്ഡലത്തിനകത്തു കുജൻ വന്നുനിന്നപ്പോൾ ഈലം രാജാവു മരിച്ചു. ഈ സംഭവത്തിനുശേഷം ഇത്തരം ഗ്രഹനിലകൾ സൂക്ഷ്മനിരീക്ഷണം ചെയ്യാനായി ജ്യോത്സ്യന്മാരോടു ഭരണാധികാരികൾ ആജ്ഞാപിച്ചു. ഭാവിയിൽ ചന്ദ്രനും കുജനും അടുത്തുവന്നാൽ ഈലത്തിനു വരുന്ന ദൗർഭാഗ്യം അസീറിയൻ രാജാക്കന്മാർക്കും ബാബിലോന്യൻ രാജാക്കന്മാർക്കും അറിയാൻ കഴിയും. ഇതാണ് ചരിത്രത്തിനും ജ്യോതിശ്ശാസ്ത്രത്തിനും തമ്മിൽ പ്രാചീനകാലത്തുണ്ടായിരുന്ന ബന്ധം. ഗ്രഹങ്ങളുടെ നിലയെ അവലംബിച്ചുള്ള ഈ ഭാവികഥനങ്ങൾ പതിനേഴാം ശതാബ്ദംവരെ പ്രാബല്യത്തോടെ നിലനിന്നു. പിന്നീടാണ് അതു യുക്തിരഹിതമായ രോഗമായി മാറിയത്. (irrational disease-Page 29) പക്ഷേ ഭാവികഥനങ്ങൾ അവസാനിച്ചില്ല. പതിനേഴാം ശതാബ്ദത്തിനുശേഷം സോഷ്യോളജിയിലൂടെ ഉണ്ടായ ഭാവികഥനങ്ങൾ മാർക്സിസത്തിൽ മൂർദ്ധന്യാവസ്ഥയിലെത്തി. കാലത്തിനു ചാക്രികഗതിയാണുള്ളതെന്നു ഹിന്ദുമതവും മറ്റു ചില മതങ്ങളും സിദ്ധാന്തിക്കുന്നു. രേഖയിലൂടെയുള്ള പുരോഗമനമാണ് കാലത്തിനുള്ളതെന്നു വേറെ ചിലർ. മാർക്സിസ്റ്റുകാർ രേഖയിലൂടെയുള്ള ചരിത്രഗതിയിൽ വിശ്വസിക്കുന്നു. അതു വർഗ്ഗരഹിത സമുദായത്തിലെത്തുമെന്നത് ഒരു ഭാവികഥനമാണ്. സ്റ്റാലിനിസവും ഫാസ്സിസവും ഭാവികഥനങ്ങൾ നിർവഹിച്ചുവെന്നു ഗ്രന്ഥകാരൻ പ്രസ്താവിക്കുന്നു.

ഇടതുപക്ഷമായാലും വലതുപക്ഷമായാലും മധ്യപക്ഷമായാലും പുരോഗമനമെന്നത് അക്കൂട്ടരെസ്സംബന്ധിച്ചിടത്തോളം കല്പിതകഥയാണെന്നാണ് ഗ്രന്ഥകാരന്റെ വാദം. അത് സയന്റിസം, മിസ്റ്റിസിസം, മതപരമായ ഫണ്ടമെന്റലിസം ഇവയെയെല്ലാം സമാക്രമിച്ചിരിക്കുന്നു. ഭാവികഥനങ്ങൾകൊണ്ട് എല്ലാ രാഷ്ട്രീയപ്രസ്ഥാനങ്ങളെയും ലോകജനതയെയും അതു വശീകരിക്കുന്നു. ലോകം പരിവർത്തനവിധേയമാണ്. പക്ഷേ പുരോഗമനം കെട്ടുകഥയാണ്. ഇതത്രേ കാംപിയന്റെ മതം. ഇതിനോടു യോജിക്കാം, യോജിക്കാതിരിക്കാം. എന്നാൽ ഈ ഗ്രന്ഥം പ്രദർശിപ്പിക്കുന്ന വിജ്ഞാനസാഗരത്തെ ആദരത്തോടെ മാത്രമേ നമുക്കു നോക്കാനാവൂ.








ഒ.വി. വിജയൻ

## അവർ എന്നോടു പറഞ്ഞു.

**മു**ഖ്യമന്ത്രി ശ്രീ. എ.കെ. ആന്റണി:- ഞാൻ സാഹിത്യവാരഫലം ആഴ്ചതോറും വായിക്കുന്നുണ്ട്.

ഡോക്ടർ കെ. ഭാസ്കരൻനായർ:- കാമവികാരത്തിൽ ആറാട്ടു നടത്തുന്ന പീറക്കഥകളെക്കുറിച്ചാണു നിങ്ങൾ എപ്പോഴും എഴുതുന്നത്. ഭാരതീയ സംസ്കാരത്തിന്റെ സവിശേഷതകൾ എടുത്തു കാണിച്ച് വായനക്കാരെ ഉദ്ബുദ്ധരാക്കൂ.

മുഖ്യമന്ത്രി ശ്രീ.എ.കെ.ആന്റണി:- ഞാൻ സാഹിത്യവാരഫലം ആഴ്ചതോറും വായിക്കുന്നുണ്ട്.

ജോസഫ് മുണ്ടശ്ശേരി:- സാഹിത്യവാരഫലം എഴുതുന്നത് എന്തിനാണ്? അതൊരു പാഴ്‌വേലയല്ലേ?

വൈക്കം മുഹമ്മദ് ബഷീർ:- (വടിവാൾ എടുത്തുകാണിച്ച്) മൂന്നിനെയും ഞാൻ കാച്ചിക്കളയും. [കേരളകൗമുദി അസിസ്റ്റന്റ് എഡിറ്റർ എസ്. ഭാസുരചന്ദ്രൻ, അക്ബർ കക്കട്ടിൽ, ഞാൻ ഇവരാണ് മൂന്നുപേർ] പിന്നീട് ബഷീർ എന്റെ തലയിൽ കൈകൾ ചേർത്ത്:- 'ഈശ്വരൻ അനുഗ്രഹിക്കും.'

പി. കേശവദേവ്:- എന്റെ മോശപ്പെട്ട കഥകൾ നല്ലവയെന്നും നല്ല കഥകൾ മോശപ്പെട്ടവയെന്നും എഴുതുകയാണു നിങ്ങളുടെ പതിവ്.

വിലാസിനി (എം.കെ. മേനോൻ):- ഞാൻ ഒരു വിവാഹത്തിനും പോകുകയില്ല. മരണമന്വേഷിച്ചു പോകാറുണ്ട്.

ജി. ശങ്കരക്കുറുപ്പ്:- ഉത്സവസ്ഥലത്തു പോയി ഒരു സ്പർശം അനുഭവിക്കുമ്പോൾ ഉണ്ടാകുന്ന സുഖമാണ് നിങ്ങൾ എപ്പോഴും വാഴ്ത്തുന്ന കവിയുടെ കവിതയിൽനിന്നു കിട്ടുന്നത്. അത് ഓർമ്മിക്കൂ.

ഇടപ്പള്ളി രാഘവൻപിള്ള:- (അദ്ദേഹത്തെ ആദ്യമായി തിരുവനന്തപുരത്തെ സയൻസ് കോളേജിന്റെ മുൻപിൽ വച്ചു കണ്ട ഞാൻ ഇടപ്പള്ളി രാഘവൻപിള്ളയാണോ എന്നു ചോദിച്ചപ്പോൾ) വരു. നമ്മൾ എല്ലാവരും ഇടപ്പള്ളി രാഘവൻപിള്ളമാർതന്നെ.

പി. കുഞ്ഞിരാമൻനായർ:- (അദ്ദേഹത്തിന്റെ കവിതയെ വിമർശിച്ചപ്പോൾ) എന്റെ ഷഷ്ടിപൂർത്തിവേളയിൽ അനുജൻ എറിഞ്ഞ കല്ലുകൊണ്ട് എന്റെ തല മുറിഞ്ഞു രക്തമൊഴുകി.

പി. ദാമോദരൻപിള്ള:- കുമാരനാശാന്റെ കവിതയിൽ raw-emotion മാത്രമേയുള്ളു. കലയില്ല. വള്ളത്തോളിന്റെ 'വാണീലാ വരവർണ്ണിനീമണികൾ തൻ വാർകുന്തളത്തിൽ സുഖം' എന്നു തുടങ്ങുന്ന ശ്ലോകത്തിന്റെ അടുത്തുവരില്ല 'വീണപൂവ്' എന്ന ദീർഘമായ കാവ്യം.

പ്രശസ്തനായ ഒരു സി.പി.ഐ പ്രവർത്തകൻ, സാഹിത്യകാരൻ:- (എനിക്കയച്ച കത്തിൽ) ഞാൻ സാഹിത്യവാരഫലം ആഴ്ചതോറും വർജ്ജിക്കുന്നു. (ഈ വാക്യമെഴുതി 'വർജ്ജിക്കുന്നു' എന്ന പദം എനിക്കു വായിക്കത്തക്കവിധത്തിൽ വെട്ടിയിട്ട്)..... ആഴ്ചതോറും വായിക്കുന്നു.

ഡോക്ടർ കെ. അയ്യപ്പപ്പണിക്കർ:- ഞാൻ എന്തെങ്കിലുമെഴുതിയാൽ അതിനെക്കുറിച്ച് ആർക്കും തോന്നുന്നതു പറയാം. എനിക്ക് അതിൽ പരിഭവമില്ല.

(6-ാം പേജിൽ നിന്നും തുടർച്ച)

ആന്റണിയെക്കാൾ ജനപ്രീതിയുള്ള ഒരു നേതാവിനെ കോൺഗ്രസ്സിനു വയ്ക്കാനുമില്ല.

മറ്റൊന്ന് നിർണ്ണായകസ്വാധീനമുള്ള ജനവിഭാഗങ്ങളെ വോട്ടുബാങ്കായി നിറുത്താൻ ഇപ്പോഴത്തെ യു.ഡി.എഫിനുള്ള കഴിവാണ്. മലബാർ മേഖലയിൽ മുസ്ലിം വോട്ടുകൾ കാര്യമായി ഭിന്നിച്ചുപോകാതിരുന്നാൽ അവിടെ എൽ.ഡി.എഫിന്റെ മോഹങ്ങൾ പൂവിടുകയില്ല. പതിനയ്യായിരവും ഇരുപതിനായിരവുമൊക്കെയാണ് മുസ്ലിം ഭൂരിപക്ഷമേഖലയിൽ മുസ്ലിം ലീഗിന്റെ ഭൂരിപക്ഷം. ഇതിനെതിരെ അവിടെ പി.ഡി.പി എന്ന പുതിയ പാർട്ടിക്കു കാര്യമായി ഒന്നും ചെയ്യാനാവുകയില്ല. ഈ പാർട്ടിക്ക് രണ്ടായിരമോ മൂവായിരമോ വോട്ടുണ്ടാകാം. മൂവായിരംകൊണ്ടു മറിക്കാവുന്നതാണോ പതിനയ്യായിരം? മുപ്പതിനായിരം? എന്നാൽ ചിലേടങ്ങളിൽ സേട്ടുവിന്റെ ഐ.എൻ.എൽ ആറേഴായിരം വോട്ടുവീതമെങ്കിലും പിടിച്ചുമാറ്റും. ഈ വിഭാഗം എൽ.ഡി.എഫിനെ രഹസ്യമായെങ്കിലും പിന്തുണച്ചാൽ കളി മാറും.

വടക്കൻ പ്രദേശങ്ങളിൽ ഐ.എൻ.എൽ മുസ്ലിം ലീഗിനെന്നപോലെ, തെക്കേ ജില്ലകളിൽ മാർക്സിസ്റ്റ് പാർട്ടിക്കു ഹാനികരമാകാവുന്ന ഒരു ഘടകമുണ്ട്. ജെ.എസ്.എസ്സും പി.ഡി.പിയും ചേർന്നാലുണ്ടാകാവുന്ന സാഹചര്യം. പഞ്ചായത്തു തിരഞ്ഞെടുപ്പിൽ കണ്ടില്ലല്ലോ അതൊന്നും എന്നു നെഗളിക്കാൻ വരട്ടെ.

കേരളം വലിയ ഉദ്പ്രബുദ്ധതയുടെ നാടൊക്കെത്തന്നെ. പക്ഷേ, ഇവിടെ ഏതു തിരഞ്ഞെടുപ്പാണ് ജാതിയുടെയും മതത്തിന്റെയും തെളിഞ്ഞും ഒളിഞ്ഞുമുള്ള നിർണ്ണായക സ്വാധീനത്തിൽനിന്നു മുക്തമായിരുന്നത്? വരാൻ പോകുന്ന തിരഞ്ഞെടുപ്പിൽ കാണുന്നത് പലതരം ജാതിമതവർഗ്ഗീയതകളുടെ ഏറ്റവും വലിയ ഘോഷയാത്രയായിരിക്കുമെന്നു കാണാൻ ഭൂതക്കണ്ണാടിയെന്തിന്!

നഗരത്തിലെ കൊതുകുശല്യത്തിനു പരിഹാരം കാണാൻ അടിയന്തര നടപടികൾ കൈക്കൊള്ളും.

മേയർ വി. ശിവൻകുട്ടി

*കൊതുകുകളുടെയും ഓടകളിലെ അഴുക്കിന്റെയും നാമത്തിൽ ശിവൻകുട്ടി അനശ്വരനായിത്തീരാൻ പോകുന്നു.*

* * * * *

വിദേശനയത്തിനു ശീതസമരാനന്തരം യാതൊരു മാറ്റവും വന്നിട്ടില്ല. കമ്മ്യൂണിസ്റ്റ് ഭരണകൂടങ്ങളുടെ തകർച്ച അമേരിക്കൻ സാമ്രാജ്യത്വമോഹങ്ങൾ വർദ്ധിക്കുന്നതിനു മാത്രമാണുപകരിച്ചത്.

നോം ചോംസ്കി

*ഇ.എം.എസ്സിന് ഒരു അന്താരാഷ്ട്രീയ ശിഷ്യൻ!*

* * * * *

കോൺഗ്രസ്സിൽ ഐക്യം എങ്ങനെ സൃഷ്ടിക്കാം എന്നതിനെക്കാളുപരി ഒരു യഥാർത്ഥ നേതാവല്ല റാവുവെന്ന് അദ്ദേഹത്തെ എങ്ങനെ മനസ്സിലാക്കിക്കൊടുക്കാമെന്നതാണ് കരുണാകരനെ ഏറെ അലട്ടുന്ന പ്രശ്നം.

കുൽദീപ് നയ്യാർ

*ഒന്നുമല്ല, കരുണാകരനെ അലട്ടുന്ന പ്രശ്നം മുരളിയുടെ രാഷ്ട്രീയഭാവിയാണ്.*

* * * * *

അമേരിക്കയിലേക്ക് ഉടനെങ്ങും ഞാൻ തിരിച്ചുപോകുന്നില്ല. സ്വദേശമായ ചെങ്ങന്നൂരുമായി ഇപ്പോൾ ബന്ധമൊന്നുമില്ല. ശ്രീകാര്യത്തെ ഗാന്ധിപുരം തന്നെ എന്റെ നാട്. കഴിഞ്ഞ നാലുവർഷമായി അക്കാദമിക്ക് രംഗത്ത് കാര്യമായി ഒന്നും ചെയ്യാൻ കഴിഞ്ഞില്ല. ഗവേഷണപ്രവർത്തനങ്ങൾ തുടരണമെന്നുണ്ട്.

ഡോ. ജെ.വി. വിളനിലം

*ഒരു കറക്ട് ഡോക്ടറേറ്റ് എങ്ങനെയെങ്കിലും കൈവശമാക്ക്.*

* * * * *

വേദങ്ങൾ ഉരുവിട്ടു നടക്കുന്നതുപോലെ മാർക്സിസവും ഉരുവിട്ടു നടക്കുന്ന മാർക്സിസ്റ്റ് പണ്ഡിതന്മർ നമ്മുടെ ഇടയിലുണ്ട്.

വെളിയം ഭാർഗ്ഗവൻ

*പക്ഷേ, അത്തരക്കാരുടെ എണ്ണം കുറഞ്ഞുവരികയാണ്.*

* * * * *

ഞാനൊരു കാലഘട്ടത്തിൽ പാതിരാമണലിൽ നടത്തിയ പ്രസംഗത്തിൽ ലെനിന്റെ ഗ്ലാസ്സ് ഓഫ് വാട്ടർ തിയറിയെപ്പറ്റി പറഞ്ഞത് വിവാദമായിരുന്നു. മുതലാളിത്ത വ്യവസ്ഥിതിയിൽ ചാരിത്രഭംഗം പച്ചവെള്ളം കുടിക്കുന്നതുപോലെ സാധാരണമായ പ്രവൃത്തിയായി കരുതുന്നുണ്ടെന്നാണ് ലെനിൻ പറഞ്ഞത്. ഇതനുസരിച്ചാണ് ഞാൻ അമേരിക്കയിൽ ബലാത്സംഗം ചായകുടിപോലെയാണെന്നു പറഞ്ഞത്.

ഇ.കെ. നായനാർ




*ലെനിന്റെ വാട്ടർ തിയറിയിലെ വാട്ടർ ചായയല്ല, ചാരായമാണ്.*

* * * * *

ഇപ്പോൾ പത്രങ്ങൾ തുറന്നുനോക്കിയാൽ പവർകട്ടും ലോഡ് ഷെഡ്ഡിംഗുംതന്നെ മുഖ്യ സമാചാരം. ഇതിനൊന്നിനും പറ്റിയ വാക്കുകൾ നമ്മുടെ ഭാഷയിലില്ലേ?

പ്രൊഫ. എസ്. ഗുപ്തൻനായർ

*ഭാഷയിൽ കുറവാണ്. ഒരുകാലത്ത് എൻ.വി. കൃഷ്ണവാരിയരുടെ മനസ്സിലുണ്ടായിരുന്നു.*

* * * * *

സ്ത്രീയെ ഭോഗവസ്തുവായി കാണുന്ന മൂല്യസങ്കല്പം നവീനസാഹിത്യത്തിൽപ്പോലും നിലനിൽക്കുമ്പോൾ സ്വന്തം ഭാഷ കണ്ടെത്താനുള്ള സ്ത്രീയുടെ അന്വേഷണമാണ് പെണ്ണെഴുത്തിന്റെ അടിസ്ഥാനം.

സാറാ ജോസഫ്

*പെൺ പേനയും പെൺ കടലാസ്സുമൊക്കെ ഉണ്ടാകുമോ?*

* * * * *

മഹാദുഃഖത്തിൽ വെന്തു നീറുമ്പോഴും കുന്തി എന്താ ശ്രീകൃഷ്ണനോട് അപേക്ഷിച്ചതെന്നറിയാമോ? "കൃഷ്ണാ ഇനിയുമിനിയും എനിക്കു ദുഃഖം തരൂ." എന്ന്. കവിഹൃദയത്തിന്റെ പ്രാർത്ഥനയും ഇതത്രേ.

കുഞ്ഞുണ്ണിമാഷ്

*കവികളെ വഴിപിഴപ്പിക്കാൻതന്നെയാണോ കുഞ്ഞുണ്ണിമാഷിന്റെ പുറപ്പാട്?*

* * * * *

എന്തു ചോദിച്ചാലും തികഞ്ഞ മൗനം പുലർത്തുന്ന റാവുവിന്റെ ഉത്തമശിഷ്യനാണ് കേരളം ഭരിക്കുന്ന എ.കെ. ആന്റണി. അദ്ദേഹത്തിനോട് ആരെന്തു ചോദിച്ചാലും മറുപടിയില്ല. ഇപ്പോൾ ചാരായം നിരോധിച്ച് കേരളത്തിലെ സ്ത്രീകളുടെ കണ്ണീരൊപ്പാൻ പോവുകയാണ് ഈ റാവുശിഷ്യൻ.

കണിയാപുരം രാമചന്ദ്രൻ

*സ്വന്തം വീട്ടിൽ കള്ളിന്റെ പ്രശ്നങ്ങളൊന്നുമില്ലേ ഇപ്പോൾ?*

* * * * *

കേരള സംഗീത നാടക അക്കാദമി ചെയർമാൻ കാവാലം നാരായണപ്പണിക്കരോടു സാംസ്കാരിക നായകന്മാർ നീതി കാട്ടിയില്ല.

ടി. പദ്മനാഭൻ

*1997-ൽ നീതി കാട്ടാം.*

* * * * *

വാസ്തവത്തിൽ മൃഗപക്ഷികൾ പ്രാഥമികമായി രണ്ടിനമേയുള്ളൂ. നമ്മൾ തിന്നുന്നവയും തിന്നാത്തവയും.

സക്കറിയ

*മൃഗങ്ങളുടെയും പക്ഷികളുടെയും ലോകത്തേക്കു പോകുന്നതുതന്നെയാണ് സക്കറിയയ്ക്കു നല്ലത്.*

* * * * *

സ്വകാര്യ ബാങ്കുകളും പണമിടപാട് സ്ഥാപനങ്ങളും കൊള്ളചെയ്തശേഷം സിനിമയും, ടെലിഫിലിമും നിർമ്മിക്കുന്ന അഞ്ചംഗ തസ്കരസംഘത്തെ മ്യൂസിയം പൊലീസ് അറസ്റ്റ് ചെയ്തു.

വാർത്ത

*ദൂരദർശനിലെ ജോലിക്കാരുടെ ബന്ധുക്കളായിരിക്കും അഞ്ചുപേരും.*

* * * * *

കെ. എസ്.യുവിന്റെ ചരിത്രം കേരളത്തിന്റെ വിദ്യാഭ്യാസമേഖലയുടെ ചരിത്രമാണ്.

എം.എം. ഹസ്സൻ

*ആ ചരിത്രത്തിലെ കോമാളിയാണല്ലോ നമ്മുടെ ഹസ്സൻ.*

* * * * *

പ്രധാനമന്ത്രി നരസിംഹറാവുവിനെതിരായി ബി.ജെ.പി നേതാവ് വാജ്പേയി ഉന്നയിച്ചിരിക്കുന്ന ആരോപണം തരംതാണ രാഷ്ട്രീയവും നിറംപിടിപ്പിച്ച നുണകളുമാണ്.

വയലാർ രവി

*എന്തൊരു മനോഹരമായ ഭാഷയും ശൈലിയും.*

* * * * *

പുതിയ എഴുത്തുകാരുടെ ഒരു പ്രധാന പ്രശ്നം അനുഭവദാരിദ്ര്യമാണ് എന്നു പറയാറുണ്ടല്ലോ. ഒരു ദാരിദ്ര്യനിർമ്മാർജ്ജന പരിപാടികൊണ്ടും പരിഹരിക്കാനാവാത്ത പ്രശ്നമാണിത്.

വൈശാഖൻ

*നിരാഹാര സത്യഗ്രഹമനുഷ്ഠിച്ചാലോ?*

* * * * *

സംവരണകാര്യത്തിൽ സത്യത്തിനു നേരേ കണ്ണടയ്ക്കുന്നത് പി.കെ.വി.

ഇ.എം.എസ്

*പാവം പി.കെ.വി എങ്ങനെയെങ്കിലും ഒന്നു പിടിച്ചു നില്ക്കട്ടെ സഖാവേ.*

* * * * *

Edited, Printed and Published by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd. at Kala Kaumudi Press, Thiruvananthapuram
Managing Editor : M. Sukumaran